# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# കൈവല്യനവനീതം

## തത്ത്വപ്രകാശ പ്രകരണം

വിവർത്തനം

പ്രശാന്തയോഗിനി

വില രൂപ 7

സെൻട്രൽ പ്രസ്സ്, തിരുവനന്തപുരം.

1974

# സമർപ്പണം

നവനീതചോരനായ ശ്രീഗുരുവായൂരപ്പന്റെ
പൊന്നുംചേവടികളിൽ ഈ 'കൈവല്ല്യ-
നവനീതപരിഭാഷ'യെന്ന ഉപഹാരത്തെ
ഭക്ത്യാദരപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

ഹരി: ഓം തത്സത്

ശ്രീതാണ്ഡവരായസ്വാമിതിരുവടികളാൽ
വിരചിതമായ "കൈവല്യനവനീതം"



പ്രശാന്തയോഗിനി

ആനന്ദനിലയം മണക്കാട്ട്,

തിരുവനന്തപുരം.



സാന്ദ്രാനന്ദാവബോധാത്മകമനുപമിതം
കാലദേശാവധിഭ്യാം
നിർമ്മുക്തം നിത്യമുക്തം നിഗമശതസഹ-
സ്രേണനിർഭാസ്യമാനം
അസ്പഷ്ടം ദൃഷ്ടമാത്രേപുനരുരുപുരുഷാ-
ർത്ഥാത്മകംബ്രഹ്മതത്ത്വം
തത്താവദ്ഭാതിസാക്ഷാൽഗുരുപവനപുരേ
ഹന്ത ഭാഗ്യംജനാനാം.

നാരായണീയം

# ആമുഖം

ഓം ശ്രീ സദ്ഗുരുപാദാരവിന്ദാഭ്യാം നമഃ

“ആത്മനോമോക്ഷാർത്ഥം, ജഗദ്ധിതായ ച” (സ്വാത്മാവിന്റെ മുക്തിക്കും ലോകഹിതത്തിനും) എന്ന് സന്ന്യാസി ജീവിതത്തിന്റെ ലക്ഷ്യനിർവചനം ചെയ്ത യതിശ്രേഷ്ഠനായ ശ്രീമത് വിവേകാനന്ദ സ്വാമികളുടെ ദിവ്യോപദേശത്തിനു ഒരുത്തമ മാതൃകയെന്നവണ്ണം, തിരുവനന്തപുരം മഹാനഗരിയിൽ മണക്കാട്ടിൽ സുമാർ മുപ്പത്തിരണ്ടു വർഷങ്ങൾക്കു മുമ്പേ പാവനാശ്രമം എന്നൊരു സന്ന്യാസിനിമഠവും, അനാഥ മന്ദിരവും വിധവാ സദനവു മുൾക്കൊള്ളുന്ന ആനന്ദനിലയം എന്ന സേവാകേന്ദ്രവും സ്ഥാപിച്ച് കേരള ജനനിയെ ധന്യധന്യയാക്കിയ ബ്രഹ്മവാദിനി ശ്രീലശ്രീപ്രശാന്ത യോഗിനി മാതാജിയെ അറിയാത്തവരായ സജ്ജനങ്ങൾ കേരളദേശത്തിൽ വിരളമാണ്

ആദ്ധ്യാത്മികനഭോ മണ്ഡലത്തിൽ ഉജ്ജ്വല വിജ്ഞാന താരങ്ങളായ ഗാർഗ്ഗി, മൈത്രേയി, സംഘമിത്രാ മദാലസാ, ശാരദാദേവി, ആനന്ദമയി, കൃഷ്ണാബായി, രമാദേവി മുതലായ ബ്രഹ്മവാദിനികളുടെ പരമ്പരയിൽ ജനിച്ച ശ്രീലശ്രീ പ്രശാന്ത യോഗിനി മാതാജി സുമാർ അരനൂററാണ്ടുകാലമായി താൻ അനുസന്ധാനം ചെയ്തുവരുന്ന “കൈവല്യനവനീതം” എന്ന തമിൾ ഭാഷയിലെ വിശിഷ്ടവും സുപ്രസിദ്ധവുമായ അദ്വൈത പ്രകരണ ഗ്രന്ഥത്തെ മുമുക്ഷുക്കളായ മലയാളികൾക്കും ഉപകാരപ്പെടത്തക്കവണ്ണം പ്രസിദ്ധീകരിക്കുവാനുദ്ദേശിച്ചതു് മലയാളികളുടെ ഭാഗ്യാതിരേകമെന്നേ പറയേണ്ടൂ.

ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ശ്രീതാണ്ഡവരായ സ്വാമികൾ, സംസ്കൃതഭാഷയിലുള്ള ജ്ഞാനവാസിഷ്ഠം, പഞ്ചദശി, വിവേകചൂഡാമണി മുതലായ വേദാന്ത പ്രകരണ ഗ്രന്ഥങ്ങളുടെ സാരം മുഴുവനും മഥനം ചെയ്ത് തമിഴിൽ പദ്യമായിട്ട് “കൈവല്യനവനീതം” എന്ന ഗ്രന്ഥരത്നം ചമച്ചു. ലളിതകോമളവൃ

സാരഗർഭവുമായ ആ തമിഴ് പദ്യങ്ങളെ അപ്പടിക്കു് ചേർത്തു് അവകൾക്കു് മലയാളഭാഷയിൽ ചുരുക്കവും സുവ്യക്തവുമായ ഒരു വ്യാഖ്യാനമുൾക്കൊള്ളുന്ന ഈ ഗ്രന്ഥരത്നം മോക്ഷേച്ഛുക്കളായ സുമതികൾക്കു് ഒരു മാർഗ്ഗദർശിയായ കെടാവിളക്കായി എന്നെന്നേക്കും പരിലസിക്കട്ടേ എന്നു പ്രാർത്ഥിച്ചു കൊള്ളുന്നു.

ശ്രീമാതാജിയുടെ ദിവ്യജീവിതത്തിന്റെ സ്മാരകങ്ങളായ പാവനാശ്രമവും, ആനന്ദനിലയ സേവാ കേന്ദ്രവും നാൾക്കു നാൾ വർദ്ധിച്ചു് ലോക മംഗളം കൈ വരുത്തുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ എന്നു് പ്രാർത്ഥിക്കുന്നതോടെ.

ശ്രീവിവേകാനന്ദ മന്ദിരം,
വെള്ളിമല,
24-6-1972.

സജ്ജന പാദസേവകൻ,
മധുരാനന്ദൻ.

നമോനാരായണായ

# മുഖവുര

കൈവല്യനവനീതം, ശിവപ്രകാശകട്ടള, തിരുക്കുറൾ, ഔവ്വയാർകുറൾ, മുതലായ വിശിഷ്ട തമിഴ് ഗ്രന്ഥങ്ങൾ എന്റെ വീട്ടിൽ വച്ച് അച്ഛൻ ദിവസവും പാരായണം ചെയ്യുകയും, ആ വിവരം അറിഞ്ഞു് അനേകം ഭക്തന്മാരും സന്യാസികളും അതു ശ്രവിക്കുന്നതിനു് സന്നിഹിതരാകുകയും ആദ്ധ്യാത്മിക വിഷയങ്ങളെപ്പററി ചർച്ചകൾ നടത്തുകയും ചെയ്യുമായിരുന്നു.

അക്കാലത്തു് എനിയ്ക്കു് ഇരുപതു വയസ്സു പ്രായമുണ്ടായിരുന്നു. ഞാനും അവരുടെ സംഭാഷണങ്ങളും കേട്ടുവന്നതിനാൽ എനിക്കും ആ വിഷയങ്ങളിൽ താല്പര്യം ഉണ്ടാകാൻ ഇടയായി. ഇങ്ങനെ ഏഴെട്ടുവർഷം കഴിഞ്ഞശേഷം ഒരു ദിവസം പാരായണം ചെയ്തുവന്നിരുന്ന ഗ്രന്ഥങ്ങളെല്ലാമെടുത്തു് എന്റെ അച്ഛൻ എന്റെ കൈയിൽ തന്നിട്ടു് "നീ ഈശ്വരഭക്തിയോടു കൂടി ഈ ശാസ്ത്രങ്ങളെ പാരായണം ചെയ്യുകയും അതിനെപ്പററി ചിന്തിക്കുകയും ചെയ്യണം; അക്കാര്യത്തിൽ നിനക്കു ശ്രദ്ധയും ഭക്തിയും ഉണ്ടായിരിയ്ക്കണം. ഇതു് നിനെക്കൊരു അഴിയാസ്വത്താണു്" എന്നു പറഞ്ഞു. ആ വാക്കിനെ ഞാൻ ഗുരുവാക്യമായി കരുതി.

അതു കഴിഞ്ഞു് മൂന്നാമത്തെ മാസത്തിൽ എന്റെ അച്ഛൻ 1099 വൃശ്ചികമാസം 26-ാംതീയതി പരലോകം പ്രാപിച്ചു. അതിനുശേഷം എന്റെ അച്ഛന്റെ ഉപദേശം മറക്കാതെ ഗ്രന്ഥങ്ങളെ ഭക്ത്യാദരങ്ങളോടെ പഠിക്കുകയും ചിന്തിക്കുകയും ചെയ്തുകൊണ്ടു് സ്വന്തം ഗൃഹജോലികൾ നിർവ്വഹിച്ചുവന്നു. ഗ്രന്ഥങ്ങളിൽവച്ചു് എനിക്കു് ഏററവും ഇഷ്ടപ്പെട്ട ഗ്രന്ഥം കൈവല്യനവനീതമാണു്.

കൈവല്യനവനീതം, തത്വപ്രകാശഭാഗമെന്നും, സന്ദേഹനിവൃത്തിഭാഗമെന്നും രണ്ടു ഭാഗങ്ങളുള്ളതാണു്. ഈ ഗ്രന്ഥം തമിഴിലാണു് പ്രസിദ്ധം ചെയ്തിട്ടുള്ളതു്. കൈവല്യ നവനീതത്തിൽ ആദ്യമായി നിർഗ്ഗുണബ്രഹ്മത്തിനേയും, രണ്ടാമതു് സത്ഗുണബ്രഹ്മത്തിനേയും സ്തുതിക്കുന്ന ഏഴു പദ്യങ്ങൾ ഉണ്ടു്. കൂടാതെ തത്വപ്രകാശഭാഗം 101 പദ്യങ്ങൾ, സന്ദേഹനിവൃത്തിഭാഗം 185 പദ്യങ്ങൾ, ഇങ്ങനെ 293 പദ്യങ്ങൾ ഈ ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്നു.

സംസാര നിവർത്തി വരുത്തണമെന്നാഗ്രഹിക്കുന്ന മുമുക്ഷുക്കൾക്കു് ആത്മസാക്ഷാല്ക്കാരത്തിനു് സഹായിക്കുന്ന ഗ്രന്ഥങ്ങളിൽവച്ചു് ഏററവും പ്രധാനമായിട്ടുള്ളതാണു് കൈവല്യനവനീതഗ്രന്ഥം. ഈ ഗ്രന്ഥം പ്രശാന്ത ചിത്തത്തോടെ പാരായണം ചെയ്തു് തത്വങ്ങൾ ഗ്രഹിച്ചു് നിത്യസുഖമെന്ന ലക്ഷ്യത്തെ പ്രാപിക്കുന്നതിനു് ആർക്കും സാധിക്കുന്നതാണു്. ഇതിനു സഹായകമായി മറെറാരുപാധികൂടെ ഉണ്ടു്. അതു് സജ്ജനസഹവാസമാകുന്നു. ഇങ്ങനെ ശാസ്ത്രാഭ്യാസം കൊണ്ടും സജ്ജനസംസർഗ്ഗംകൊണ്ടും, സത്അനുഷ്ഠാനംകൊണ്ടും കൈവല്യം പ്രാപിക്കണമെന്നാണു് ഈ ഗ്രന്ഥം പഠിപ്പിക്കുന്നതു്.

തമിഴിലുള്ള അത്ഥവ്യാഖ്യാനം മലയാളത്തിൽ പരിഭാഷപ്പെടുത്തിയാൽ നന്നായിരിക്കുമെന്നു് പല സുഹൃത്തുക്കളും എന്നോടാവശ്യപ്പെട്ടിട്ടുണ്ടു് എനിക്കും ആ വിഷയത്തിൽ വളരെ താല്പര്യം ഉണ്ടു്. എന്നാൽ എനിക്കുതിനു്തക്ക പാണ്ഡിത്യംഇല്ല. അതിനാൽ ഞാൻ ഗുരുകാരുണ്യത്തിനു പ്രാത്ഥിച്ചുകൊണ്ടു് പദ്യങ്ങൾ മലയാള ലിപിയിലും അത്ഥം മലയാളഭാഷയിലും ആരംഭിച്ചു. ആ പ്രവൃത്തി മംഗളകരമായി പരിണമിക്കാൻ സർവ്വേശ്വരൻ അനുഗ്രഹിക്കട്ടെ.

ഓം

## മംഗളാചരണം

## അനുക്രമണികം



ഒന്നാം ഭാഗം

## തത്ത്വപ്രകാശമാർഗ്ഗം

| പദ്യനമ്പർ | | പേജ്നമ്പർ |
|---|---|---|
| 44. | ആതാരമറെറന്തു | 35 |
| 45. | ജഗമതിലിതുവെൻ | 36 |
| 46. | കേവലനില്ലൈ | ,, |
| 47. | തോററമാംശക്തി | 37 |
| 48. | ചുഴത്തിയിർ പ്രളയത്തിർ | 38 |
| 49. | ശ്രുത്തിയിൽ വെള്ളിപോല | 39 |
| 50. | ഇംപരിഹനൈഞ്ചെ | ,, |
| 51. | ഇന്തമായൈയയിനാർ | 40 |
| 52. | ചിരമമാം തന്നൈമറന്ത | 41 |
| 53. | തത്വവിചാരംചെയ്തു | ,, |
| 54. | ഇതു നിനക്കറിയുംവണ്ണം | 42 |
| 55. | അറിയാതമയലജ്ഞാന | 43 |
| 56 | പുണ്ണിയ പതിതൻ പിന്നും | 44 |
| 57. | തശപുമാൻതന്നൈ | ,, |
| 58. | വിണ്ണോൻെറ മഹാവിണ്ണെൻറ | 45 |
| 59. | പൂച്ചിയവിചൻ ജീവൻ | 46 |
| 60. | പിരിവനെപ്പടിയെൻറക്കാർ | 47 |
| 61. | കരണമാമനതുപൃത്തികൾ | ,, |
| 62. | സത്തൊടു ചിത്താനന്ദം | 48 |
| 63 | പഞ്ച കോശമും | 49 |
| 64. | മുൻപുകർ ദശമൻ | 50 |
| 65. | സ്ഥൂലസൂക്ഷ്മജ്ഞാനം | ,, |
| 66. | എല്ലാം കണ്ടറിയുമെന്നൈ | 51 |
| 67. | അറിവുകളറിവു ചെയ്യുമറിവു | 52 |
| 68. | മതുരമാം കട്ടിചുട്ട | 53 |
| 69. | ഇന്തനീതൊമ്പത | ,, |
| 70. | പേതമാനതുവും | 54 |
| 71. | വടനൂൽ വല്ലവർകൾ | 55 |
| 72. | ഗംഗയിൽ ഘോഷമെൻറും | 56 |
| 73. | പന്നിയ സോയമെന്നും | 57 |

ഭാഗം രണ്ട്

## സന്ദേഹ നിവൃത്തിമാർഗ്ഗം

"സന്ദേഹ നിവൃത്തിമാർഗ്ഗം"





# കൈവല്യനവനീതം

(ഒന്നാം ഭാഗം)

## തത്ത്വപ്രകാശ പ്രകരണം

## അവതാരിക:—

സംസ്കൃത ഗ്രന്ഥം വിചിന്തന ചെയ്യുന്നതിൽ സാമർത്ഥ്യമുള്ള ആചാര്യനും, തമിഴ് മൂലഗ്രന്ഥത്തിന്റെ കർത്താവും മഹാജ്ഞാനിയുമായ താണ്ഡവരായർ, താൻ പ്രാപിച്ച അനുഭൂതിയെ ലോകം ലഘുവിൽ പ്രാപിച്ച് ആനന്ദാതീതമാകുന്നതിനായിട്ട് കൃപയോടുകൂടി പറയാനാരംഭിച്ച ഈ ശാസ്ത്രം മംഗളമായി പര്യവസാനിക്കുന്നതിലേയ്ക്ക് അതിന്റെ അന്തരംഗമായ "പ്രജ്ഞാനം ബ്രഹ്മ" എന്ന ഋഗ്വേദമഹാവാക്യാർത്ഥമായി പ്രകാശിക്കുന്ന അദ്വൈത സ്വരൂപത്തിനെ വിലക്ഷണമായും സലക്ഷണമായും സ്തുതിക്കാനാരംഭിച്ചിട്ട്, ആദ്യത്തെ ശ്ലോകത്താൽ സമാധിജന്യമായ വിലക്ഷണകൂടസ്ഥബ്രഹ്മത്തിനെ സ്തുതിക്കുന്നു.

പൊന്നില മാതരായെ പൊരുന്തിനർ പൊരുന്താരുള്ളം
തന്നിലന്തരത്തിർ ജീവസാക്ഷി മാത്തിരമായ് നിക്കും
എന്നിലംകളിനും മിക്ക വെഴനിലമവററിന്മേലാം
നന്നില മരുവുമേകനായകൻ പതങ്കൾ പോററി —1—

അർത്ഥം:— പൊന്നിലും മണ്ണിലും പെണ്ണിലും ആശയോടുകൂടിയ അജ്ഞാനികളുടേയും, ആശയററ സുജ്ഞാനികളുടേയും ഹൃദ

യാംബരത്തിൽ നാലു ഭൂതങ്ങളിലും നിറഞ്ഞിരിക്കുന്ന ആകാശത്തെപ്പോലെ കൂടസ്ഥചൈതന്യമാത്രമായി നിറഞ്ഞിരിക്കുന്ന എല്ലാ ഭൂമികൾക്കും ഉപരിയായ ജ്ഞാനഭൂമികൾ ഏഴിൽ അവസാനത്തേതായ തുരീയഭൂമിയിൽ ചേർന്ന് ഒന്നായ ബ്രഹ്മചൈതന്യത്തിന്റെ തൃപ്പാദങ്ങളെ നമസ്കരിക്കുന്നു.

താത്പര്യം:— അഗോചരമായ നിരതിശയാനന്ദ വസ്തു ഗോചരീഭൂതമാകുന്ന സ്ഥാനത്ത് പൂർണ്ണാനന്ദമായി നിത്യാനന്ദ സാക്ഷാത്കാരമായി സ്ഥൂലിച്ച് അതിൽ അതീതമായി പ്രകാശിക്കുന്നതിനെ ബ്രഹ്മമായും, അതു് വിഷയങ്ങളിൽ പററില്ലാതിരിക്കുന്നതിനെ പ്രത്യേകാത്മ സ്വരൂപമായും സ്തുതിക്കുന്നു. —1—

അവതാരിക:— ഈ ശ്ലോകത്താൽ ആദ്യം പറഞ്ഞ വസ്തുവിനെത്തന്നെ സഹജനിഷ്ഠയിൽ സലക്ഷണമായി സ്വയം പ്രകാശിക്കുന്ന ചൈതന്യസ്വരൂപമായി സ്തുതിക്കുന്നു.:—

ഈൻറളിത്തഴിക്കും ചെയ്യ്ക്കേളുവായ് മയനായ് മാലായ്
ആൻറവീചനമായ്ത്താനേയനന്തമൂർത്തിയുമായ് നിക്കും
പൂൻറമുക്തനമായ് ഇൻപപ്പുണരിയാതവനായ് നാളും
തോൻറിയ വിമലബോധസ്വരൂപത്തെ വണങ്ങിനേനേ. —2—

അർത്ഥം:— സൃഷ്ടി, സ്ഥിതി, സംഹാരം എന്ന മൂന്നു കർമ്മങ്ങൾക്കും കാരണമായ ബ്രഹ്മാവായും, വിഷ്ണുവായും, രുദ്രനായും അതുകൂടാതെ അനേകരൂപങ്ങളായും, പൂർണ്ണമുക്തനായും, ഈശ്വരനായും, ആനന്ദസമുദ്രത്തിൽ ഉദിക്കുന്ന ജ്ഞാനസ്വരൂപനായും, ശുദ്ധചൈതന്യനായുമിരിക്കുന്ന ബ്രഹ്മസ്വരൂപത്തിനെ ഞാൻ സ്മരിക്കുന്നു.

താത്പര്യം:— സർവ്വം ബ്രഹ്മമയമെന്ന ഉപദേശപ്രകാരം സ്വരൂപസാക്ഷാത്കാരമായ ശുദ്ധചൈതന്യത്തിനെ നമസ്കരിക്കുന്നു. എന്നു താത്പര്യം.

അവതാരിക:— ആദ്യം പറഞ്ഞതായ ആത്മസ്വരൂപംതന്നെ രൂപം ധരിച്ച് അരുളിച്ചെയ്ത ഗുരുവിനെ അതീതമായും സാക്ഷാത്

ക്കാരമായും സ്തുതിക്കാനാരംഭിച്ചിട്ട് ഈ ശ്ലോകത്താൽ അതീതമായി സ്തുതിക്കുന്നു:—

എവരുടെയരുളാൽ യാനേയെംകുമാം പിരമമെൻപാൽ
കവരുടെപ്പുവനമെല്ലാം കർപ്പിതമെൻററിന്തു
ചുവരിടൈ വെളിപോൽ യാനെൻ സ്വരൂപസ്വഭാവമാനേൻ,
അവരുടൈ പുതമപാതമനതിനം പണികിൻേറനേ. —3—

അർത്ഥം:— ആരുടെ കൃപകൊണ്ട് ഞാൻതന്നെ സർവ്വത്തിലും നിറഞ്ഞിരിക്കുന്ന ബ്രഹ്മസ്വരൂപമായും എന്നിൽ ഉത്ഭവിച്ച വികസിച്ചിരിക്കുന്ന ലോകമെല്ലാം മിഥ്യയെന്നറിഞ്ഞ് ചുവരുകൾക്കിടയിലെ ആകാശംപോലെ ബ്രഹ്മസ്വഭാവമായി തീർന്നിരിക്കുന്നുവോ അദ്ദേഹത്തിൻെറ—ആ സച്ചിദാനന്ദപരബ്രഹ്മത്തിൻെറ—തിരുവടികളെ ഞാൻ സദാ നമസ്കരിക്കുന്നു.

താത്പര്യം:— സർവ്വവുമായും ഒന്നുമില്ലാത്തതായുമിരിക്കുന്ന തന്നിൽ താനായിരുന്നു പ്രകാശിപ്പിച്ച തുരീയത്തിനെ നമസ്കരിക്കുന്നു എന്നു ഭാവം.

അവതാരിക:— ഈ ശ്ലോകത്താൽ സദ്ഗുരുവിൻെറ സ്വരൂപത്തെ സാക്ഷാത്കാരമായി സ്തുതിക്കുന്നു:— —3—

എന്നുടൈ മനതു പുത്തിയിന്തിയ ശരീരമെല്ലാം
എന്നുടൈയറിവിനാലേയിരവി മുന്നിമമേയാക്കി
എന്നുടൈ നീയുനാനമേകമെനൈൻറക്കിയം ചെയ്തു
എന്നുടൈ ഗുരുവായ് തോൻറമീചനൈയിറൈഞ്ചിനേനേ —4—

അർത്ഥം:— എൻെറ മനസ്സു ബുദ്ധി മുതലായ അന്തഃകരണവും ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങളും സ്ഥൂലദേഹവുമെല്ലാം ആത്മജ്ഞാനത്താൽ സൂര്യപ്രകാശം തട്ടിയ മഞ്ഞിനെപ്പോലെയാക്കിത്തീർത്ത്, എൻെറ സ്വരൂപം നീയും നിൻെറ സ്വരൂപം ഞാനുമെന്നുള്ള ഏകമായ അദ്വൈതം സിദ്ധിക്കുന്നതിന് എൻെറ ഗുരുവായി പ്രത്യക്ഷീഭവിച്ച കൃപാനിധിയെ ഞാൻ വന്ദിക്കുന്നു.

താത്പയ്യം:— മനസ്സ്, ബുദ്ധി മുതലായ സർവ്വ തത്ത്വങ്ങളെയും സമാധിജ്ഞാനത്തിനാൽ ലയിപ്പിച്ച് അതിലുദയം ചെയ്യുന്ന ആനന്ദമായ "അതുതന്നെ ഇതു്; ഇതുതന്നെ അതു്" എന്ന അദ്വൈത സ്വരൂപത്തിനെ ദർശിപ്പിക്കുന്നതിനായി പരിപൂർണ്ണസ്വരൂപംതന്നെ ധരിച്ചെഴുന്നരുളിയ ആചാര്യരെ ഞാൻ വന്ദിക്കുന്നു എന്നു സാരം.—4—

അവതാരിക:— തന്റെ ആചാര്യരെ വന്ദിച്ചുകൊണ്ടു് സദ്ഗുരുവിന്റെ കൃപയാൽ ഈ ശാസ്ത്രദ്വാരാ പറയപ്പെടുന്ന വിഷയവും ഇതുകൊണ്ടുണ്ടാകുന്ന പ്രയോജനവും ഈ ശാസ്ത്രത്തിനും ഇതിൽ പറയുന്ന വിഷയത്തിനുമുള്ള സംബന്ധവും ഇതു കേൾക്കുന്ന അധികാരികമായ അൻബന്ധചതുഷ്ടയവും, ഈ ശാസ്ത്രം പഠിക്കുന്ന ശിഷ്യരുടെ ഉത്തേജനത്തിനായിട്ട് പറയേണ്ടിയിരിക്കുന്നതിനാൽ ആദിയിൽ അധികാരിവിഷയങ്ങളെ ഈ ശ്ലോകത്താൽ പറയുന്നു.:—

അന്തമും നടുവുമിൻറിയാതിയുമിൻറി വാൻപൊരുൾ
സന്തതമൊളിരുജ്ഞാന സത്ഗുരുപാതം പോററി
പന്തവും വീടും കാട്ടപ്പരന്തനൂൽ പാക്കമൊട്ടാ
മൈന്തരുമുണരുമാറു വസ്തുതത്ത്വം ചൊൽവേനേ 5—

അർത്ഥം:— ആദിമധ്യാന്തരഹിതമായ്, ആകാശംപോലെ നിർമ്മലമായ് പ്രകാശിക്കുന്ന ജ്ഞാനാചാര്യരുടെ പാദപത്മങ്ങളെ വന്ദിച്ചിട്ട് ബന്ധവും മുക്തിയുമായ രണ്ടു സ്വരൂപത്തിനെയും അറിയിക്കുന്നതിനായിട്ട് വിസ്തൃതമായ വേദാന്തശാസ്ത്രങ്ങളെ വിചാരണം ചെയ്യാൻ ശക്തിയില്ലാത്ത ശിഷ്യന്മാർക്ക് എളുപ്പം ഗ്രഹിക്കാൻ വേണ്ടി പരവസ്തുവിന്റെ സത്യത്തെ ഞാൻ പറയുന്നു. ഇവിടെ ശിഷ്യർ എന്നതിന് അധികാരി എന്നും വസ്തുതത്ത്വം എന്നതിന് വിഷയമെന്നും അർത്ഥമാക്കണം. ....5—

അവതാരിക:— ഈ ശ്ലോകത്തിൽ സംബന്ധവും പ്രയോജനവും പറയപ്പെടുന്നു.

പടർന്ന വേതാന്തമെന്നും പാർക്കടൽ മൊഴിയുമാറത്,
കുടങ്ങളിൽ നിറൈത്തുവൈത്താർ കുരവർകളെല്ലാം കൂട്ടി,

കടൈന്തെടുത്തളിത്തേനിന്ത കൈവല്യ നവനീതത്തൈ,
അടൈന്തവർ വിഷയമൺതിൻറലൈവരോ പശിയിലാരേ—6—

അർത്ഥം:— വിസ്തൃതമായ ഉപനിഷത്തു് എന്ന ക്ഷീരസാഗരത്തിൽനിന്നും മുക്കി എടുത്തു്; ആദിശാസ്ത്രമെന്ന കുടങ്ങളിൽ ആചാര്യന്മാർ നിറച്ചുവച്ചു; അവകളെയെല്ലാം കാച്ചി കടഞ്ഞെടുത്ത ഈ ജ്ഞാനശാസ്ത്രമായ കൈവല്യനവനീതത്തെ എടുത്തു കൊടുത്തു. ഇതിനെ ഭക്ഷിച്ചവർ നിത്യതൃപ്തിയെ പ്രാപിച്ചവരായതിനാൽ വിഷയാനന്ദമെന്ന മണ്ണിനെ ഭക്ഷിച്ചു് ജനനമരണസംസാരചക്രത്തിൽ ചുററിത്തിരിയുകയില്ല.

താത്പര്യം:— ബ്രഹ്മമെന്നു് പറയപ്പെടുന്ന കാമധേനുവിൽ ചുരന്ന പാലിനെ വിചാരണ എന്ന അഗ്നിയാൽ കാച്ചി പൂർവ്വപക്ഷമെന്നു പറയുന്ന ജലത്തിനെ വററിച്ചു് സിദ്ധാന്തമെന്ന മധുരം കൂട്ടി വൃത്തിജ്ഞാനമെന്ന ഉറയൊഴിച്ചു് ഉപദേശം എന്ന മത്തുകൊണ്ടു് അനുഭവാന്വേഷണമെന്നറിയുന്ന കടച്ചിൽ നടത്തി അതിൽനിന്നും ഉണ്ടാകുന്ന കൈവല്യമെന്ന നവനീതത്തിനെ അനുഭവിച്ചു് നിത്യതൃപ്തനായവൻ വിഷയാനന്ദമെന്ന മണ്ണിനെ ഭക്ഷിക്കയില്ലെന്നു താത്പര്യം. —6—

അവതാരിക:— ഉപാസനാമൂർത്തിയെ വന്ദിച്ചുകൊണ്ടു് ഈ ശാസ്ത്രഭാഗങ്ങളെ പറയുന്നു:—

മുക്തനൈ വേങ്കടേശ മുകുന്തനൈയെനൈയാട്കൊണ്ട
കർത്തനൈ വണങ്കിച്ചൊല്ലും കൈവല്യനവനീതത്തൈ,
തത്തുവവിളക്കമെൻറും സന്ദേകം തെളിതലെൻറും
വൈത്തിരുപടലമാകവകുത്തുരൈ ചെയ്തിൻേറനേ —7—

അർത്ഥം:— ആശാപാശങ്ങളാൽ ബന്ധിക്കാതെ നിൽക്കുന്നവനേ! വെങ്കടാചലപതിയായ മഹാവിഷ്ണോ! എന്നെ അടിമയാക്കിയ ജഗദീശ്വരാ! അവിടുത്തെ നമസ്കരിച്ചുകൊണ്ടു് കൈവല്യനവനീതമെന്ന ഈ ജ്ഞാനശാസ്ത്രത്തെ തത്ത്വപ്രകാശമെന്നും സന്ദേഹനിവർത്തി എന്നും പേരായ രണ്ടു ഭാഗങ്ങളായി പിരിച്ചു പറയുന്നു.

ഓം

(ഒന്നാം ഭാഗം)

# തത്ത്വപ്രകാശമാർഗ്ഗം

അവതാരിക:— ആദ്യം പറഞ്ഞ ഭാഗങ്ങളിൽ തത്ത്വപ്രകാശമെന്ന ഒന്നാംഭാഗത്തിൽ തത്ത്വത്തിനെ പ്രകാശിപ്പിക്കുന്നതിനുവേണ്ടി ആദ്യമായി അതു കേൾക്കുന്ന അധികാരികൾ വേണ്ടതായ സാധനചതുഷ്ടയലക്ഷണം പറയുന്നു:—

1 നിത്തിയവനിത്തിയങ്കനിർണ്ണയം തെരിവിവേകം
മത്തിയവികപരങ്കൾ വരുപോകങ്കളിനിരാശൈ
സത്തിയ മുറൈക്കവേണ്ടും ചമാതിയെൻറാറുക്രട്ടം,
മുത്തിയൈ വിരുമ്പുമിച്ചൈമൊഴിവർ—
സാതനമിന്നാൻകേ

അർത്ഥം:— നിത്യാനിത്യ വസ്തുക്കളുടെ നിശ്ചയം അറിയുന്ന വിവേകവും, മദ്ധ്യത്തിലുള്ള ഇഹ പരലോകങ്ങളിലുണ്ടാകുന്ന ഐശ്വര്യങ്ങളിൽ വൈരാഗ്യവും, സത്യമെന്നു പറയത്തക്കതായ ശമാദിഷട്ക സംപത്തിയും മുമുക്ഷുത്വവും ആയ ഈ നാലിനേയും സാധനചതുഷ്ടയമെന്നു സത്തുക്കൾ പറയുന്നു. —1—

2 ശമം തമം വിടൽ സമിത്തൽ സമാതാനം—
ശ്രുത്തൈയാറാം
ശമമകക്കരണ തണ്ടം തമമ്പുറക്കരണതണ്ടം,
അമർമനൈ വിവകാരങ്കളകലേ വിടലെൻറാകും,
അമർചെയ്യും സുകതുക്കാതിയനുപവിപ്പതു സകിത്തൽ.

അത്ഥം:— ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ ഇവ ആറുമാണ് ഷട്കസമ്പത്തി. ശമം എന്നാൽ അന്ത:കരണത്തെ അടക്കുന്നതു്, ദമം എന്നാൽ ബാഹ്യേന്ദ്രിയങ്ങരം പത്തിനേയും അടക്കുന്നതു്. ഉപരതി എന്നാൽ സ്ത്രീ, ധനം, ജാതി, അഭിമാനം മുതലായവയ്ക്കു കാരണമായ കർമ്മങ്ങളുടെ ത്യാഗം. തിതിക്ഷ എന്നാൽ മോഹം മുതലായവകളെ ഉണ്ടാക്കുന്ന കാമങ്ങരം മനസ്സിലുദിച്ചാൽ അവയെ അടക്കുന്നതു്. ഇവ നാലും ശമാധി സമ്പത്തി എന്നതിൽപ്പെടുന്നു. —2—

3 ശിരവണപ്പൊരുളൈത്താനേ ചിത്തം ചിന്തിക്കുമാറു
സരസമായ് വൈക്കുമിത്തൈ സമാതാനമെൻപർ—
മേലോർ.
പരമചർഗ്ഗുരു നൂലൻപുപററലേ, ശ്രുത്തൈയാകും
വരമികു, ശമാതിയാറുവകൈയാം ചൊർപൊരുളീതാമേ

അത്ഥം:— വേദാന്ത ശ്രവണാത്ഥങ്ങളെ പ്രിയമായി ചിന്തിക്കത്തക്കവണ്ണം, മനസ്സിനെ നിർമ്മലമാക്കുന്നതു് സമാധാനം എന്നു് മഹാന്മാർ പറയുന്നു. മേന്മയായ ഗുരുവിലും വേദാന്ത ശാസ്ത്രത്തിലു താല്പര്യം വയ്ക്കുന്നതിനെ ശ്രദ്ധയെന്നു പറയുന്നു. മഹത്വത്തോടു കൂടം ശമാദിയെന്ന ആറു പിരിവായ പദത്തിന് അത്ഥം ഇതാണ്.

താത്പയ്യം:— അനിത്യവസ്തുക്കളിന്നതെന്നു കണ്ടു് നിത്യവസ്തുവെ പ്രാപിക്കാൻ ഹേതുവായ ഗുണങ്ങളെ സാധനചതുഷ്ടയമെന്നു പറയപ്പെടുന്നു. —3—

അവതാരിക:— ആ സാധനങ്ങരം ഇല്ലാതിരുന്നാലുള്ള നിഷ്പ്രയോജനത്തേയും അതുണ്ടായിരുന്നാലുള്ള ഫലത്തേയും പറയുന്നു :—

4 സാതനമിൻറിയൊന്റെ സാതിപ്പൊരുലകിലില്ലൈ
ആതലാലിന്തനാൻകുമടൈന്തവർക്കറിവുണ്ടാകും
നൂതനവിവേകിയുള്ള നമൈയാതു നമൈയുമാകിൽ
പൂതജന്മങ്കരം കോടിപുനിതനാം പുരുടനാമേ.

അത്ഥം:— സാധനമില്ലാതെ ഒരു കാര്യത്തിനേയും സാധിച്ചവർ ഭൂമിയിലില്ല. ആയതിനാൽ ഈ സാധനചതുഷ്ടയങ്ങളെ സമ്പാദിച്ചവക്ക് ജ്ഞാനോദയമുണ്ടാകും; പുതിയ വിവേകിയുടെ മനസ്സിൽ ഇതു് പ്രവേശിക്കുകയില്ല. പ്രവേശിക്കുമെങ്കിൽ അയാൾ കഴിഞ്ഞ കാലത്തുള്ള അനന്ത ജന്മങ്ങളിൽക്കൂടെ ചിത്തശുദ്ധി നേടിയവനാണ്.

താത്പര്യം:— സത്യവസ്തുവിനെ അറിയുന്നതിന് ഈ സാധനങ്ങൾ അവശ്യം വേണ്ടിയതാണ് എന്നു് സാരം. —1—

അവതാരിക:— ഈ സാധന ചതുഷ്ടയ സമ്പന്നനായ ശിഷ്യന്റെ തീവ്രതരമായ പാകത്തിനെ പറയുന്നു:—

5 ഇവനതികാരിയാനോനിന്തിരിയങ്കളാലും
പുവനത്തെയ്‌വങ്കളാലും പൂതപൗതികങ്കളാലും
തവനമൂൻറടൈന്തു വെയ്യിൽ നകിത്തിടാപ്പുഴപ്പോൽ—
വെംപി
പവമറുജ്ഞാനതീർത്തം പടിന്തിടപ്പതറിനാനേ.

അത്ഥം:— സാധനചഷ്ടയസമ്പന്നനാണ് ഈ ശാസ്ത്രത്തിനധികാരിയായുള്ളവൻ; ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്നീ താപത്രയാഗ്നിയുള്ളിൽപ്പെട്ടു്, അത്യുഷ്ണങ്ങളായ സൂര്യരശ്മിയിൽപ്പെട്ടു് പിടയുന്ന പുഴുവിനെപ്പോലെ; ജന്മത്തെ ഒടുക്കുന്ന ജ്ഞാനസാഗരത്തിൽ മുങ്ങാൻ വെമ്പൽ കൊണ്ടു എന്നത്ഥം.

താത്പര്യം:— താപത്രയാഗ്നിയായ സംസാരദുഃഖങ്ങളെ സഹിക്കാൻ ശക്തിയില്ലാതെ അവ നീങ്ങി ബ്രഹ്മാനന്ദം പ്രാപിക്കാൻ ബദ്ധപ്പെട്ടു എന്നു് താത്പര്യം.

അവതാരിക:- അങ്ങിനെയുള്ള തീവ്രതരപാകന് സത്ഗുരുദർശനം ലഭ്യമാകുന്നു:-

6 ആനവിമനൈവിമക്കളെത്ത വീഷണൈകൻ മൂൻറിൽ
കാനവർ വലൈയിൽപട്ടു കൈതപ്പിഴയാടു മാൻപോൽ

പോനവൻ വെറുംകൈക്കയ്യോടെ പോകാതവണ്ണം—
ചെൻറു
ജ്ഞാനചർഗുരുവൈവെക്കണ്ടു നൻറാകവണങ്കിനാനേ.

അർത്ഥം:— വേടർ വീശിയ വലയിൽ അകപ്പെട്ടു്, അതിൽ നിന്നും രക്ഷപ്പെട്ടോടുന്ന മാനിനെപ്പോലെ, തനിക്കായിരുന്ന ദാരേഷണം പുത്രേഷണം, അർത്ഥേഷണം എന്ന ഏഷണത്രയങ്ങളെന്നറിയുന്ന വലയിൽനിന്നു തെററി ഓടിയവൻ വെറും കയ്യോടെ പോകാതെ ഉള്ളിൽ സ്നേഹവും കയ്യിൽ ആരാധനാസാമഗ്രികളുമായി ജ്ഞാനാചാര്യരെ ദർശനം ചെയ്തു് ത്രികരണശുദ്ധിയോടെ പൂജിച്ചു വണങ്ങിനിന്നു.

താത്പര്യം:— ഏഷണത്രയങ്ങളായ ദുഃഖങ്ങളിൽനിന്നും മോചനം കിട്ടിയപ്പോൾ സുഖസ്വരൂപമായ സദ്ഗുരുദർശനം ലഭിച്ചു എന്നു താത്പര്യം. —6—

അവതാരിക:— ദർശനം ചെയ്ത ആചാര്യരോടു ചെയ്യുന്ന അപേക്ഷ.

7 വണങ്കിനിൻറഴുതു ചൊൽവാൻ മായ്വാഴ്—
വെന്നും ശോകത്താൽ
ഉണങ്കിനേനൈയ്യനേയെന്നുള്ളമേ കുളിരും വണ്ണം
പിണങ്കിയ കോചപാചപിന്നലൈ ചിന്നമാക്കി
ഇണങ്കിയ ഗുരുവേയെന്നൈയിരക്ഷിക്ക വേണ്ടു—
മെൻറാൻ

അർത്ഥം:— സാഷ്ടാംഗപ്രണാമം ചെയ്തു് എഴുന്നേററു നിന്നു കണ്ണുനീർ വാർത്തുകൊണ്ടു് ഇങ്ങിനെ അപേക്ഷിച്ചു. എന്റെ ഗുരുദേവ! മിഥ്യയായ കുടുംബ ജീവിതത്തിൽനിന്നുണ്ടായ ദുഃഖത്തിനാൽ ഞാൻ വാടിപ്പോയി. എന്റെ ഉള്ളം കുളിരത്തക്കവണ്ണം ഒന്നിനോടൊന്നു ചേർന്നുപിണഞ്ഞു കിടക്കുന്ന പഞ്ച

കോശക്കുടക്കിനെ പൊട്ടിച്ച് ധൂളിയാക്കി മുക്തിയെ പ്രാപിപ്പിക്കുന്നതിന് സന്നദ്ധമായിരിക്കുന്ന ഗുരുനാഥ! അടിയനെക്കൂടെ മുക്തനാക്കുവാൻ തിരുവുള്ളമുണ്ടാകണമേ എന്നു് അപേക്ഷിച്ചു.

താത്പര്യം:— അജ്ഞാനം നിമിത്തമുണ്ടായ ഭവദുഃഖത്തെ നീക്കി ജ്ഞാനംകൊണ്ടു് മാത്രം ഉണ്ടാകുന്ന ആനന്ദസാഗരത്തിൽ മുങ്ങത്തക്കവണ്ണം ആക്കിത്തീർക്കുവാൻ ഗുരുദേവനോടപേക്ഷിച്ചുവെന്നു സാരം.

അവതാരിക:— അഭ്യർത്ഥനാപൂർവ്വംതന്നെ സമീപിച്ച ശിഷ്യനെ ഗുരുനാഥൻ പരിശോധിക്കുന്നു.

8 അന്നതൻ ചിചുവൈ യൈയ്യനാമൈമീൻ—
പറവൈ പോല
തന്നകം കരുതിനോക്കിത്തടവി സന്നിതിയിരുത്തി
ഉന്നുപിറവി മാററമുപായമൊൻറുണ്ടു—
ചൊൽവേൻ
ചൊന്നതു കേൾപ്പായാകിർതൊടർപവം—
തൊലയുമെൻറാൻ.

അർത്ഥം:— അങ്ങനെ തന്റെ കുറവിനെ പറഞ്ഞു യാചിച്ച ശിഷ്യനെ ഗുരുനാഥൻ ആമയെപ്പോലെ തന്റെ മനസ്സിൽ ചിന്തിച്ചു് മത്സ്യത്തിനെപ്പോലെ പൂർണ്ണ ദൃഷ്ടിവച്ചു് പക്ഷിയെപ്പോലെ ശിരസ്സിൽ കൈവച്ചനുഗ്രഹിച്ചു് എതിരിലിരുത്തി, നിന്റെ ഭവദുഃഖം നീങ്ങുവാൻ ഒരുപായമുണ്ടു് അതു് ഞാൻ ഉപദേശിക്കാം. പറയുന്നപോലെ പ്രവർത്തിക്കുമെങ്കിൽ സൃഷ്ടികാലം മുതൽ തുടർന്നുവരുന്ന ജനനത്തിൽനിന്നും മുക്തിയെ പ്രാപിക്കാമെന്നരുളിച്ചെയ്തു.

താത്പര്യം:— ത്രികരണങ്ങളാൽ അനുഗ്രഹിച്ചു പരിശുദ്ധമാക്കിയ ആചാര്യർ, അഹംമമതകൾ നശിച്ചു് ഉപദേശ സ്വീ

കരണത്തിന് ശിഷ്യൻ പ്രാപ്തനാണോ എന്നു പരിശോധിച്ചു എന്നു സാരം.

നോട്ട്:— ആമയെപ്പോലെ മനസ്സിൽ ചിന്തിച്ചു എന്നുവച്ചാൽ ആമ കുളക്കരയിൽ മുട്ടയിട്ടിട്ട് കുളത്തിൽ ഇറങ്ങിഇരുന്ന് ആ മുട്ടകൾ വിരിഞ്ഞുണ്ടാകുന്ന കുഞ്ഞുങ്ങൾ തന്നെപ്പോലെയാകണമെന്ന് വിചാരിക്കുന്നു. മത്സ്യമാകട്ടെ അവരുടെ മുട്ടയിൽ തന്നെ എപ്പോഴും ദൃഷ്ടിപതിപ്പിക്കുന്നു. അതുകൊണ്ടു കുഞ്ഞുങ്ങൾ തന്നെപ്പോലെയാകുന്നു. പക്ഷികൾ അവരുടെ മുട്ട അടുക്കിവച്ച് തന്റെ ദേഹത്തോടണച്ചുവച്ച് ചൂട് പിടിപ്പിക്കുന്നു. അതുകൊണ്ട് കുഞ്ഞുങ്ങൾ തന്നെപ്പോലെയാകുന്നു. അതുപോലെ ഗുരുവും ത്രികരണങ്ങൾകൊണ്ട് ശിഷ്യൻ ബ്രഹ്മഭാവത്തിൽ തന്നെപ്പോലാകാൻ അനുഗ്രഹിക്കുന്നു:

അവതാരിക:— ആചാര്യരുടെ വചനത്തിൽ അകമഴിഞ്ഞു സന്തോഷിച്ചുകൊണ്ട് പറയുന്നു:—

9 തൊടർപവം തൊലയുമെൻറു ചൊന്നതൈ—
കേട്ടപോതേ
തടമട്ടമൂഴ്കിനാൻപോർ ശരീരവും—
കുളുന്തുള്ളൂറി
അടരുമൻ പൊഴുകുമാ പോലാനന്തപാഷ്പം—
കാട്ടി
മടൻമലർപാതം വീണ്ടും വണങ്കി നിൻറിതു—
ചൊൽവാൻ.

അർത്ഥം:— ആരംഭം മുതൽ തുടർന്നുവരുന്ന ജനനം ഒഴിയുമെന്നരുളിച്ചെയ്തതിനെ കേട്ടമാത്രയിൽതന്നെ വെയിൽകൊണ്ടുഷ്ണിച്ച് വിസ്തൃതമായ തടാകത്തിൽ സ്നാനം ചെയ്തവനെപ്പോലെ ദേഹവും മനസ്സും കുളിർമ്മയായി നിറഞ്ഞ സ്നേഹം കരകവിഞ്ഞൊഴുകുന്നപോലെ രണ്ടുകണ്ണുകളിൽനിന്നും ആനന്ദ

ബാഷ്പം ചൊരിഞ്ഞു് ഇതളുകൾവിടൎന്ന താമരമലർപോലെയുള്ള പാദങ്ങളെ വീണ്ടും വീണ്ടും വണങ്ങിക്കൊണ്ടു് എഴുന്നേററുനിന്നു് ഇപ്രകാരം പറയുവാൻ ആരംഭിച്ചു. —9—

അവതാരിക:- ശിഷ്യന്റെ അപേക്ഷയിൽ നിന്നും അഹംഭാവം ഇല്ലെന്നു് ഗുരു ലക്ഷണംകൊണ്ടറിയുന്നു

10 ചൊന്നതു കേൾക്കമാട്ടാത്തൊരടിയനാനാലും സ്വാമീ
നിന്നതുകരുണെയാലേ നീരെന്നെയാളലാമേ
ഉന്നതുപിറവിമാററംമുപായ മൊൻറുണ്ടെൻറീരേ
ഇന്നതെൻറ തെനീർകാട്ടി ഈഡേററൽ വേണ്ടു-
മെൻറാൻ

അൎത്ഥം:- അവിടത്തെ ഉപദേശത്തെ അനുസരിച്ചു നടക്കാൻ ശക്തിയില്ലാത്ത അടിമയായാലും എന്റെ ദൈവമേ! അങ്ങയുടെ കൃപയാൽ അങ്ങു് അടിയനെ തടഞ്ഞു് രക്ഷിക്കാമല്ലോ ഭവരോഗത്തിനെ നശിപ്പിക്കുന്ന തന്ത്രമൊന്നുണ്ടെന്നു് അങ്ങു് അരുളിച്ചെയ്തുവല്ലോ. ആ ഉപായം ഇന്നതെന്നു് അങ്ങു് കാണിച്ചു രക്ഷിക്കണം എന്നു് അപേക്ഷിച്ചു.

താത്പൎയ്യം:- ശിഷ്യന്റെ അറിവു് എത്ര തുല്യമാണെങ്കിലും തജ്ജന്യമായ ആനന്ദത്തിനു് തെളിവുണ്ടാകയില്ല. അതിനെ തെളിയിക്കുന്നതിനു് ഗുരുതുല്യമായതിനാൽ ഗുരുവിന്റെ അരുളപ്പാടുകൾതന്നെ വേണ്ടിയിരിക്കുന്നു എന്നു ഭാവം. —10—

അവതാരിക:- അഹംഭാവം ഇല്ലെന്നറിഞ്ഞു് ആത്മസ്വരൂപത്തിനെ ഉപദേശിക്കാനാരംഭിക്കുന്നു.

11 അടങ്കിയവിരുത്തിയാനെന്തെറിന്ത പിൻചെറിന്ത—
മണ്ണിൻ
കുടം പൈയുൾപുഴമുന്തുതും കുളവിയിൻ—
കൊൾകൈപോലെ

തൊടങ്കിയ ഗുരുവുമാത്മ സ്വരൂപമേ മരുവവേണ്ടി
ഉടമ്പിനുൾജീവനൈ പാർത്തുപദേശമോതുവാരേ

അർത്ഥം:— ശിഷ്യൻ വൃത്തിയടങ്ങിയവനാണെന്നറിഞ്ഞശേഷം മൺക്കൂട്ടിനകത്തിരിക്കുന്ന പുഴുവിന്റെ മുൻപിൽ ശബ്ദിക്കുന്ന വേട്ടാവെളിയന്റെ സ്വഭാവംപോലെ ഉപദേശിക്കാനാരംഭിച്ച ആചാര്യനും ആത്മസ്വരൂപത്തെ ശിഷ്യൻ പ്രാപിക്കാനായി ദേഹത്തിലിരിക്കുന്ന ജീവനെ നോക്കി ഉപദേശിച്ചുതുടങ്ങി.

താത്പര്യം:— ശിഷ്യന്റെ യഥാർത്ഥ സ്വരൂപത്തിനെ നോക്കി അവൻ അതായി പ്രകാശിക്കുന്നതിന് അനുഗ്രഹിക്കാനാരംഭിച്ചു എന്നു സാരം. —11—

അവതാരിക:— ഭവദുഃഖം ഒഴിവാകുന്നതിലേക്ക് അതുണ്ടായ കാരണവും അതു നിൽക്കുന്ന കാലയളവും പറയുന്നു:—

12 വാരായെന്മകനേ തന്നൈമറന്തവൻ പിറന്തിറന്തു്
തീരാതചുഴൽകാററുററ ചെത്തൈപോർ—
ചുററി ചുററി
പേരാതകാലനേമിപ്പിരമൈയിർ തിരിവൻപോതം
ആരായുംതന്നൈത്താനെൻററിയുമവ്വളവും താനേ.

അർത്ഥം:— മകനേ! നീ കേട്ടുകൊൾക തന്റെ ആത്മസ്വരൂപത്തെ ചിന്തിച്ചറിയാത്തവൻ അറിവിനാൽ ആരാഞ്ഞറിയുന്ന ആത്മസ്വരൂപത്തിനെ "ബ്രഹ്മം"എന്നറിയുന്നതുവരെ ജനിച്ചും മരിച്ചും അവസാനിക്കാത്ത ചുഴലിക്കാററിൽ അകപ്പെട്ട കരിയിലപോലെ ആ ജനനമരണത്താൽ ചുററി ചുററി അന്തമില്ലാത്ത കാലചക്രത്തിന്റെ ചുഴിയിൽ സഞ്ചരിക്കും.

താത്പര്യം:— യഥാർത്ഥ ജ്ഞാനമില്ലാത്തതിനാലുണ്ടായ ഭവദുഃഖം അറിവുമൂലം തന്നത്താനുണരുന്നതുവരെ നിലനിൽക്കും എന്നറിയണം. —12—

അവതാരിക:— മഹാവാക്യോപദേശപ്രകാരം അറിയേണ്ടതായ വസ്തു ഇന്നതെന്നു് അറിയിക്കുന്നു.

13 തന്നെയും തനക്കാധാരത്തലൈവനെയും—
കണ്ടക്കാൽ
പിന്നെയത്തലൈവൻ താനായ് പിരമമായ്—
പിറപ്പുതീർവൻ
ഉന്നെനീ അറിവായാകിലുനക്കൊരു കേടുമില്ലെ
എന്നെനീ കേട്ട്കൈയാലേയീതുപദേശിത്തേനേ

അർത്ഥം:— കൂടസ്ഥനേയും അതിനാധാരമായ ബ്രഹ്മത്തിനേയും ദർശിക്കുമെങ്കിൽ, പിന്നീട്ട് ആ ബ്രഹ്മംതന്നെ കൂടസ്ഥനായും ആ കൂടസ്ഥനെ ബ്രഹ്മമായും ജനനം ഒഴിവാകും. നിന്റെ അദ്വൈത സ്വരൂപത്തെ നീ അറിയുമെങ്കിൽ നിനക്കു് ഒരു കേടും വരികയില്ല. എന്നോടു നീ ചോദിച്ചതിനാൽ എനിക്കു് അനുഭവമായതിനെ പറയാം.

പാദസാരം:— നശിക്കുന്ന ദേഹം മുതൽ പ്രകൃതിപര്യന്തം ഓരോന്നിലും നശിക്കാതെ താനായി ശേഷിച്ചിരിക്കുന്ന പ്രത്യേകാത്മ ചൈതന്യം താനെന്നും അങ്ങനെ ശേഷിച്ചിരിക്കുന്ന താൻതന്നെ സർവ്വത്തിലും പൂർണ്ണമായ ബ്രഹ്മചൈതന്യമായി പ്രകാശിക്കുന്നതിനെ തലവനെന്നും അതുതന്നെ ഇതു്, ഇതുതന്നെ അതു് ആയി പ്രകാശിക്കുന്ന ശുദ്ധചൈതന്യം അതു താനാകുന്നതിനെ പിന്നെയത്തലവൻ താനായി ബ്രഹ്മമായിയെന്നും അങ്ങനെ പ്രകാശിക്കുന്ന അനുഭവത്തിനു് ഉദയാസ്തമനമില്ലാത്തതിനാൽ ജനനമരണമില്ല എന്നതിനെ ജനനം തീർന്നവനെന്നു പറഞ്ഞു.
—13—

അവതാരിക:— തന്നെ അറിയണമെന്നു പറഞ്ഞതിനെ സർവ്വസാധാരണമായി ധരിക്കുന്ന ദേഹമാണു് താനെന്നു കരുതി അതിനെ അറിഞ്ഞവർ ജനനമരണത്തിൽനിന്നും നീങ്ങുന്നതി

ന്നാൽ അതിൻെറ സത്യത്തിനെ അറിയാനായിട്ട് ശിഷ്യൻ ചോദിക്കുന്നു:—

14 എന്നെത്താനശടനാക വെണ്ണിയോ ചൊന്നീ—
രൈയാ
തന്നെത്താനറിയാമാന്തർ ധരണിയി—
ലൊരുവരുണ്ടോ
പിന്നെത്താനവർകളെല്ലാം പിറന്തിറന്തുഴലു—
വാനേൻ
നിന്നെത്താനംപിനോക്ക നിണ്ണയമൊരുള്ളവീരേ

അത്ഥം:— എൻെറ ആചാര്യരേ! എന്നെ ഞാൻ അറിയുന്നില്ല എന്നു കരുതിയാണോ അങ്ങ് സംസാരിക്കുന്നതു്? തന്നെ അറിയാത്ത മനുഷ്യർ ഭൂമിയിലാരെങ്കിലുമുണ്ടോ? പിന്നെന്തുകൊണ്ടാണവരെല്ലാം ജനനമരണത്തിൽതന്നെ ചുററിത്തിരിയുന്നതു്? അങ്ങയെത്തന്നെ വിശ്വസിച്ചവനായ അടിയനു് അതിൻെറ പരമാത്ഥം പറഞ്ഞുതരണം.

താത്പര്യം:— താൻ എന്നതു് അനുഭവപ്പെടുന്നതിനു് അതിൻെറ സ്വഭാവത്തിനെ അല്പം ചിന്തിപ്പിച്ചതായി ധരിക്കണം. —14—

അവതാരിക:— താനിന്നതാണെന്നു പറഞ്ഞിട്ടും അറിയാത്തതിനാൽ ഗുരുദേവനു് ആദ്യം കുറേ വിഷമമുണ്ടായി. എങ്കിലും പിന്നീട് സന്തോഷിച്ചതായി പറയുന്നു.

15 ഇന്നതുദേതകം തേകിയിവനെന്ന ഉണർവൻയാവന്
അന്നവൻതന്നെ താനെൻററിന്തവനാകുമെൻറാർ
ചൊന്നപിൻദേതകീയാംഗിഘമൂലമല്ലാ മലെൻറാൻ
പിന്നതുകേട്ടവൈയർ പിഴൈയും നകൈയും—
കൊണ്ടാർ

അത്ഥം:— ശരീരം ഇന്നിന്ന സ്വഭാവങ്ങളോടുകൂടിയതാണെന്നും, ശരീരി ഇന്നിന്ന സ്വഭാവങ്ങളോടുകൂടിയവനാണെന്നും ഏവനൊരുവൻ വ്യവച്ഛേദിച്ചറിയുന്നുവോ അവൻ കൂടസ്ഥനെ ബ്രഹ്മമെന്നറിഞ്ഞവനാണെന്നതിൽ സംശയമില്ല. എന്നു് ആചാര്യർ തറപ്പിച്ചു് പറഞ്ഞതിനെ കേട്ടു് ശിഷ്യൻ, ഇക്കാണുന്ന ശരീരത്തിൽനിന്നും ഭിന്നമായി ശരീരി എന്നൊന്നുണ്ടോ എന്നു ചോദിച്ചു. അവൻെറ അനുഭവത്തെ കേട്ട ആചാര്യർക്കു് ദുഃഖവും സന്തോഷവും ഉണ്ടായി.

താത്പര്യം:— ആചാര്യർ തനിക്കനുഭവമായ ശുദ്ധചൈതന്യത്തിനെ താനെന്നു പറഞ്ഞു. ശിഷ്യൻ തനിക്കനുഭവമായ ദേഹമല്ലാതെ താൻ വേറെയുണ്ടോ എന്നു ചോദിച്ചു. —15—

അവതാരിക:— ദേഹം താനല്ല. ദേഹത്തിലിരിക്കുന്ന ദേഹിയാണു് താനെന്നു് താൻതന്നെ അറിയാൻ, അവസ്ഥാത്രിയങ്ങളെ അറിയുന്നവൻ ആരെന്നു് ആചാര്യർ ചോദിക്കുന്നു.

16 ദേഹമതല്ലാൽ വേറേതേകിയാർ—
കാണേനെൻെറായ്
മോഹമാം കനവിൽവന്നു മുളൈത്തിട്ടവനാർ—
ചൊല്ലായ്
ശോകമാം കനവുതോൻറാ ചുഴത്തികണ്ടവനാർ—
ചൊല്ലായ്
ആകനീനനവിലെണ്ണമറിവുതാനേതുചൊല്ലായ്.

അത്ഥം:— ദേഹത്തെയല്ലാതെ തത്ഭിന്നമായി ദേഹി എന്നൊന്നുണ്ടോ? ഞാൻ കാണുന്നില്ലല്ലോ എന്നല്ലേ നീ പറഞ്ഞതു് ശരി. 'മോഹമായ സ്വപ്നത്തിൽ ഉദിച്ചവൻ ആരു് നീ പറ. ദുഃഖമായ സ്വപ്നമല്ലാത്ത സുഷുപ്തിയിൽ ശൂന്യത്തിനെ എന്നും ദർശിച്ചവനാരു്? നീ പറ. ഇവ രണ്ടിനേയും ജാഗ്രത്തിൽ നിന്നെ ഓമ്മിപ്പിക്കുന്ന അറിവു് ഏതെന്നും പറയൂ.

താത്പര്യം:– ദേഹത്തെ കൂടാതെ ദേഹി ഒരുവനുണ്ടെന്ന റിയാൻ ചോദിച്ചതാകുന്നു.

അവതാരിക:– ദേഹത്തിനുള്ള അവസ്ഥാത്രയങ്ങളെ അറിയുന്ന ദേഹി എന്നൊരുവനുണ്ടെന്നു തോന്നുന്നു. അതിനെ വ്യക്തമായി തെളിച്ചു തരണമെന്നു ശിഷ്യൻ അപേക്ഷിക്കുന്നു:–

17 നനവു കണ്ടതു നാൻകണ്ട നനവുളനിനൈവു നീങ്കി
കനവു കണ്ടതുമീരണ്ടും കാണാത ചുഴുത്തികണ്ടും
തിനമനുപവിത്തലൊക്കും തെരിയവുമില്ലൈചഠേറ
മനതിനിലുദിക്കും പിന്നൈ മറൈക്കുമതരുളുവീരേ.

അർത്ഥം:– ജാഗ്രദവസ്ഥയിൽ കണ്ടതും, ഞാൻ കണ്ട ജാഗ്രാവസ്ഥയിലുള്ള ഓർമ്മ നീങ്ങി സ്വപ്നത്തിൽ കണ്ടതും, ഈ രണ്ടവസ്ഥകളുടെയും പ്രവൃത്തിയില്ലാത്ത സുഷുപ്തിയിൽ ശൂന്യത്തിനെ കണ്ടതും സദാ അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നതിനാൽ ദേഹി ഒരുവനുണ്ടെന്നുള്ള അങ്ങയുടെ അരുളപ്പാട്ട് ശരിതന്നെ; എന്നാൽ അതു് പ്രത്യക്ഷമാകുന്നില്ല. മനസ്സിൽ അല്പം തോന്നുന്നു; വീണ്ടും തിരോധാനം ചെയ്യുന്നു. അതിനാൽ അതിന്റെ സ്വരൂപം ഇന്നതെന്നു വ്യക്തമായി അരുളിച്ചെയ്യണം.

താത്പര്യം:– 'താൻ' എന്നതു ദേഹമല്ല, ദേഹിയാണെന്നു് അവസ്ഥാത്രയങ്ങളെ മുൻനിറുത്തി അറിയിച്ചപ്പോൾ സാമാന്യമായി ഒരുവിധം അറിഞ്ഞ ശിഷ്യൻ അതു് മിന്നൽപോലെ തോന്നി മറയുന്നതിനാൽ അതിന്റെ യഥാർത്ഥ സ്വരൂപം ഇന്നതെന്നു് അറിയിച്ചനുഗ്രഹിക്കണമെന്നു് അപേക്ഷിച്ചു. —17—

അവതാരിക:– ആദ്യം ദേഹംതന്നെ ഞാൻ, എന്നു് ധരിച്ചിരുന്നവനെ അല്പം വിലക്ഷണപ്പെടുത്തി, പിന്നീട്, മുൻപു് ജഡമായ ദേഹലക്ഷണത്തെ വിവരിച്ചുകൊടുത്തിട്ടു് അവന്റെ

സംശയം നീക്കി, അതിൽപിന്നെ ചിത്തുതന്നെ താനായ (ദേഹി) എന്നതിന് ലക്ഷണം പറയാൻ ആരംഭിക്കുന്നു:—

18 താലത്തിൽ മരങ്ങൾകാട്ടിത്തനിപ്പിറൈകാട്ടുവാർ—
പോൽ
ആലത്തിനുടുക്കൾകാട്ടിയരുന്ധതി കാട്ടുവാർപോൽ,
തൂലത്തെ മുൻപുകാട്ടി സൂക്ഷ്മസ്വരൂപമാന
മൂലത്തെ പിൻപുകാട്ട മുനിവർ തുടങ്ങിനാരേ.

അർത്ഥം:— ഭൂമിയിലുള്ള മരങ്ങളെ കാണിച്ച് മൂന്നാംപിറയെ (ചന്ദ്രക്കലയെ) ദർശിപ്പിക്കുംപോലെയും, ആകാശത്തിലുള്ള നക്ഷത്രങ്ങളെ കാണിച്ച്, അരുന്ധതിയെ ദർശിപ്പിക്കുംപോലെയും, ആദ്യം സ്ഥൂലതത്ത്വങ്ങളെ ദർശിപ്പിച്ചിട്ട് അവസാനം വിലും അണുവായ കാരണത്തിനെ ദർശിപ്പിക്കുവാൻ ആചാര്യൻ ആരംഭിച്ചു.

താത്പര്യം:— ശിഷ്യന് ബോധം ഉണ്ടാക്കുന്നതിന് ബോധിപ്പിക്കേണ്ട രീതി ആണ് ഈ ചോദ്യത്തിലെ പ്രതിപാദ്യം.

അവതാരിക:— താനായിരിക്കുന്ന ചിത്തിനെ തനിയേ ദർശിപ്പിക്കുന്നതിനായിട്ട് താൻ തന്നെ ജഗജ്ജീവപരമായി തോന്നിപ്പിക്കുന്ന ആരോപയുക്തിയേയും അദ്വൈതമായ കൂടസ്ഥബ്രഹ്മമായി തോന്നിക്കുന്ന അപവാദയുക്തിയേയും പററി പറയുന്നു.

19 അത്തിയാരോപമെൻറുമപവാതമെൻറും ചൊല്ലും
ഉത്തിയാർബന്ധം വീടെൻറുരൈക്കും വേതാന്ത—
മെല്ലാം.
മിത്തൈയാമാരോപത്താർ ബന്ധമാമപവാത—
ത്താൽ
മുത്തിയാമിവ്വിരണ്ടിൻ മുന്തിയാരോപം കേളായ്.

അർത്ഥം:— "അദ്ധ്യാരോപം" എന്നു പറയുന്ന യുക്തിയാൽ ബന്ധത്തേയും, "അപവാദം" എന്നുപറയുന്ന യുക്തിയാൽ

മുക്തിയേയും ഉപനിഷത്തുകൾ ഘോഷിക്കുന്നു. ആയതിനാൽ ഇല്ലാത്തതായ ആരോപത്താൽ ബന്ധം. അപവാദത്താൽ മുക്തി. ഇവരണ്ടിൽ അതിൽ ആദ്യം ആരോപയുക്തിയെപ്പററി പറയാം കേട്ടുകൊള്ളുക.

താത്പര്യം:— ഈ പദ്യംകൊണ്ടു് അദ്ധ്യാരോപത്തേയും അപവാദത്തേയും ലക്ഷണസഹിതം പറഞ്ഞു. —19—

അവതാരിക:— അദ്ധ്യാരോപലക്ഷണത്തെ ദൃഷ്ടാന്തസഹിതം പറയുന്നു:—

20 ആരോപമത്തിയാസം കല്പനയെയാവവെല്ലാം
ഓരോരോവസ്തുവിനെ വേറേയോരോർ വസ്തുവെന—
വോർതൻ
നാരുട്ടപണിയാത്തോൻറ നരനാകത്തറിയിർ—
ത്തോൻറൽ
നീരുട്ടകാനർതോൻറനിരന്തരം വെളിയിർ—
തോൻറൽ.

അർത്ഥം:— ആരോപമെന്നും അദ്ധ്യാസമെന്നും കല്പനയെന്നും ഉള്ളതെല്ലാം ഒരു വസ്തുവിനെ വേറൊരു വസ്തുവായി അറിയുന്നതാകുന്നു. ദൃഷ്ടാന്തമായി കയറിൽ സർപ്പമെന്നും, കുററിയിൽ മനുഷ്യനെന്നും, കാനലിൽ ജലമെന്നും, ആകാശത്തിൽ നീലനിറമെന്നും തോന്നുന്നതാകുന്നു. —20—

അവതാരിക:— ആദ്യം പറഞ്ഞ ദൃഷ്ടാന്തംപോലെ ശുദ്ധചൈതന്യത്തിൽ ജഗജ്ജീവപരമായിട്ടുണ്ടായ തോന്നലും കല്പിതമാകുന്നു എന്നു പറയുന്നു:—

21 ഇപ്പടിപ്പോല നാമരൂപങ്കളിരണ്ടുമിൻറി,
ഒപ്പമായിരണ്ടറെറാൻറായ് ഉണർവൊളി—
നിറൈവായിനിക്കും

അപ്പിരമത്തിർത്തോൻറമൈംപൃതവികാരമെല്ലാം
ചെപ്പിയ കപ്പീതത്താർ ചെനിഞ്ഞതെൻററിന്തു—
കൊള്ളേ

അത്ഥം:— ഇതുപോലെ നാമരൂപങ്ങളാം രണ്ടുമില്ലാതെ സമമായും ദ്വൈതമില്ലാതെ ഏകമായും പൂർണ്ണ ജ്ഞാനപ്രകാശമായുമിരിക്കുന്ന ആ ബ്രഹ്മത്തിൽ തോന്നുന്ന പഞ്ചഭൂതാദി കല്പനയും ആരോപത്താലുണ്ടായവയെന്നറിയണം.

താത്പര്യം:— സത്യമായ ബ്രഹ്മത്തിൽ മിഥ്യയായ ജഗജ്ജീവപരം ഉണ്ടായ വിധം പറഞ്ഞു. —21—

അവതാരിക:— ബ്രഹ്മത്തിൽ കല്പിതമായ ജീവേശ്വര ജഗത്തുണ്ടായതു് രണ്ടുവിധത്തിലാണെന്നു പറഞ്ഞിട്ടു് ആദ്യമായി അതിൽ ഒരു വിധത്തെ വിവരിക്കുന്നു:—

22 അതുതാനപ്പടിയെൻറക്കാലനാതിയാം ജീവരെല്ലാം
പൊതുവാനച്ചുഴത്തിപോല പൊരുന്തുമവ്യക്തം—
തന്നിൽ
ഇതുകാലതത്വപ്പേരീചനട് പാർവൈയാലേ
മുതുമൂലച്ചുപാവം വിട്ട മുക്കണം വ്യക്തമാമേ.

അത്ഥ:— ആ സങ്കല്പ സൃഷ്ടി എങ്ങിനെ ഉണ്ടായി എന്നാൽ അനാദിയായിരിക്കുന്ന ചിദ്രൂപമായ ജീവകോടികളം സർവ്വവും സകലക്കും സാധാരണ അനുഭവപ്പെടുന്ന സുഷുപ്തിയെപ്പോലെ ശൂന്യമായിരിക്കുന്ന മൂലപ്രകൃതിയായ മായയിൽ ചേർന്നിരിക്കും; കാലതത്വമെന്നു് നാമധേയമായ ഈശ്വരൻെറ ദൃഷ്ടിയാൽ ആദ്യം ഉണ്ടായിരുന്ന കാരണസ്വഭാവത്തെ വിട്ടിട്ടു് ത്രിഗുണങ്ങളായി വെളിപ്പെട്ടു. —22—

അവതാരിക:— ഈ പദ്യത്തിൽ ത്രിഗുണ സ്വഭാവത്തെ പറയുന്നു:—

23 ഉത്തമ വെളുപ്പുനീലമുപയമാം ചിവപ്പുമാകും
ചുത്തസത്തുവം തമത്തോടചുത്തതത്തുവപ്പേർ—
ചൊല്ലും;
സത്തുവമഴക്കിരുട്ടായ് ചാററമൂക്കണ മൂന്നായ്
ഒത്തുളവെനിനും തമ്മുളൊരു കുണമതികമാമേ.

അത്ഥം:— സത്വം, രജസ്സ്, തമസ്സ് എന്നു് പേർപറയപ്പെടുന്ന ത്രിഗുണങ്ങളിൽ ആദ്യം പറഞ്ഞ സത്വഗുണം വെള്ളനിറവും രണ്ടാമതു പറഞ്ഞ രജോഗുണം ചുവപ്പുനിറവും മൂന്നാമത്തേതായ തമോഗുണം നീലനിറവുമാകുന്നു. സത്വമായ ശുദ്ധം, അഴുക്കു്, ഇരുട്ടു് എന്നറിയപ്പെടുന്ന ഈ മൂന്നു ഗുണങ്ങളും മൂന്നായി സമ്മേളിച്ചിരുന്നാലും അവയിൽ ഒരു ഗുണം മററ രണ്ടിനേയും അടക്കി പ്രധാനമായി പ്രകാശിക്കുമെന്നു പറയുന്നു.

താത്പയ്യം:— വിദ്യാരൂപമായ ജീവികളോടു ബന്ധപ്പെട്ടിരിക്കുന്ന തങ്ങളുടെ മറവിയായ അവ്യക്തത്തിൽനിന്നും കാലതത്വവും ത്രിഗുണങ്ങളും വ്യക്തമായി എന്നു താത്പയ്യം. -23-

അവതാരിക:— മറെറാരുവിധമായ സൃഷ്ടിക്രമത്തെ പറയുന്നു.

24 ഒരുവഴിയിതുവാമിതൈയൊരുവഴിവേറാ—
ച്ചൊൽവാർ
മരുവുമവിയത്തം താനേമകതത്തുവമാകുമെൻറും
അരുണ്മകതത്മവന്താനേ അകങ്കാരമാകുമെൻറും
കരുവകങ്കാരമൂൻറായ്കാട്ടിയ കുണമാമെൻറും.

അത്ഥ:— ഇതു് ഒരു മാഗ്ഗമാകുന്നു; ഇതിനെത്തന്നെ മറെറാരു മാഗ്ഗമായി പറയുന്നു. ഒന്നായിണങ്ങിയിരിക്കുന്ന അവ്യക്തത്തെത്തന്നെ മഹത്തത്വമെന്നും, മഹത്തത്വത്തെത്തന്നെ അഹങ്കാര

തത്വമെന്നും, കരുവായ അഹങ്കാരംതന്നെ പ്രത്യേകം പ്രത്യേകം മൂന്നായിഅറിയിച്ച ത്രിഗുണങ്ങളെന്നും പറയപ്പെടുന്നു.

താത്പര്യം:— ശുദ്ധചൈതന്യമായ തന്നെ എതിരിട്ടറിയാനുദയമായ അറിവിനുമുൻപുണ്ടായ മറവിതന്നെ അവ്യക്തമായ പ്രകൃതി എന്നും, ആ അറിവു് ബഹിർമ്മുഖവും അന്തർമ്മുഖമായ സ്ഥാനംതന്നെ മഹത്തത്വമെന്നും അതു തന്നിൽ പ്രതിഫലിപ്പിച്ച ആരോപമായ ഞാൻ എന്നതിനെ അഹങ്കാരതത്വമെന്നും അതിൻെറ നിശ്ചലതത്വത്തെ സത്വം എന്നും അതിൻെറ ചലനത്തെ രജസ്സെന്നും അതിൻെറ മങ്ങലിനെ തമസ്സെന്നും ഉണ്ടായിരിക്കുന്ന യൗഗവത്സൃഷ്ടിയെ തൻെറ അനുഭവത്തിൽ കണ്ടുകൊള്ളണം.

—24—

അവതാരിക:— മേൽ പറഞ്ഞ ഗുണങ്ങളിൽ ജഗജ്ജീവപര ഉത്പത്തിയെ പറയാൻവേണ്ടി ആദ്യമായി ഈശ്വരൻെറ ഉത്ഭവത്തെ വിവരിക്കുന്നു.

25 ഇക്കണംകളിലേവിൺ പൊൻറിരുക്കംചിർ—
ചായൈതോൻറും
മുക്കണംകളിനും തുയ്താമുതർകുണമായൈയാകും
അക്കണം പിരമച്ചായൈയന്തരിയാമിമായൈ
എക്കണങ്കളും പററാതോ നിമിത്തകാരണമാമീയൻ

അർത്ഥം:— ഈ മൂന്നു ഗുണങ്ങളിലും ആകാശംപോലെ നിരവയവമായിരിക്കുന്ന ചിത്തിൻെറ ഛായ പ്രതിഫലിക്കും. ഈ മൂന്നു ഗുണങ്ങളിലുംവച്ചു് ശുദ്ധമായ സത്വഗുണം മായയാകുന്നു. ആ സത്വത്തിൽ പ്രതിഫലിച്ച ബ്രഹ്മപ്രതിഫലനംതന്നെ അന്തർയ്യാമി — മായാസംബന്ധമായ യാതൊരു ഗുണങ്ങളും പററാത്തവനും പഞ്ചഭൗതികസൃഷ്ടിക്കു നിമിത്തകാരണവുമായ ഈശ്വരൻ.

—25—

അവതാരിക:— അടുത്തതായി ഈശ്വരന്റെ കാരണശരീരോത്പത്തിയേയും ജീവന്റെ ഉത്ഭവത്തിനെ പററിയും പറയുന്നു:—

26 ഈശനുക്കിതു ചുഴപ്തിയിതുവേകാരണശരീരം.
കോശമാനന്ദമാകും കുണമിരാജസമവിദ്യൈ,
തേശറുമവിദ്യൈതോറും ചിർചായൈയെ ജീവകോടി
നാശമാമുയിർക്കപ്പോതു നാമമും പ്രാജ്ഞനാമേ.

അർത്ഥം:— ഈശ്വരന് ഈ മായതന്നെ സുഷുപ്ത്യവസ്ഥയാകുന്നു. ഇതുതന്നെ ആനന്ദമയകോശവും, കാരണശരീരവുമാകുന്നു. രജോഗുണം അവിദ്യയും, തേജസ്സില്ലാത്ത അവിദ്യകളിലെല്ലാം പ്രതിഫലിച്ച ജ്ഞാനപ്രതിഫലനംതന്നെ ജീവരാശികളും, സർവ്വവും ഇല്ലാതിരിക്കുന്ന സുഷുപ്തിയെ അഭിമാനിക്കുന്ന ജീവികൾക്ക് ആ അവസ്ഥയിലുള്ള നാമം പ്രാജ്ഞൻ എന്നാകുന്നു.

—26—

അവതാരിക:— ജീവന്റെ കാരണശരീരോത്പത്തിയെ പറയുന്നു:—

27 അഴക്കൊട്ടുപററും ജീവക്കുദേവ ആനന്ദകോശാ
സുഷുപ്തി കാരണശരീരം ചൊന്നവിംമട്ടമോഹം.
മുഴക്കണെത്തിരണ്ടാൽവന്ത മൂലവാദരാപാചൊന്നോ
വഴുത്തുസൂക്ഷ്മമാദരാപവഴിയുനീ മൊഴിയക്കേളായ്.

അർത്ഥം:— അവിദ്യയോടു ചേർന്നിരിക്കുന്ന ജീവികൾക്ക് ആ അവിദ്യതന്നെ ആനന്ദമയകോശമാകുന്നു. അവയ്ക്ക് സുഷുപ്ത്യവസ്ഥയും അതുതന്നെ. അതുതന്നെ കാരണശരീരവുമാകുന്നു. ഇതുപര്യന്തം പ്രകൃതിയുടെ സത്വരജോഗുണസംഭൃതമായ കാരണശരീര അദ്ധ്യാസത്തെ പറഞ്ഞു. അടുത്തതായി സൂക്ഷ്മശരീരാദ്ധ്യാസോത്പത്തിമാർഗ്ഗത്തെ പറയാം കേട്ടുകൊള്ളുക.

പദസാരം:— ശുദ്ധചൈതന്യരൂപമായ അധിഷ്ഠാനമായതിനാൽ അതിനെ ബ്രഹ്മകൂടസ്ഥനെന്നും അതു് സത്വരജോഗുണത്തിൽ ചേർന്നിരിക്കുന്നതിനാൽ അവയെ മായയെന്നും, അവിദ്യയെന്നും അവയിൽ പ്രതിബിംബിച്ച രൂപമായ ആരോപമായതിനാൽ അവയെ ജീവേശ്വരനെന്നും, ആ മായയും അവിദ്യയും മേൽവർദ്ധനയ്ക്കു കാരണമായതിനാൽ അവയെ കാരണശരീരമെന്നും അവയിൽ സർവ്വവും അടങ്ങിയിരിക്കുന്നതിനാൽ സുഷുപ്ത്യവസ്ഥയെന്നും അവകളിൽ ജീവേശ്വരന്മാർ ആനന്ദിക്കനിമിത്തം ആനന്ദമയകോശമെന്നും അവകളിൽ അഭിമാനിച്ചു നിൽക്കുന്നതിനാൽ അന്തര്യാമിപ്രാജ്ഞനെന്നും ധരിച്ചുകൊള്ളണം.

താത്പര്യം:— ജീവേശ്വരോല്പത്തിയും അവരുടെ കാരണശരീരാദ്ധ്യാസവും പറഞ്ഞു. —27—

അവതാരിക:— ജീവേശ്വരന്മാർക്കു സൂക്ഷ്മശരീരം എങ്ങിനെ സിദ്ധിച്ചു എന്നു പറയാനാരംഭിച്ചു് ആദ്യമായി ശക്തികളുടെ ഉൽഭവം വിവരിക്കുന്നു:—

28 ഏവമായാ വിനോദവീശനാരരുളിനാലെ
പൂമലിയുയിർകടക്കെല്ലാം ഭോഗസാധനമുണ്ടാക—
ത്താമസകണമിരണ്ടു ശക്തിയായ് പ്പിരിന്തു—
തോൻറും.
വീമമാമൂടലെൻറും വിവിധമാം തോററമെൻറും.

അർത്ഥം:— മോഹസാധനമായ മായയെ കളിക്കോപ്പായി സ്വീകരിച്ചിരിക്കുന്ന ഈശ്വരൻ തൻെറ കൃപയാൽ ജീവികൾക്കെല്ലാം ഭോഗസാധനങ്ങൾ ഉണ്ടാകാൻ വേണ്ടി തമോഗുണമായതു് ഭയങ്കരമായ ആവരണമെന്നും നാനാവിധമായ വിക്ഷേപമെന്നും രണ്ടു ശക്തികളായി പിരിഞ്ഞു.

പാഠസാരം:— ജീവികൾക്കെല്ലാം ഭോഗസാധനമുണ്ടാവുക എന്നതിൽ ജീവികളുടെതന്നെ സമഷ്ടിരൂപമായ ഈശ്വരനേയും ബാധിക്കുമെന്നാശയം.

താത്പര്യം:— തമോഗുണപ്രതിഫലനമായ ചിത്ഛായയുടെ അറിവില്ലായ്മയെ ആവരണമെന്നും, അതിൻെറ അറിവിനെ വിക്ഷേപമെന്നും പറയുന്നു. അങ്ങിനെ രണ്ടു ശക്തികളായി പിരിഞ്ഞു എന്നു താത്പര്യം. —28—

അവതാരിക:— വിക്ഷേപശക്തിയിൽനിന്നും സൂക്ഷ്മഭൂതോത്പത്തിയെപ്പററി പറയുന്നു:—

29 തോററമാം ശക്തിതന്നിൽ ചൊല്ലിയ വിണ്ണാം—വിണ്ണിൽ
കാററതാം കാററിൽത്തീയാം കനലിനീർ നീരിൻ—മണ്ണാം
പോററുമിവ്വണ്ണമൊട്ടു ഭൂതങ്ങളെൻറും പേരാം
മാററുമററിവററിൽ ഭോഗസാധനന്തന്നെ ഉണ്ടാകും.

അർത്ഥം:— വിക്ഷേപം എന്ന ശക്തിയിൽനിന്നും ശബ്ദതന്മാത്രയായ ആകാശവും, ആകാശത്തിൽനിന്നു് സ്പർശതന്മാത്രയായ വായുവും, വായുവിൽനിന്നും രൂപതന്മാത്രയായ അഗ്നിയും, അഗ്നിയിൽനിന്നും രസതന്മാത്രയായ അപ്പും, അപ്പിൽനിന്നും ഗന്ധതന്മാത്രയായ പൃഥ്വിയും ഉണ്ടാകും; ഇങ്ങിനെ സംരക്ഷിച്ചുപോരുന്ന അഞ്ചു് തന്മാത്രകളേയും സൂക്ഷ്മഭൂതങ്ങളെന്നു നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. ഈ തന്മാത്രകളിൽ നിന്നത്രേ ഭോഗസാധനമായ സൂക്ഷ്മശരീരത്തിൻെറ ഉത്പത്തി. —29—

അവതാരിക:— തന്മാത്രകളുടെ സത്വഗുണത്തിൽനിന്നും അന്തഃകരണ ജ്ഞാനേന്ദ്രിയങ്ങളുടെ ഉത്പത്തിയെ പറയുന്നു:—

30 ആതിമുക്കുണമിപ്പൃതമെടങ്കലും തൊടർന്തു നിക്കും
കോതിൽ വെൺകുണത്തിലെന്തു ക്രുണർ—
കരുവിയാകും
ഓതിയപിന്നെയെന്തുമുളം പുന്തിയിരണ്ടാ ഞാന-
സാതനമാമിവേഴും ശർകുണപിരിവിനാലേ.

**അർത്ഥം:—** ഈ തന്മാത്രകൾ അഞ്ചിലും ആദ്യമുണ്ടായിരുന്ന മൂന്നു ഗുണങ്ങളും ചേർന്നിരിക്കും. ശുദ്ധമായ സത്വഗുണത്തിൽനിന്നും വ്യഷ്ടിരൂപത്തിലുള്ള അഞ്ചു പങ്കും ജ്ഞാനേന്ദ്രിയങ്ങളാകുന്നു. അതുപോലെ സമഷ്ടിരൂപത്തിലുള്ള അഞ്ചു പങ്കും മനസ്സ്, ബുദ്ധി എന്ന അന്തഃകരണങ്ങളുമാകുന്നു. സത്വഗുണാംശമായതിനാൽ ഈ ഏഴും അറിയുന്ന കരുക്കളാകുന്നു. —30—

**അവതാരിക:—** തന്മാത്രകളുടെ രജോഗുണത്തിൽനിന്നും വായുക്കളും കർമ്മേന്ദ്രിയങ്ങളും ഉത്പന്നമായതിനെ പറയുന്നു:—

31 ഇരാജസഗുണത്തിൽ വേറിട്ടെടുത്ത ക്രൈന്തു—
മൈന്താ
പിരാണവായുക്കളെൻറും പെരുംതൊഴിൽ—
കന്മമെൻറും
പരാവിയ പെയരാമിന്തപ്പതിനേഴമീലിംഗ ദേഹം.
സുരാസുരർ നരർവിലങ്കായ് തോൻറിയവുയിർ—
കട്കെല്ലാം.

**അർത്ഥം:—** രജോഗുണത്തിൽനിന്നും വേറിട്ടെടുത്തു് ഒന്നായി വച്ച പങ്ക് അഞ്ചിനേയും പ്രാണാദിപഞ്ചവായുക്കളെന്നും പ്രത്യേകം പ്രത്യേകം എടുത്ത അഞ്ച് പങ്കിനേയും കർമ്മേന്ദ്രിയങ്ങളെന്നും പറയുന്നു. ഈ പതിനേഴ തത്വങ്ങളും ദേവന്മാർ, അസുരന്മാർ, മനുഷ്യർ, മൃഗങ്ങൾ തുടങ്ങിയ എല്ലാ ജീവികളുടേയും സൂക്ഷ്മശരീരമാകുന്നു.

ചില ആചാൎയ്യന്മാർ ഇരുപത്തിനാലു തത്ത്വങ്ങൾ ഉൾക്കൊണ്ടതാണു് സൂക്ഷ്മശരീരമെന്നു പറഞ്ഞിട്ടുണ്ടു്. ഇവിടെ വിഷയങ്ങൾ അഞ്ചിനേയും ജ്ഞാനേന്ദ്രിയത്തിലടക്കിയും ചിത്താഹങ്കാരങ്ങളെ ബുദ്ധി, മനസ്സ് എന്നിവയിലും ഉൾപ്പെടുത്തി പതിനേഴായി പറഞ്ഞു എന്നു ധരിക്കണം.

താത്പൎയ്യം:- ജീവേശ്വരന്മാരുടെ സൂക്ഷ്മശരീരാദ്ധ്യാസം വിവരിച്ചു പറഞ്ഞു. —31—

അവതാരിക:- സൂക്ഷ്മദേഹത്താലുണ്ടാകുന്ന സങ്കല്പനാമങ്ങളെ പറയുന്നു:-

32 ഇവ്വുടൻമരുവും ജീവൎക്കിലംകതൈജസനെൻറാകും.
ഇവ്വുടൻമരുവുമീചർ കിരണിയഗർഭനാകും;
ഇവ്വുടലിരണ്ടുപേൎക്കുമിലിംക സൂക്ഷ്മശരീരം;
ഇവ്വുടർകോശമൂൻറാമിതു കനാവവത്തെയാമേ.

അൎത്ഥം:- വ്യഷ്ടിരൂപത്തിലുള്ള സൂക്ഷ്മദേഹത്തിനോടു് ചേൎന്നഭിമാനിക്കുന്ന ജീവികൾക്കു്, തൈജസനെന്നും സമഷ്ടിരൂപത്തിലുള്ള സൂക്ഷ്മദേഹത്തിനോടു് ചേൎന്നഭിമാനിക്കുന്ന ഈശ്വരനു്, ഹിരണ്യഗർഭനെന്നും അഭിമാനനാമം ഭവിക്കുന്നു. ഈ ശരീരം ജീവേശ്വരന്മാൎക്കു് സൂക്ഷ്മശരീരവും ആവയിൽ, പ്രാണമയം, മനോമയം, വിജ്ഞാനമയം എന്ന മൂന്നു കോശങ്ങൾ അടങ്ങിയിട്ടുള്ളതും ഇവ സ്വപ്നാവസ്ഥയുമാകുന്നു. —32—

അവതാരിക:- പഞ്ചഭൗതികമായ ജഗത്തിന്റെ ഉത്ഭവത്തെ പറയാൻവേണ്ടി, അതുണ്ടാകുന്ന മാൎഗ്ഗത്തെ പറയുന്നു:-

33 ചൂക്കുമജകമിമ്മട്ടും ചൊല്ലിനോമിപ്പാർ സ്ഥലം
അൎക്കമാരോപന്താനമടൈവിനിൻ മൊഴിയെ—
കേളായ്

താക്കമിയ്യയിർക്ക സ്ഥൂലതനവുംപോകവുമുണ്ടാക
കാക്കമിവ്വീശൻ പഞ്ചീകരണങ്ങൾ ചെയ്യാൻ—
താദേന.

അർത്ഥം:— ഇതുവരെ സൂക്ഷ്മശരീരപ്രപഞ്ചത്തിനെ വിവരി ച്ചു. ഇനി സ്ഥൂലഭൂതവും സ്ഥൂലദേഹവും സൃഷ്ടിക്കുന്ന അധ്യാസത്തിനേയും ക്രമമായി പറയാം കേട്ടുകൊള്ളണം. സൂക്ഷ്മശരീരത്തിൽ ചേൎന്നിരിക്കുന്ന ജീവികൾക്ക് സ്ഥൂലദേഹവും ഭോഗവും ഉണ്ടാകാൻവേണ്ടി ജീവികളെ പരിപാലിക്കുന്ന ഈശ്വരൻ പഞ്ചീകരണം ചെയ്തു. —33—

അവതാരിക:— പഞ്ചീകരണത്തേയും അതിൽനിന്നുണ്ടായ കാൎയ്യത്തേയും പറയുന്നു:—

34 ഐന്തുഭൂതമും പത്താക്കിയവൈപാതി നാന്നാൻ—
കാക്കി
നന്തുതൻ പാതിവിട്ടു നാലൊടുനാലുംകൂട്ട
വന്തനസ്ഥൂലഭൂതമഹാഭൂതമവററിനിൻവം
തന്തനനാൻകാം തുലതനവണ്ടപുവൻപോകം.

അർത്ഥം:— തമോഗുണഭാഗമായ സൂക്ഷ്മപഞ്ചഭൂതഭാഗങ്ങളെ പത്തു പങ്കാക്കി അവയിൽ ഭാഗിച്ച പകുതി ഓരോന്നിനേയും നന്നാലാക്കി ഭാഗിച്ച് അതിൽ തന്റെ അംശത്തിനെ നീക്കി മററു നാലിനോടു നാലിനേയും ചേൎത്തപ്പോൾ സ്ഥൂലഭൂതമുണ്ടായി.; അങ്ങിനെ ഉണ്ടായ സ്ഥൂലഭൂതത്തിൽനിന്ന് സ്ഥൂലശരീരം, അണ്ഡം, ഭുവനം, ഭോഗം എന്നീ നാലുകൂട്ടം ഉണ്ടായി.

അണ്ഡം എന്നാൽ പഞ്ചഭൂതസമഷ്ടിഭാവമെന്നും, ഭുവനമെന്നാൽ അവയിലുള്ള സ്ഥാനങ്ങൾ എന്നും ധരിക്കണം.

താത്പര്യം:— സൂക്ഷ്മഭൂതത്തെ പഞ്ചീകരിച്ചപ്പോാം സ്ഥൂല ഭൂതവും അവയിൽനിന്ന് സ്ഥൂലശരീരം മുതലായ നാലുമുണ്ടായി എന്നു സാരം. —34—

അവതാരിക:— സ്ഥൂലദേഹസമുത്ഭവമായ സങ്കല്പനാമങ്ങളെ പറയുന്നു:—

35 സ്ഥൂലമേമരുവും ജീവൻചൊല്ലിയ വിശ്വനാകും
സ്ഥൂലമേമരുവുമീശൻ ച്ചൂഴ്‌വിരാട്ട് പുരുഷനാകും
സ്ഥൂലംജാക്കിരവവതെത്ത ചൊന്നതോരന്നകോശം
സ്ഥൂലകല്പനെയിതെൻറതൊകുത്തു മനത്തിർ—
കൊഴ്‌വായ്.

അർത്ഥം:— വ്യഷ്ടിസ്ഥൂലദേഹത്തിനോട്ട ചേർന്നഭിമാനിക്കുന്ന ജീവന് വിശ്വൻ എന്നും, സമഷ്ടിസ്ഥൂലദേഹത്തിനോട്ട് ചേൎന്നഭിമാനിക്കുന്ന ഈശ്വരന് വിരാട്ട് പുരുഷനെന്നും അഭിമാനനാമം ഭവിക്കുന്നു. ഇവർ രണ്ടുപേൎക്കും സ്ഥൂലദേഹവും, ജാഗ്രാവസ്ഥയും, അന്നമയകോശവുമാണെന്ന് അറിയണം. ഇങ്ങിനെ സ്ഥൂലശരീരാദ്ധ്യാസമെന്നു ധരിക്കണം.

തന്മാത്രകാം മിശ്രമായതിനാൽ സ്ഥൂലഭൂതമെന്നും അതു് ഏകരൂപമായതിനാൽ സ്ഥൂലശരീരമെന്നും അതിനോടഭിമാനിക്കുന്നവരെ, വിശ്വൻ, വിരാട്ട് എന്നും ഇന്നിന്നതെന്നു തിരിച്ചറിയുന്നതിനെ ജാഗ്രാവസ്ഥയെന്നും, അതു് അന്നമയമായതിനാൽ അന്നമയകോശമെന്നും അറിയണം.

താത്പര്യം:— അഭിമാനം മുതലായവകാം ഉണ്ടായ അദ്ധ്യാസം പറഞ്ഞു. —35—

അവതാരിക:— ജീവേശ്വരന്മാൎക്ക് ഒരേ ഉപാധിയായിരുന്നാൽ അവരുടെ ഭേദം എങ്ങിനെ അറിയുമെന്ന ചോദ്യത്തിന് അടുത്ത രണ്ട് പദ്യങ്ങളിൽ സമാധാനം പറയുന്നു—:

36 ചീരിയവീശനാക്കും ജീവക്കുമുപാധിയൊന്നെറൽ.
ആരിയകരുവേ! പേതമറിവതെപ്പടിയെൻറാക്കാൽ
കാരിയവുപാധി ജീവൻ കാരണവുപാധിയീശൻ
വീരിയമികു സമഷ്ടിവിയഷ്ടിയാർ പേതമാമേ.

**അർത്ഥം:—** മഹത്തായ ഈശ്വരനും ജീവനും ഒരേ ഉപാധിയായിരുന്നാൽ ജ്ഞാനസ്വരൂപനായ ഗുരുദേവ! ജീവൻേറയും, ഈശ്വരൻേറയും ഭേദം അറിയുന്നതെങ്ങിനെയെന്നു ചോദിച്ചാൽ,കാര്യോപാധികളായ ജീവികളെ വ്യഷ്ടിയാലും തേജസ്സും അധികരിച്ച കാരണോപാധിയായ ഈശ്വരനെ സമഷ്ടിയാലും തിരിച്ചറിയണം. -36-

37 മരങ്കൾപോൽ വ്യഷ്ടിഭേദം വനമെനൽ സമഷ്ടി—
ഭേദം
ചരങ്കടാവരങ്കൾഭേദം തനിവുടൽ വിയഷ്ടിയെൻ—
പാർ
പരംപിയവെല്ലാംക്കൂട്ടി പാർപ്പതുസമഷ്ടിയെൻപാർ
ഇരംകിയ പലജീവക്കമീശക്കും പേതമിതേ.

**അർത്ഥം:—** വനത്തിലുള്ള മരങ്ങളെ ഒററയ്ക്കൊററയ്ക്കു കാണുന്നതിനെ വ്യഷ്ടിയെന്നും, വനത്തെ ഒന്നായി കാണുന്നതിനെ സമഷ്ടിയെന്നും പറയുന്നു. ഇതാണു വ്യഷ്ടിസമഷ്ടികളുടെ ഭേദം. അതുപോലെ സമസ്ത ചരാചര ജീവികളേയും ഒററയ്ക്കൊററയ്ക്കു വ്യക്തിഗതമായി കാണുന്നതിനെ വ്യഷ്ടിയെന്നും സർവ്വത്ര വ്യാപിയായ സ്ഥൂലദേഹാദി സർവ്വത്തേയും ഒന്നായി കാണുന്നതിനെ സമഷ്ടി എന്നും പറയുന്നു. ദയാലുവായ അനന്തകോടി ജീവരാശികൾക്കും ഈശ്വരനും തമ്മിലുള്ള ഭേദവും ഇതുതന്നെയാകുന്നു.

**താത്പര്യം:—** സമഷ്ടിയാൽ ഈശ്വരനു കാരണോപാധിയും വ്യഷ്ടിയാൽ ജീവനു കാര്യോപാധിയും സിദ്ധിക്കുന്നു എന്നു സാരം. —37—

**അവതാരിക:-** അധ്യാരോപയുക്തിയാൽ തന്നിൽ ആരോപമായി തോന്നിയ ജഗജ്ജീവപരങ്ങളെപ്പററി പറഞ്ഞു. ഇനി അവയുടെ ഉത്പത്തിക്രമംപോലെ ലയിപ്പിക്കുന്ന അപവാദയുക്തിയേയും പററി പറയാനാരംഭിക്കുന്നു.

38 കർപ്പനെ വന്തവാറുകാട്ടിനോം കാൺപവെല്ലാം
സ്വപ്നംപോല വെണ്ണിത്തുനിന്തവൻ ജ്ഞാനി-
യാവാൻ
ചെർപ്പുതൈമഴൈക്കാലം പോയ്തെളിന്ത—
വാകാശംപോല
അർപ്പുതമുത്തിചേരുമപവാതവഴിയും കേളായ്.

**അർത്ഥം:-** ആരോപമായ സൃഷ്ടിയുടെ ഉത്പത്തിക്രമത്തെ ഇത്രയുംകൊണ്ടു് വ്യക്തമാക്കിയിട്ടു്, ദൃശ്യങ്ങളായ സവ്വത്തിനേയും സ്വപ്നത്തെയെന്നപോലെ വിചാരിച്ചു് തെളിഞ്ഞവൻ ജ്ഞാനിയാകും. വർഷകാലത്തെ കാറും കോളുമെല്ലാം നീങ്ങി ശരത്കാലത്തിൽ അത്യുജ്ജ്വലമായി പ്രശോഭിക്കുന്ന ആകാശം എന്നപോലെ അത്ഭുതമായ മോക്ഷത്തെ പ്രാപിക്കുന്ന അപവാദമാർഗ്ഗത്തേയും പറയാം കേട്ടുകൊള്ളുക. —38—

**അവതാരിക:-** അപവാദലക്ഷണത്തെ പറയുന്നു:-

39 അരവൻറുകയിറെൻറാർപോലാ ഉൻറുതറി—
യെൻറാർപോൽ
കുരവൻതനപതേശത്താർ കുരുന്തൽവെളിച്ചം—
കൊണ്ടു്
പുരമൻറു പുവനമൻറു പൂതങ്കളൻറുജ്ഞാനം
തിരമെൻറും പിരമമെൻറും തെളിവതേയപ—
വാതം കാൺ.

അൎത്ഥം:— ഇതു സൎപ്പമല്ല, കയറാണ്; ഇതാളല്ല, കുററിയാണ് എന്നുള്ള യഥാൎത്ഥ ബോധോദയംപോലെ, ശുദ്ധതത്വത്തിനെപ്പററി പറയുന്ന ജ്ഞാനപ്രദമായ പ്രകാശധോരിണിയാൽ ദേഹമോ ഭൂമി മുതലായവയോ ഇവയെല്ലാം ആധാരമായ പഞ്ചഭൂതങ്ങളോ അല്ലെന്നും അവയ്ക്കധിഷ്ഠാനമായ സ്ഥിരജ്ഞാനംതന്നെ ബ്രഹ്മമെന്നുള്ള അനുഭവം തെളിയുന്നതുതന്നെ അപവാദം. ഭൂതാന്നലിന്നാധാരമായ ജ്ഞാനംതന്നെ അപവാദം എന്നും അതു് ബ്രഹ്മമെന്നുമറിയണം.

താത്പൎയ്യം:— ആരോപഭ്രാന്തിയിൽനിന്നും അധിഷ്ഠാനതത്വത്തെ ദൎശിപ്പിച്ചു എന്നു സാരം. —39—

അവതാരിക:— അധിഷ്ഠാനത്തെ കൂടാതെ ആരോപമില്ലെന്നു പറയുന്നു:—

40 പടമുന്നൂലുപോർ ചെയ്യ പണിയം പൊന്നം—
പോർ പാർക്കിൽ
കുടമുമ്മണ്ണുമ്പോലൊൻറാം കാരിയകാരണങ്കൾ
ഉടൻമുതർ സ്വപാവമീറായൊൻറിലൊൻറ—
ദിത്തവാറേ
അദൈവീനിലൊടുക്കി കാൺപതപവാതവു—
പായമാമേ.

അൎത്ഥം:— വസ്ത്രവും നൂലും പോലെയും, ആഭരണവും, സ്വൎണ്ണവും എന്നപോലെയും, കുടവും, മണ്ണും പോലെയും കാൎയ്യകാരണങ്ങൾ ഭിന്നമല്ലെന്നും, സ്ഥൂലദേഹംമുതൽ പ്രകൃതിപൎയ്യന്തം ഒന്നിൽ മറെറാന്നിനെ ലയിപ്പിച്ചു് അനന്തമായ ശുദ്ധബ്രഹ്മത്തിനെ ദൎശിക്കുന്നതുതന്നെ അപവാദയുക്തി എന്നും ധരിക്കണം.

താത്പൎയ്യം:— തന്നിൽ സങ്കല്പിതങ്ങളായ ജഗജ്ജീവപരങ്ങളെ സ്വസ്വരൂപമാക്കിത്തീൎത്തുകാണുന്നതുതന്നെ അപവാദയുക്തി എന്നു സാരം.

അവതാരിക:— മുൻവിവരിച്ച ആവരണശക്തിയുടെ ലക്ഷ ണം എന്താണെന്നു് ചോദിക്കുന്നു:—

41 തുടണൈതമത്തിൽവന്ത തോററമാഞ്ചത്തിച്ചെയ്യും
ഇതടണൈ വികാരം ചൊന്നീരിരണ്ടു ചക്തി—
കളെൻറീരേ.
മുടലാം ശക്തി ചെയ്യുമോഹവും ചൊല്ലുമയ്യ
കേടറും കുരുവേ! യെനക്കിരു പൈയോടരുൾ—
ചെയ്‌വാരേ.

അർത്ഥം:— നിത്യനായ ഗുരുനാഥ! നിന്ദ്യമായ തമോഗുണ ത്തേയും, അതിൽനിന്നുണ്ടായ വിക്ഷേപശക്തി ചെയ്യുന്ന ഇചരാ ചരപ്രപഞ്ചമുണ്ടായ വിഭിന്ന ഭാവങ്ങളെയും പററി പറഞ്ഞു. വിക്ഷേപം ആവരണം എന്നു് രണ്ടു ശക്തികളെന്നു പറഞ്ഞു വല്ലോ. അതിൽ രണ്ടാമത്തേതായ ആവരണശക്തി ചെയ്യുന്ന കാര്യത്തെക്കുറിച്ചും അരുളിച്ചെയ്യുവാൻ കൃപയുണ്ടാകണമെന്നപേ ക്ഷിക്കുന്നു. ശിഷ്യനെ ദയവോടെ ഉപദേശിച്ചനുഗ്രഹിക്കുന്നു.

അവതാരിക:— ആവരണശക്തിയുടെ സ്വഭാവത്തെ പറ യുന്നു:—

42 താനികർ തനക്കാമീശൻതന്നെയും തങ്കളൈ—
ത്താം കണ്ട
ജ്ഞാനികൾ തമ്മെയുമൻറിനാസ്തിനപാതി—
യെന്നാ
ഊനിറൈയുയിർകളുള്ളി നണർവിഴികരുടാം—
വണ്ണം
വാനിലം തിശൈകൺമൂട്ടും മഴൈനിച്ചയിരുൾ—
പോൻ മൂട്ടും.

അൎത്ഥം:— ബ്രഹ്മമയമായ ഈശ്വരനേയും, തന്നായ കൂടസ്ഥനേയും, ഒന്നായി ദർശിച്ച ജ്ഞാനികളെ കൂടാതെ, ബ്രഹ്മം എന്നാൽ എന്തു്? അങ്ങിനെ ഒന്നുണ്ടെങ്കിൽ എന്തുകൊണ്ടതു കാണുന്നില്ല. എന്ന ദ്വൈതഭാവത്തോടെ അജ്ഞാനം നിമിത്തം, ദേഹത്തിൽ വസിച്ചുപോരുന്ന ജീവികളിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനദൃഷ്ടി കാർമേഘാവൃതമായ കുററാകുററിരുട്ടത്തു് ആകാശം, ഭൂമി, ദിക്കുകൾ എന്നിവ എങ്ങിനെ മറയ്ക്കപ്പെടുമോ അതുപോലെ ആവരണശക്തിയാൽ മറയ്ക്കപ്പെട്ടിരിക്കുന്നു.

താത്പൎയ്യം:— ആവരണം കൂടസ്ഥനേയും, ബ്രഹ്മത്തിനേയും മറയ്ക്കാതെ അവയിൽ ആരോപമായ ജീവേശ്വരന്മാരെ മറയ്ക്കുമെന്നു സാരം. —42—

അവതാരിക:— ഇതേ വിചാരധാരതന്നെ ആചാൎയ്യൻ വീണ്ടും തുടരുന്നു:—

43 പൂൎണ്ണമാം പരമത്തുക്കും പുറത്തുളവികാരംകൾക്കും
അന്തഃകൂടസ്ഥനുക്കുമകത്തുള വികാരങ്കൾക്കും
തോന്റിയഭേദം ചററും തോന്റാമൻമറൈത്തു—
മുട്ടും
ഉഘന്റിയ പാവവിയാതിയുണ്ടാക്കുമുപാതിയിതേ.

അൎത്ഥം:— പരിപൂർണ്ണമായ ബ്രഹ്മസ്വരൂപത്തിനും, പുറമേയുള്ള ഈശ്വരൻ തുടങ്ങിയ ഭിന്നതാത്പൎയ്യങ്ങൾക്കും ഏററവും മാഹാത്മ്യമുള്ളതും, ജ്ഞാനസ്വരൂപനമായ കൂടസ്ഥനും അകത്തുള്ള ജീവൻ മുതലായ വിഭിന്നതകൾക്കും ഉണ്ടായ ചിത്— ജഡഭേദങ്ങളെ അല്പംപോലുമറിയാൻ വയ്യാത്തവണ്ണം മറയ്ക്കുന്നതും, സ്ഥിരമായ ഭവരോഗനിദാനവുമായ ഉപാധിയെ ആവരണശക്തി എന്നു പറയുന്നു.

താത്പര്യം:— അധിഷ്ഠാനാരോപങ്ങളുടെ ഭേദത്തെ അറിയാൻ സമ്മതിക്കാതെ നാസ്തി,നപ്രാതിയെന്ന രണ്ടു മുഖത്താൽ ജ്ഞാനദൃഷ്ടിയെ മറയ്ക്കുന്നതു് ആവരണശക്തിയുടെ സ്വഭാവമാകുന്നു എന്നു സാരം. —43—

അവതാരിക:— അധിഷ്ഠാനദൃഷ്ടി സാമാന്യമായി ഉണ്ടായശേഷം അതു് മറയപ്പെട്ടപ്പോഴും, മറയാതിരിക്കുമ്പോഴും ആരോപമുണ്ടാകാൻ മാർഗ്ഗമില്ലല്ലോ എന്ന ചോദ്യം കേട്ട ശിഷ്യനെ നോക്കി അധിഷ്ഠാനലക്ഷണത്തിന്റെ രണ്ടു് പിരിവുകളെ ശ്ലോകങ്ങൾകൊണ്ടു് വിവരിച്ചുകൊടുക്കുന്നു:—

44 ആതാരമറൈന്തുപോനാലാരോപമെങ്കേ തോൻറും
ആതാരമറൈയാതായിനാരോപമിലൈയേ—
യെൻറാൽ
ആതാരം സമവിചേഷമാമെന വിരണ്ടുക്കുറാം
ആതാരം സമമാമെങ്കുമാരോപാം വിചേഷമാമേ

അർത്ഥം:— ബിംബം മറയുമെങ്കിൽ പ്രതിബിംബം എങ്ങനെയുണ്ടാകും? ബിംബം മറഞ്ഞില്ലെങ്കിൽ പ്രതിബിംബവും ഇല്ലല്ലോ എന്നാണെങ്കിൽ, ആധാരം എന്നതു് സമം, വിശേഷം എന്നു് രണ്ടുതരമാണെന്നും അവയിൽ സമം എങ്ങും നിറഞ്ഞിരിക്കുന്ന പരിപൂർണ്ണമായ ആധാരമാണെന്നും വിശേഷം സങ്കല്പമാണെന്നും അറിയണം.

താത്പര്യം:— ആധാരമായ ശുദ്ധചൈതന്യം പൂർണ്ണമായ കൂടസ്ഥബ്രഹ്മമായി പ്രകാശിക്കുന്നിടത്തു സമമെന്നും അതിൽനിന്നുദയമായ അറിവു് ജീവേശ്വര ജഗത്തായി വികസിച്ചോടുങ്ങുന്നിടത്തു വിശേഷമെന്നും പറയുന്നു. ഇങ്ങിനെ ഉദിച്ചോടുങ്ങുന്ന അറിവു് സത്യമാണെങ്കിലും ആ ക്രിയകൾ മിഥ്യയായതി

നാൽ ആ വിശേഷണത്തിനെ ആരോപമെന്നും അറിഞ്ഞുകൊള്ളണം. ഇതും അതുതന്നെ. —44—

45 ജകമതിലിതുവെൻ ചുട്ടാച്ചമാനക്കൺ മറൈ—
ന്തിടാതു്
മികവുറൈകയിറം പാമ്പും വിശേഷം കൺ—
മറൈന്തു പോകും
അകമെന്നും സമാനംതന്നൈയജ്ഞാനമറൈ—
ന്തിടാതു്
പകർവതോർ വിചേഷജീവൻപരനെന്നമവരൈ—
മൂട്ടം

അർത്ഥം:— ലോകത്തിൽ ഇതു് ഇന്നതു് എന്നു ചൂണ്ടിക്കാണിക്കാൻ കഴിയാത്ത സമചക്ഷുസ്സ് ഒന്നു മറച്ചാൽ മറയുകയില്ല. കയറ്റിൽ കണ്ട സർപ്പഭ്രമം വിശേഷമായതിനാൽ ഒന്നു മറച്ചാൽ മറയും. അതുപോലെ താനായിരിക്കുന്ന കൂടസ്ഥബ്രഹ്മത്തിനെ അറിയായ്മയായ ആവരണം മറയ്ക്കുകയില്ല. വിശേഷമായ ജീവേശ്വരന്മാരെ മറയ്ക്കും.

താത്പര്യം:— ആരോപമായ ജീവേശ്വരന്മാരെ തനിക്കാധാരമായ കൂടസ്ഥബ്രഹ്മത്തിനെ കാണാൻ പാടില്ലാത്ത വിധത്തിൽ അവരുടെ ഉണർവിനെ ആവരണശക്തി മറയ്ക്കുന്നതല്ലാതെ ആധാരത്തെ മറയ്ക്കയില്ല എന്നു സാരം. —45—

അവതാരിക:— ആ ഉണർവ്വിനെ മനസ്സു മുതലായി തോന്നിയ വിക്ഷേപകാര്യം മറച്ചതല്ലാതെ ആവരണം എവിടെ മറച്ചു എന്നു ചോദിക്കുന്നു:—

46 കേവലനിലൈതോൻറാമർ കെട്ടത്തു് പഞ്ച—
കോശം.

ജീവനും ജഗത്തുമായി ജനിത്ത വിക്ഷേപമൻേറാ
ആവരണംതാനേ പാഴനത്തമെൻവരെത്തതേതോ
മേവരും കരുവേയെൻവവിനാവിന മകനേ—
കേളായ്.

അൎത്ഥം:— മുക്തിയുടെ നിശ്ചയമുണ്ടാകാതെ കെട്ടത്തു് പഞ്ചകോശവും ചിദാഭാസനം ലോകവുമായിട്ടുണ്ടായ വിക്ഷേപമല്ലയോ അങ്ങിനെ ഇരിക്കെ ആവരണത്തെ പാഴനൎത്ഥമെന്നു പറഞ്ഞതെന്തു്? എന്നല്ലേ നീ ചോദിച്ചതു് മകനേ നീ കേട്ടുകൊള്ളുക

ആനന്ദമയകോശവും ജീവനും വിക്ഷേപകാൎയ്യമല്ലാതിരിക്കെ അങ്ങനെ പറഞ്ഞതെന്തുകൊണ്ടെന്നാൽ അന്തഃകരണപ്രതിഫലനം ജീവനും അവൻെറ അജ്ഞാനം ആനന്ദമയകോശവുമായതിനാൽ അങ്ങനെ പറഞ്ഞതാകുന്നു. —46—

അവതാരിക:— വിക്ഷേപശക്തിയുടെ നന്മയും ആവരണശക്തിയുടെ തിന്മയും പറയുന്നു:—

47 തോററമാം ശക്തി താനേതുൻപമാം ഭവമാനാലും
ആററലാൻമുക്തി ചേർവോൎക്കുക്രല സഹായ—
മാകും
ഉററമാം പകർകാലംപോലുപകാരനിചിയി—
നണ്ടോ
മാററമെന്നതൈപ്പേൻ മൈന്താമറൈപ്പതുമിക—
പൊല്ലാതേ

അൎത്ഥം:— വിക്ഷേപശക്തി ദുഃഖമയമായ ജനനത്തിനു് കാരണമായിരുന്നാലും ശ്രവണാദിയത്നത്തിനാൽ മോക്ഷം പ്രാപിക്കേണ്ടവൎക്കു് അതു വളരെ സഹായമാകും. അതു് അറിയാൻ

സഹായിക്കുന്നു. ഇരുട്ടിന് പകലിനെപ്പോലെ സഹായം ചെയ്യാനൊക്കുമോ പുത്രാ! ഞാനെന്തു പറയട്ടെ. മൂടുന്ന ആവരണശക്തി വളരെ നശീകരണശക്തിയുംകൊണ്ടതാണ്. —47—

അവതാരിക:— ആ വിഷയത്തെത്തന്നെ ഒന്നുകൂടെ ബലപ്പെടുത്തി പറയുന്നു:—

48 പുഴത്തിയിൽ പ്രളയത്തിൽ തോററമാം ജകംകൺ-
മാണ്ടും.
അഴത്തിയഭ വംപോയ് മുക്തിയടൈന്തോരൊ—
രുവരുണ്ടോ
മുഴത്ത വിക്ഷേപമെല്ലാമുക്തിയിൽക്കൂട്ടുകിൽക്കും
കൊഴുത്ത വാ വരണമുക്തിക്കൂടാമൽ കെട്ടുത്തകേടേ.

അൎത്ഥം:— പ്രതിദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന സുഷുപ്തിരൂപമായ പ്രളയം മൂലവും, ബ്രഹ്മപ്രളയംമൂലവും, ഉണ്ടായ ലോകം മുതലായവ നശിച്ചിട്ടുംതന്നെ ദുഃഖത്തിൽ മുക്കിയ ജനനം നീക്കി മോക്ഷത്തെ പ്രാപിച്ചവർ ആരെങ്കിലുമുണ്ടോ? ഇല്ല. വിക്ഷേപകാൎയ്യമായ സകലതും മോക്ഷത്തിൽ ചേൎക്കും. അജ്ഞാനം വർദ്ധിപ്പിച്ച ആവരണശക്തിയാകട്ടെ മോക്ഷത്തിൽ ചേൎക്കാതെ നശിപ്പിക്കും.

താത്പൎയ്യം:— മുക്തിയെ പ്രാപിക്കുന്നതിന് അറിവുള്ള വിക്ഷേപം സാധനമല്ലാതെ അറിയായ്മയായ ആവരണമാകുകയില്ല എന്നു സാരം. —48—

അവതാരിക:— മിഥ്യയായ വിക്ഷേപശക്തിയിൽ നിന്നുണ്ടാകുന്നതും, മിഥ്യതന്നെ ആയിരിക്കും എന്നാണെങ്കിൽ അങ്ങിനെ അല്ലാ എന്ന് പറയുന്നു:—

49 ശ്രുത്തിയിൽ വെള്ളിപോലത്തോൻറിയതോററമാന
ശക്തിയും പൊയ്യേയെൻറാർ ശത്തിശാതന—
മായ് വന്ത
മുക്തിയും പൊയ്യാമെന്നിൻ മോകനിത്തിരൈ—
വിലങ്കാൽ
നിത്തിരൈ തെളിയുമാം പോനിരുവാണനിലൈ—
മെയ്യാമേ

അത്ഥം:— ചിപ്പിയിൽ വെള്ളിപോലെ ഉണ്ടായ വിക്ഷേപശക്തി മിഥ്യയാണെങ്കിൽ ആ വിക്ഷേപശക്തി രൂപമായ ഗുരു—ശാസ്ത്രാദി സാധനങ്ങളാലുണ്ടാകുന്ന മുക്തിയും മിഥ്യ തന്നെല്ലോ എന്നു ചോദിക്കയാണെങ്കിൽ സ്വപ്നത്തിൽ കണ്ട സിംഹത്തിനാൽ നിദ്ര നീങ്ങി ജാഗ്രദവസ്ഥയുണ്ടാകുന്നതുപോലെ ആ ശക്തിയിൽ നിന്നുണ്ടാകുന്ന മുക്തി കാര്യവും സത്യമാകുന്നു.

താത്പര്യം:— മിഥ്യയായ സ്വപ്ന സിംഹത്താലുണ്ടായ ജാഗ്രത സത്യമാകുന്നപോലെ മിഥ്യയായ വിക്ഷേപശക്തിയുടെ കാര്യമായ ധ്യാനാദികളാലുണ്ടായ മുക്തിയും സത്യം തന്നെ എന്നു സാരം. —49—

അവതാരിക:— ഈ ശക്തികൾ കാരണമായുണ്ടായ മായയെ നീക്കുന്ന വിധത്തെ പറയുന്നു:—

50 ഇംപരിനമ്മൈ നഞ്ചാലിരുമ്പിനൈ ഇരുമ്പാ—
ലെയ്യും
അംപിനൈ അമ്പാർ പററുമഴക്കിനൈയഴ—
ക്കാർ മായപ്പർ

വംപിയൻ മായൈതന്നൈ മായൈയാൻ—
മായ്പ്പർ പിന്നൈ
തംപമായതുവും കൂടച്ചുവംഞ്ചുട്ടതടിപോർപോമേ.

അർത്ഥം:— ഈ ലോകത്തിൽ സപ്പദംശനത്താലും മററുമുണ്ടാകുന്ന വിഷബാധയെ തീർപ്പാൻ ഔഷധവിഷംതന്നെ പ്രതിവിധിയായി സേവിപ്പിക്കുന്നതുപോലെയും, ഇരുമ്പിനെ (അരം തുടങ്ങിയ) ഇരുമ്പുകൊണ്ടും, ശസ്ത്രത്തിന് പ്രത്യസ്ത്രംകൊണ്ടും, വസ്ത്രാദികളിൽ പററിയ മാലിന്യം നീക്കാൻ അഴുക്കിന്റെതന്നെ മറെറാരുരൂപമായ സോപ്പ് മുതലായവ കൊണ്ടും നശിപ്പാക്കുന്നതുപോലെ, അശുദ്ധമായയെ ശുദ്ധമായയാൽ നശിപ്പിച്ചിട്ട് പിന്നീട് ആ ശുദ്ധമായയേയും അശുദ്ധമായയോടുകൂടി, പ്രേതത്തോടൊപ്പം പ്രേതത്തെ ദഹിപ്പിക്കാനുപയോഗിച്ച തടികളുടെ ദഹിക്കുംപോലെ;നശിപ്പിക്കും എന്നർത്ഥം.

താത്പര്യം:— ജഗദ്രൂപമായ അശുദ്ധമായയെ ചിദ്രൂപമായ ശുദ്ധമായയാൽ നശിപ്പിച്ച്; അതിൽനിന്നുണ്ടാകുന്ന പരജ്ഞാനത്തിനാൽ ശുദ്ധമായയും അശുദ്ധമായയോടൊപ്പം നശിക്കും എന്നു ഭാവം. —50—

അവതാരിക:— ഈ രണ്ടു വിധമായ മായകളാൽ ആത്മാക്കൾക്ക് ഏഴുവിധമായ അവസ്ഥകളുണ്ടാകും. അവയുടെ പേരുകളും ഇവിടെ പറയുന്നു:—

51 ഇന്തമായൈയിനാർ ജീവക്കേഴവത്തൈകളുണ്ടാകും
അന്തവേഴവത്തൈ തന്മൈ അടൈവിനിൻ—
മൊഴിയക്കേളായ്
മുന്തവജ്ഞാനമൂടൽ മുളൈത്തൽ കാണാതജ്ഞാനം
സന്തതാ കുണ്ട ജ്ഞാനം തഴൽ കെടൽ കളിർ—
മൈയാതൽ

അൎത്ഥം:— ഈ മായാകാരണമായി ജീവികൾക്ക ഏഴവസ്ഥ ളുണ്ടാകുന്നു. അവയുടെ പേർ ക്രമമായി പറയാം. കേട്ടുകൊള്ളുക: ആദ്യം അജ്ഞാനം, പിന്നെ ആവരണം, വിക്ഷേപം, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ദുഃഖനിവൃത്തി. തടവററ ആനന്ദം. ഇവയത്രേ ആ ഏഴവസ്ഥകൾ —51—

അവതാരിക:— അജ്ഞാനാദി ഏഴവസ്ഥകൾക്കു അതാതിന്റെ സ്വഭാവങ്ങളെ അടുത്ത രണ്ടു പദ്യങ്ങൾകൊണ്ടു പറയുന്നു:—

52 പിരമമാം തന്നെമറന്ത പേതമൈയേയജ്ഞാനം
പരനില്ലൈ കാണോമെൻറു പകർതലാവരണമുടൽ
നരനൊരു കരുത്താർ ജീവനാനെനൽ മൂന്റെളത്ത
തോററം—
കരവൻവാക്കിയത്താർ തന്നൈകുറികൊള്ളൽ—
പരോക്ഷജ്ഞാനം.

അൎത്ഥം:— ബ്രഹ്മസ്വരൂപമായ തന്നെ (മറന്ന) അറിവില്ലായ്മകയെ അജ്ഞാനം എന്നു പറയുന്നു. ബ്രഹ്മം എന്നൊന്നില്ലെന്നും ഉണ്ടായിരുന്നാൽ എന്തുകൊണ്ടു് ദൃഗ്വിഷയമാകുന്നില്ല എന്നും മററുമുള്ള വിതണ്ഡാവാദങ്ങളെ ആവരണശക്തി എന്നു പറയുന്നു. ഞാൻ ജീവനാണു് എന്നുള്ള ധാരണയെവിക്ഷേപശക്തി എന്നു പറയുന്നു. ആചാൎയ്യോപദേശപ്രകാരം ബ്രഹ്മത്തിനെ ലക്ഷണസമേതം മനസ്സിലാക്കുന്നതു് പരോക്ഷജ്ഞാനമെന്നുമറിയണം. —52—

ഇതും അതുതന്നെ.

53 തത്വവിചാരം ചെയ്തു സകല സന്ദേഹവും പോ ്
അത്തുവിതം താനാകലപരോക്ഷജ്ഞാനമാകും

ച്ചുത്തനാം ജീവപ്രേതംകഴിവതേ ത്തുക്കംപോതൽ.
മുത്തനായെല്ലാം ചെയ്തുമുടിന്തതാനന്ദമാമേ.

**അത്ഥം:—** നിരന്തരമായ ബ്രഹ്മചിന്തനംമൂലം സംശയം നശിപ്പിച്ച് കൂടസ്ഥബ്രഹ്മൈക്യമായ അദ്വൈത സ്വരൂപം തന്നെ താനെന്നുള്ള ജ്ഞാനാനന്ദൈകാത്മാവായിത്തീരുന്നതു് അപരോക്ഷജ്ഞാനമെന്നറിയണം. അഹംഭാവമായ ജീവേശ്വരഭേദം നീങ്ങുന്നതു് ദുഃഖനിവൃത്തിയാകുന്നു. സകല ദുഃഖങ്ങളിൽനിന്നും വിമോചിക്കപ്പെട്ടു്, ചെയ്യേണ്ടതെല്ലാം ചെയ്തു തീർത്തവനായും പ്രാപിക്കേണ്ടവയെല്ലാം പ്രാപിച്ചവനായും അനുഭവപ്പെടുന്ന കൃതകൃത്യതാബോധത്താലുണ്ടാകുന്ന സന്തോഷത്തെ ആനന്ദം എന്നും പറയുന്നു.

**താത്പൎയ്യം:—** അജ്ഞാനം, ആവരണം ഇവ രണ്ടും അശുദ്ധസംബന്ധവും, വിക്ഷേപം, പരോക്ഷം, ഇവരണ്ടും ശുദ്ധമായാസംബന്ധവും, അപരോക്ഷം മുതലായ മൂന്നും ശുദ്ധവുമായ മായാസംബന്ധവുമാകുന്നു. ഇവകളിൽ അപരോക്ഷജ്ഞാനത്താൽ പരോക്ഷവും വിക്ഷേപശക്തികാൎയ്യമായ ദൃശ്യവും, ദുഃഖനിവൃത്തിയാൽ ആവരണവും നീങ്ങും തടസ്ഥമില്ലാത്ത ആനന്ദത്താൽ അജ്ഞാനവും നീങ്ങുമ്പോൾ ഇവകളുടെ നാമങ്ങളും നീങ്ങി നിരതിശയാനന്ദമായി താനേ പ്രകാശിക്കുന്നു എന്നു സാരം.

—53—

**അവതാരിക:—** ആ സപ്താവസ്ഥകളെ വിവരിച്ച് മനസ്സിലാക്കാൻവേണ്ടി ദശപുരുഷന്മാരുടെ കഥയെ ദൃഷ്ടാന്തമായി പറയുന്നു:—

54 ഇതുനിനക്കറിയുംവണ്ണം മിപ്പടി ഒരു ദൃഷ്ടാന്തം
പുതുമൈയാം കതൈകേൾപ്പത്തുപുരുഷരോ—
രാറെറനീന്തി

ഉതകതീരത്തിലേറിയൊരുവനൊൻപതുപേരെണ്ണി
അതനൊട്ടുദശമൻ താനെൻററിയാമൽ മയങ്ങി—
നിൻറാൻ

അർത്ഥം:— ഇക്കാര്യം നീ നല്ലപോലെ മനസ്സിലാക്കാൻ വേണ്ടി ദൃഷ്ടാന്തമായി അതിശയകരമായ ഒരു കഥ പറയാം. കേൾക്കുക. ഒരു നദിയെ തരണം ചെയ്യാനായി പത്തുപേർ ഒരുമിച്ചു നീന്തി മറുകരെ ചെന്നപ്പോൾ ഒരുവൻ എണ്ണിനോക്കി. ഒൻപതുപേരുണ്ടു്. ഒരുത്തനെ കാണുന്നില്ല. അങ്ങിനെ കാണാത്ത പത്താമൻ എണ്ണിയവനായ താൻതന്നെ എന്നറിയാതെ ഭ്രമിച്ചു നിന്നു. —54—

അവതാരിക:— അടുത്ത രണ്ടു് പദ്യങ്ങൾകൊണ്ടു് ദൃഷ്ടാന്ത-ദാഷ്ടാന്ധങ്ങൾക്കു് യോജിച്ച ഉപമയെ കാണിക്കുന്നു:—

55 അറിയാതമയലജ്ഞാനമവനില്ലെ കണോ—
മെൻറൽ
പിറിയ വാവരണമാകും പിഴെകൊണ്ടഴൽ—
വിക്ഷേപം
നെറിയാളൻ ദശമനുണ്ടു നിർക്കിൻറാനെൻറ—
ചൊല്ലെ
കുറിയാക വെണ്ണിനോക്കിക്കൊൾവതു പരോക്ഷ—
ജ്ഞാനം

അർത്ഥം:— തന്നെ അറിയാതിരുന്നതു് അജ്ഞാനം; പത്താമനെ കാണാത്തതു് പത്താമൻ ഇല്ലാഞ്ഞിട്ടാണെന്നുള്ള അറിവുകേടു് നീങ്ങാത്ത ആവരണം; പത്താമനെ കാണാഴിക നിമിത്തം ദുഃഖിച്ചു വിലപിക്കുന്നതു് വിക്ഷേപം; അവൻെറ വിഷമം മനസ്സിലാക്കിയ വഴിപോക്കനിൽനിന്നും പത്താമൻ ഉണ്ടെ

നും ഇവിടെത്തന്നെ നിൽക്കുന്നുവെന്നുമുള്ള വചനത്തെ കുറിപ്പാക്കിയുള്ള വിചാരം പരോക്ഷജ്ഞാനം എന്നും പറയുന്നു.

ഇതും അതുതന്നെ —55—

56 പുണ്ണിയപതിതൻ പിന്നും പുരുഷരൊൻപതിൻ—
മർത്തമ്മെ
എണ്ണിയനീ പത്താവാനെന്നവേ തന്നൊക്കാണൽ
കണ്ണിനാർ കണ്ടജ്ഞാനം കരൈതൽ പോവതു—
നോയ്പോതൽ
തിണ്ണിയ മനതിലൈയം തെളിതലാനന്ദമാമേ.

അർത്ഥം:— പുണ്യാത്മാവായ വഴിയാത്രക്കാരൻ വീണ്ടും ഒൻപതുപേരേയും എണ്ണിച്ചിട്ട്, പത്താമൻ എണ്ണിയ നീ തന്നെന്നു പറഞ്ഞു മനസ്സിലാക്കിയപ്പോഠം പത്താമൻ താൻ തന്നെ എന്നു കാണുന്നതു് അപരോക്ഷജ്ഞാനം; കരച്ചിൽ നീങ്ങിയതു് ദുഃഖനിവൃത്തി; മനസ്സിലുണ്ടായ സംശയം നശിച്ചതു് തടസ്ഥമില്ലാത്ത ആനന്ദം.

താത്പര്യം:— ദശമൻെറ ദൃഷ്ടാന്തംകൊണ്ടു്, തന്നെ മറന്നതിനാൽ വന്ന ഉപാധി ഭേദങ്ങളേയും, തന്നെ ദർശിക്കാൻ ഇടയായതിൽ അവകഠം നീങ്ങിയതിനേയും പറഞ്ഞു. —56—

അവതാരിക:— പത്താമൻ തന്നിൽ തന്നെ ദർശിച്ചതുപോലെ എന്നെ, എനിക്കറിയാംവണ്ണം അങ്ങു് ദർശിപ്പിക്കണം എന്നപേക്ഷിക്കുന്ന ശിഷ്യനെ നോക്കി മഹാവാക്യാർത്ഥ നിരൂപണത്തിനാൽ അദ്വൈതമായ തന്നെ അറിയിക്കാനാരംഭിക്കുന്നു.

57 തശവുമാൻതന്നൈ കണ്ടാർപോർ തേചിക—
മൂർത്തിയേയെൻ
നിചവടിവിനൈയാൻ കാണനീർകാട്ടൽ വേണ്ടു—
മെൻറാൻ

ചുശിപെരുമിലക്കിയാത്ഥ തൊംപതതർ—
പതംകൾ
അാശിപാനൈക്കിയം ചെയ്യുമതിചെയവുണ്ടെ
കേളായ്.

അത്ഥം:— ഗുരുനാഥ! പത്താമൻ തന്നെ കണ്ടതുപോലെ എൻെറ നിജസ്വരൂപമായ ബ്രഹ്മത്തിനെ ഞാൻ ദർശിക്കത്തക്ക വിധം കാണിച്ചുതരുവാൻ അങ്ങേയ്ക്കു് ദയവുണ്ടാകണമേയെന്ന പേക്ഷിക്കുന്നു. "നീ", "അതു", എന്ന "ത്വംപദതത്പദ"ങ്ങളു ടെ പരിശുദ്ധമായിരിക്കുന്ന ലക്ഷ്യാത്ഥമായ കൂടസ്ഥബ്രഹ്മത്തി ൻെറ ഐക്യത്തിനെ "അതു നീയാണു് എന്നു" "അസിപദ" പൊരുൾ കാണിക്കുന്ന ഈ അത്ഭുതമായ സത്യത്തെ കേട്ടുകൊ ള്ളുക. —57—

അവതാരിക:— ഏകമായിരിക്കുന്ന ചൈതന്യം തന്നെ നാലു വിധമായി തോന്നും എന്നു പറയുന്നു:—

58 വിണ്ണൊന്റെ മഹാവിണ്ണെൻറുമേകവിണ്ണെറും—
പാരിൽ
മണ്ണെൻറ കടവിണ്ണെൻറ മരുവിയജലവിണ്ണെൻറും
എണ്ണും കർപനൈ പോലൊൻേറയെം കുമാം—
പിരമമീചൻ
നണ്ണും കൂടസ്ഥൻ ജീവനാൻ കുചൈതന്യമാമേ.

അത്ഥം:— ഒരേ ആകാശത്തെത്തന്നെ മഹാകാശമെന്നും മേഘജലപ്രതിബിംബാകാശമെന്നും, ഘടാകാശമെന്നും, അതി ലിരിക്കുന്ന ഘടജലപ്രതിബിംബാകാശമെന്നും സംകല്പിക്കുന്നതു പോലെ ഏകമായ ശുദ്ധചൈതന്യം തന്നെ പൂർണ്ണമായ ബ്രഹ്മമെന്നും കൂടസ്ഥനെന്നും ഈശ്വരനെന്നും ജീവനെന്നും

നാലു ചൈതന്യങ്ങളാകുന്നു. —58—

അവതാരിക:— ആരോപങ്ങളായ ചൈതന്യത്തിനെ നീക്കി അധിഷ്ഠാനമായ ചൈതന്യത്തെ പ്രാപിക്കണം എന്നു പറയുന്നു:—

59 പൂച്ചിയവീചൻ ജീവൻ പുകൻപതമൺടിരിനുക്കു
വാച്ചിയമിലക്കിയംതാൻ മലമിലാപ്പിരമമാത്മാ
കാച്ചിയ പാലിനെയ്പോർ കലന്തൊൻറാം—
കടൈന്തെടുക്കും
ആച്ചിയമെനവുനൈയറിന്തുനീ പിരിംതുകൊള്ളേ

അർത്ഥം:— മഹാവാക്യത്തിൽ പറയുന്ന 'തത്' 'ത്വം' എന്നീ രണ്ടു പദങ്ങൾക്കും വാച്യാർത്ഥമായതു് ആരോപമായ ജീവേശ്വരന്മാരാകുന്നു. ലക്ഷ്യാർത്ഥം നിർമ്മലമായ ബ്രഹ്മകൂടസ്ഥരാകുന്നു. വാച്യാർത്ഥലക്ഷ്യാർത്ഥങ്ങളായ ജീവേശ്വര ബ്രഹ്മകൂടസ്ഥന്മാർ കാച്ചിയപാലിൽ വെണ്ണ എന്നപോലെ ജഡത്തിൽ ചേന്നു് ഒന്നായി കലന്നിരിക്കുന്നു. പാലിൽനിന്നു വെണ്ണയെ എങ്ങിനെ കടഞ്ഞെടുത്തു വേർതിരിക്കുന്നുവോ അങ്ങിനെ ജഡത്തിൽ കലന്നിരിക്കുന്ന ആത്മാവിനെ ദർശിച്ചു കടഞ്ഞെടുത്തുരുക്കിയനെയ്പോലെ നീ അനാത്മാവിൽനിന്നും പിരിഞ്ഞുകൊൾക.

താത്പര്യം:— തത്പദത്വംപദങ്ങളുടെ വാച്യാർത്ഥമായ ജീവേശ്വരന്മാരെ ആരോപമെന്നറിഞ്ഞു അവകളെ തള്ളി ലക്ഷ്യാർത്ഥമായ കൂടസ്ഥബ്രഹ്മ അധിഷ്ഠാനത്തെ ഒന്നായിക്കണ്ടാൽ അതുതന്നെ അസിപദാർത്ഥമായ ശുദ്ധചൈതന്യം എന്നു സാരം.

—59—

അവതാരിക:— തന്നെ ദർശിക്കുന്നതിനുവേണ്ടി താനല്ലാ

ത്തിനെ ഓരോന്നായി നേതി നേതിഎന്നു് തള്ളിക്കളയുന്നു:—

60 പിറിവതെപ്പടിയെൻറക്കാർ പിണമാകുമുടനാ—
നെന്നും
അറിവിനെക്കൊല്ലുവേണ്ടു മൈംപൂത വികാര—
മൻേറാ
വെറിയത്തോർ തുരുത്തിമൂച്ചുവിടുവതുപോലമൂക്കാൽ
എറിപിരാണന നീയല്ലൈയിരാജസ കുണവികാരം

അത്ഥം:— അനാത്മാവിൽനിന്നും ആത്മാവിനെ എങ്ങിനെ വിവേചിച്ചെടുക്കാമെന്നുവച്ചാൽ, വെറും ശവമായി ചത്തു മണ്ണടിയുന്ന ഈ ദേഹം പഞ്ചഭൂതവികാരമായതിനാൽ അതു താനാണു് എന്ന ഭ്രാന്തിയെ ആദ്യം നശിപ്പിക്കണം. വെറും തുരുത്തി കാററു് വിടുന്നതുപോലെ ശ്വാസോഛ്വാസം ചെയ്യുന്ന പ്രാണവായുവും രജോഗുണത്തിൻെറ വികാരമായതിനാൽ അതും നീ അല്ല —60—

ഇതും അതുതന്നെ.

61 കരണമാമനതു പുത്തികരുത്താവാമവൈയാ—
ത്മാവോ
തരമുളവിരണ്ടുകോചം സത്വഗുണവികാരം
വരമറുകനവാനന്ദ മയനൈയുനാനെന്നാതേ
വിരവിയതമവജ്ഞാന വിരുത്തിയിൻ വികാര—
മാമേ.

അത്ഥം:— അന്തഃകരണമായ മനസ്സും, അഹംഭാവമായ ബുദ്ധിയും, ഭേദഭാവമായ മനോമയകോശവും, വിജ്ഞാനമയകോശവും, അസ്ഥിരമായ സ്വപ്നവും, സത്വഗുണ വികാരമാകുന്നു. ആയതിനാൽ ആ രണ്ടും ആത്മാവാണോ? അല്ല, അവ തമോരൂപമായ അവിദ്യാ വൃത്തിയുടെ വികാരം മാത്രമാണു്. ആയതിനാൽ

ആനന്ദമയകോശനായ ജീവനേയും ആത്മാവെന്നു് കരുതാതേ.

താത്പര്യം:— സ്ഥൂലദേഹം മുതൽ അവിദ്യാപര്യന്തമായ ദേഹത്രയങ്ങൾ, അവസ്ഥാത്രയങ്ങൾ, അഭിമാനത്രയങ്ങൾ, പഞ്ചകോശങ്ങൾ ഇവയൊന്നും ആത്മാവല്ല എന്നു് തള്ളപ്പെടണം.
—61—

അവതാരിക:— അങ്ങിനെ തള്ളിനീക്കിയവനായ നീ ആസ്ഥാനത്തുള്ള ശുദ്ധചൈതന്യത്തിനെ ദർശിച്ചു് അതായിത്തീരാൻ പഞ്ചകോശ വിലക്ഷണനായിക്കൊള്ളണം എന്നു് പറയുന്നു:—

62 സത്തൊട്ടു ചിത്താനന്ദം സമംസ്ഥിരം സാക്ഷിയേകം
നിത്തിയം വിയാപിയാത്മാ നീയതു വായറിന്തു്
പൊത്തൊട്ടജഡം തുക്കാതിപൊരുംതു പേതകം—
ളാന
കത്തിര പഞ്ചകോശക്കളൈവിട്ടു വെളിയിലാ—
വായ്.

അർത്ഥം:— സത്തും, ചിത്തും, ആനന്ദവും, സമവും, സ്ഥിരവും, സാക്ഷിയും, ഏകവും, നിത്യവും പൂർണ്ണവുമായി പ്രകാശിക്കുന്നതു് ആത്മസ്വരൂപമാകുന്നു. ആയതിനാൽ കൂടസ്ഥനെ തന്നെ ബ്രഹ്മമെന്നും, ബ്രഹ്മംതന്നെ കൂടസ്ഥനെന്നും അദ്വൈതസ്വരൂപമായി ദർശിച്ചു് അനർത്ഥ ജഡദുഃഖാദി കാരണമായ ഭേദഭാവനയോടുകൂടിയ വഞ്ചകമായ പഞ്ചകോശദേഹത്തെ നീക്കി വെളിപ്പെട്ടുകൊള്ളുക.

താത്പര്യം:— പഞ്ചകോശങ്ങളെ തിരിച്ചറിഞ്ഞു് അവകൾക്കു് വിലക്ഷണനായിക്കൊള്ളണം എന്നു സാരം. —62—

അവതാരിക:— വിലക്ഷണമായ സ്ഥാനത്തിനെ കണ്ടിട്ടും ഈ അന്ധകാരത്തെയാണോ 'ഞാൻ' എന്നറിയേണ്ടതു് എന്നു് ചോദിക്കുന്നു:—

63 പഞ്ചകോശമും വിട്ടപ്പാർപ്പാക്കിന്റെ പോതു—
പാഴേ
ചിഞ്ചിയതല്ലാമൽ വേറൊൻറും തെരിയക്കാ—
ണേൻ
അഞ്ചനവിരുളൈയോനാനക മെനവനുപവിപ്പേൻ
വഞ്ചമിൽ ഗുരുവേയെൻറമകൻമതി തെളിയ—
ച്ചൊൽവാർ.

അർത്ഥം:— സത്യസ്വരൂപനായ ഗുരുനാഥ! പഞ്ചകോശങ്ങളോടുകൂടിയ മൂന്നു ദേഹത്തേയും കടന്നു് അപ്പുറം നോക്കിയപ്പോൾ ശേഷിച്ചിരിക്കുന്നതു് ശൂന്യമല്ലാതെ മറെറാന്നും കാണുന്നില്ല. ഈ അന്ധകാരത്തെയാണോ ഞാനെന്നനുഭവിക്കേണ്ടതു് എന്നു ചോദിച്ച ശിഷ്യനെ നോക്കി അവന്റെ അറിവു് തെളിയത്തക്കവണ്ണം ഉപദേശിക്കുന്നു എന്നാകുന്നു. ഇരുളെന്നതു് പ്രകൃതിയെന്നു ധരിക്കണം.

താത്പര്യം:— നേതി നേതി എന്നു് എല്ലാം തള്ളിനീക്കിയ ശേഷം, അവശേഷിച്ച തന്നെ കാണാതെ മുൻപിൽ ദൃശ്യമായ ശൂന്യതയെ നോക്കി ഇതാണോ 'ഞാൻ' ഞാനെന്നു ധരിക്കേണ്ടതെന്നു ചോദിക്കുന്നു —63—

അവതാരിക:— പ്രകൃതിയെ നീക്കി ശുദ്ധചൈതന്യമായ തന്നെ ദർശിപ്പിക്കുന്നതിനു് ഇരുളിനെ കണ്ടവൻ പാഴാണോ അവൻ തന്നെ നീ എന്നു് അറിഞ്ഞുകൊള്ളണമെന്നു പറയുന്നു:—

64 മുൻപുകൽ ദശമൻ പുത്തിമോകത്താലെണ്ണിയെണ്ണി
ഒൻപതുപേരെക്കണ്ടവൊരുവനാം തന്നെക്കാ—
ണാത
പിൻപവനിടൈയിർകണ്ട പെരിയ പാഴവനോ.
പാരായ്
അൻപുളമകനേ കാൺപതടങ്കലും കാൺപായ്—
നീയേ

<u>അർത്ഥം</u>:— ആദ്യം പറഞ്ഞ പത്താമനായവൻ ഒൻപതുപേരേയും എണ്ണിക്കണ്ടിട്ട് ബുദ്ധിമോശത്താൽ അവരിൽ ഒരുവനായ തന്നെ മാത്രം കാണാതെ ദുഃഖിച്ചിട്ട് ഒടുവിൽ പത്താമൻ താൻ തന്നെ എന്ന സത്യത്തെ അറിഞ്ഞവൻ പാഴാണോ അതുപോലെ കൃപാലുവായ പുത്രാ! ശൂന്യം മുതലായ ദൃശ്യങ്ങളെയെല്ലാം കാണുന്നവൻതന്നെ നീ എന്നാകുന്നു.

<u>താത്പര്യം</u>:— ആ അന്ധകാരമയമായ അജ്ഞാനം നീയല്ല അതിനെ കണ്ട ജ്ഞാനമാണ് നീ എന്നു സാരം. —64—

<u>അവതാരിക</u>:— അധിഷ്ഠാനചൈതന്യമായ തന്റെ സന്നിധിയിൽ എല്ലാം ഉണ്ടായി നശിക്കുന്നതായി പറയുന്നു:—

65 സ്ഥൂലസൂക്ഷ്മമജ്ഞാനം തോൻറുമൂൻറവത്തൈ—
താമും
കാലമോർമൂൻറും ജന്മക്കടലെഴും കല്ലോലങ്കൾ
പോലവേ വന്തുവന്തു പോനവെത്തനൈയെൻ—
പോനാൻ
ആലമർകടവുളാണൈയവക്കെലാ സാക്ഷി നീയേ.

അത്ഥം:— സ്ഥൂലസൂക്ഷ്മ കാരണമായ ശരീരത്രയങ്ങളും, ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന അവസ്ഥാത്രയങ്ങളും, വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്ന അഭിമാനത്രയങ്ങളും, ത്രികാലങ്ങളുമെല്ലാം സമുദ്രത്തിൽ നിന്നുമുണ്ടായി ഉളകിമറിയുന്ന തിരമാലകളെപ്പോലെ ജനിമൃതി സമുദ്രത്തിലുണ്ടായി വിലയം പ്രാപിക്കുന്നു. അതെത്രയെന്നു ഞാൻ പറയട്ടെ. കല്ലാലിൻെറ തണലിൽ എഴുന്നരുളിയ സദ്ഗുരു സത്യമായി അവയ്ക്കെല്ലാം നീ തന്നെ സാക്ഷി.

താത്പര്യം:— ആരോപമായ അവിദ്യ മുതലായവകളെയും അവകൾക്കധിഷ്ഠാനമായ ആത്മജ്ഞാനവ്യാപകത്തിനേയും അറിയിച്ചു എന്നു സാരം. —65—

അവതാരിക:— ആ ആത്മാവിനെ അറിയാൻ ആത്മജ്ഞാനം ഒന്നുകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും സാദ്ധ്യമല്ല എന്നു ബലപ്പെടുത്തുന്നതിനുവേണ്ടി 'തന്നെ അറിയുന്നതു് താൻ തന്നെ' എന്നു പറയുന്നു:—

66 എല്ലാം കണ്ടറിയുമെന്നെയേതു കൊണ്ടറിവേ—
നെൻറു
ചൊല്ലാതേ സ്വയമാഞ്ജ്യോതിച്ചുടരുക്കു ചുടർ—
വേറുണ്ടോ
പല്ലാർ മുൻദശമൻ തന്നൈപാർപ്പതും തന്നൈ—
ക്കൊണ്ടേതാൻ
അല്ലാതു പതിനൊൻറാനുമവനിടത്തുണ്ടോ—
പാരായ്

അത്ഥം:— സവ്വത്തിനേയും കണ്ടറിയുന്ന എന്നെ ഏതിനെക്കൊണ്ടറിയുമെന്നു ചോദിക്കരുതു്; സ്വയം ജ്യോതിയായ പ്രകാ

ശധോരണിയെ ദർശിപ്പിക്കുവാൻ പര്യാപ്തമായ മറെറതൊരു പ്രകാശമാണുള്ളതു"? ആദ്യം പറഞ്ഞ ദൃഷ്ടാന്തകഥയിൽ പത്താമനായി തന്നെ കാണുന്നതിന് സഹായിയായി പതിനൊന്നാമനായൊരാൾ അക്കൂട്ടത്തിൽ ഉണ്ടായിരുന്നുവോ.

താത്പര്യം:— ആത്മചൈതന്യത്തെ ദർശിപ്പിക്കാൻ മറെറാന്നിനാലും സാദ്ധ്യമല്ല എന്നു സാരം —66—

അവതാരിക:— സർവ്വജ്ഞത്വത്തേയും കിഞ്ചിജ്ഞത്വത്തേയും അറിവിനേയും അറിയായ്മയേയും നീക്കി ശുദ്ധചൈതന്യത്തെ ദർശിപ്പിക്കുന്നു:—

67 അറിവുക്ക മറിവുചെയ്യുമറിവു വേറുണ്ടെൻെറണ്ണും
അറിവററകുതർക്കമൂടർക്കനവസ്ഥ ഫലമായ്—
തീരും
അറിപടും പൊരുണീയല്ലെ യറിപടാപ്പൊരു—
ണീയല്ലെ.
അറിപ്പൊരുളാകും മുന്നെയനുഭവിത്തറിവായ്—
നീയേ

അർത്ഥം:— സ്വയം ചൈതന്യത്തിനെ അറിയിക്കുന്ന ജ്ഞാനം മറെറാന്നുണ്ടെന്നു വിചാരിക്കുന്ന ഉണർവില്ലാത്ത കുതർക്കം ചെയ്യുന്ന അജ്ഞാനികൾക്ക് അനവസ്ഥാദോഷം ഫലമായ് തീരും. ദൃശ്യവസ്തുക്കളും നീയല്ല; അറിയായ്മയായ ശൂന്യവസ്തുവും നീയല്ല; ചൈതന്യവസ്തുവായ നിൻെറ ആത്മസ്വരൂപത്തിനെ നീ തന്നെ അനുഭവിച്ച് ഉണർവ്വുള്ളവനായിത്തീരണം.

താത്പര്യം:— ദ്വൈതമായ അപര ഉണർവ്വിനെ നീക്കി

അദ്വൈതമായ പര ഉണർവിനെ അറിയിച്ചു എന്നു സാരം.

—67—

അവതാരിക:— അനന്തരം ആ പര ഉണർവുതന്നെ താനായ ചിദാനന്ദമായി പ്രകാശിക്കുന്നു എന്നു ഉണർത്തുന്നു:—

68 മത്തുരമാം കട്ടിച്ചുട്ടമാപ്പുണിയാംമെല്ലാം
മത്തുരമാക്കിയവതക്ക് മത്തുരംതാൻ സ്വഭാവമൻേറാ
അതുവിതുവെന്നും ജഡംകളറിവാക വറിവൈ—
തതന്തേ
അതുവിതുവിരണ്ടുമാകാവകം പൊരുളറിവായ്—
നീയേ.

അർത്ഥം:— മധുരമായ കരുപ്പെട്ടി ചേർത്തുണ്ടാക്കിയ പലഹാരങ്ങൾക്ക് മാധുര്യം ഉണ്ടായതു് അതിന്റെ നിർമ്മിതിക്ക് ഉപയോഗിച്ച കരുപ്പെട്ടി മധുരരസത്തെ ഉൾക്കൊള്ളുന്നതുകൊണ്ടല്ലേ അതുപോലെ അതു് എന്ന സമഷ്ടിയും ഇതു് എന്ന വ്യഷ്ടിയുമായ ദൃശ്യവസ്തുക്കളെ അറിയുന്ന ജ്ഞാനദൃഷ്ടികൊണ്ട് ജീവേശ്വര ദ്വൈതമല്ലാത്ത താനായ അദ്വൈത വസ്തുവിനെ നീ ദർശിക്കണം എന്നാകുന്നു.

താത്പര്യം:— തന്റെ അംശത്തിനെ കൂടാതെ മററൊന്നുമില്ലെന്നുള്ള തന്റെ വ്യാപക സ്വരൂപത്തിനെ ഒന്നുകൂടെ തെളിച്ചു പറഞ്ഞു എന്നു സാരം

—68—

അവതാരിക: അടുത്ത ശ്ലോകത്താൽ ഈ അദ്വൈതനില സിദ്ധിക്കുന്നതിന് അധിഷ്ഠാനത്തിനല്ലാതെ ആരോപത്തിന് സാദ്ധ്യമല്ല എന്നു പറയുന്നു:—

69 ഇന്തനീതൊമ്പതത്തിനിലക്കിയ പൊരുളാമെൻറും
പന്തമിൽ പിരമമേതർപതം തനിലിലക്ഷ്യാർത്ഥം

അന്തമാം ജീവനീശനവർകൂളേ വാച്ച്യാർത്ഥം
സന്തതം ഭേദമാവാർ തമക്കൈക്ക്യം കൂടാതെ.

അർത്ഥം:— ഇതേ സ്വഭാവത്തോടു കൂടിയ കൂടസ്ഥനായ നീ തന്നെ ത്വം പദത്തിന്റെ ലക്ഷ്യാർത്ഥം. മായാരഹിതമായ ബ്രഹ്മംതന്നെ തത്പദത്തിന്റെ ലക്ഷ്യാർത്ഥം. ഉണ്ടായി നശിക്കുന്ന ജീവേശ്വരന്മാർ വാച്യാർത്ഥവുമാകുന്നു. വിഭിന്ന സ്വഭാവികളായ ജീവേശ്വരന്മാർക്കു ഐക്യം സിദ്ധിക്കുകയില്ല എന്നാകുന്നു.

താത്പര്യം:— മഹാവാക്യത്തിന്റെ ലക്ഷ്യാർത്ഥമായ കൂടസ്ഥനും ബ്രഹ്മവും അഭേദമായതിനാൽ അവക്കു ഐക്യം സിദ്ധിക്കും എന്നു സാരം. —69—

ഇതും അതുതന്നെ

70 ഭേദമാനതുവും കേളായ് പേരാലുമിടങ്ങളാലും
ഓതരുമുപാതിയാലു മുടലാലുമുണർവിനാലും
പാതലംവിചുമ്പുംപോലപ്പുലതരമകൻവനിപ്പ്വാർ
ആതലാലിവക്കെന്നാളുമൈക്കിയ മെൻപതു—
കൂടാതെ.

അർത്ഥം:— ജീവേശ്വരന്മാക്കുണ്ടായിരിക്കുന്ന ഭേദത്തെ കേട്ടുകൊൾക, ജീവേശ്വരനെന്ന നാമത്താലും അണ്ഡപിണ്ഡങ്ങളായിരിക്കുന്ന സ്ഥാനങ്ങൾകൊണ്ടും കാര്യകാരണങ്ങളായിരിക്കുന്ന ഉപാധിഭേദങ്ങൾകൊണ്ടും, സമഷ്ടിവ്യഷ്ടിയായ ദേഹങ്ങൾകൊണ്ടും സർവ്വജ്ഞത്വം കിഞ്ചിജ്ഞത്വം എന്ന ജ്ഞാനങ്ങൾകൊണ്ടും അവർ പാതാളവും ദേവലോകവും എന്നപോലെ നാനാവിധത്തിലും ഭേദത്തോടു കൂടിയിരിക്കും. ആയതിനാൽ ഈ സ്വഭാവത്തോടുകൂടിയ ജീവേശ്വരന്മാക്ക് ഒരിക്കലും ഐക്യം സിദ്ധിക്കയില്ല എന്നാകുന്നു.

താത്പര്യം:— മഹാവാക്യത്തിൻെറ വാച്യാത്ഥമായ ജീവേശ്വരന്മാർ ഇങ്ങനെ ഭേദഭാവത്തോടെ വത്തിക്കുന്നതിനാൽ അവക്ക് ഐക്യം സിദ്ധിക്കില്ല എന്നു സാരം. —70—

അവതാരിക:— മഹാവാക്യാത്ഥപ്രകാരം കൂടസ്ഥബ്രഹ്മം ഏകമായ വസ്തുവാണെന്നറിയാൻ മൂന്നുവിധ ലക്ഷണങ്ങളെ പറയുന്നു:—

71 വടനൂൽ വല്ലവർകൾചൊല്ലും വാചകപൊരുൾ—
ചേരാമൽ
ഇടർാകിർ പൊരുളാം വണ്ണമിലക്കണൈയുരയാർ—
കൊൾവർ
തിടമാനവതുവും മൂൻറായ്ചെപ്പുവാർവിട്ടതെൻറും,
വിടലിലാതതെൻറും വിട്ടുവിടാതതെൻറും പേരാമേ.

അത്ഥം:— സംസ്കൃതാചാര്യന്മാർ വാച്യാത്ഥത്താൽ പൊരുൾ നിർദ്ദേശിക്കാൻ സാധിക്കാതെ തടസ്സപ്പെടുന്നതുകൊണ്ടും പൊരുൾ നിശ്ചയം വരുന്നതിനായിട്ട് ലക്ഷ്യാത്ഥങ്ങളിൽ കൂടി ലക്ഷ്യത്തെ പ്രാപിക്കാൻ ലക്ഷണാവൃത്തിയെ മൂന്നു വിധത്തിൽ പറയുന്നു. 1. വിട്ട ലക്ഷണ, (ജഹല്ലക്ഷണാ) 2. വിടാത്ത ലക്ഷണ, (അജഹല്ലക്ഷണാ) 3. വിട്ടുവിടാത്ത ലക്ഷണ (ജഹദജഹലക്ഷണ) എന്നു് അവയ്ക്കു് നാമകരണം ചെയ്തിരിക്കുന്നു. ഈ മൂന്നു ലക്ഷണാവൃത്തിയിൽ കൂടെ വസ്തുവിനെ ഗ്രഹിക്കയും പ്രാപിക്കയും ചെയ്യാം. —71—

താത്പര്യം:— ലക്ഷണകളുടെ നാമങ്ങളെ പറഞ്ഞു.

അവതാരിക:— അടുത്ത രണ്ടു ചോദ്യങ്ങൾകൊണ്ടു് അവയ്ക്കു് ചില ഉദാഹരണങ്ങൾ പറയുന്നു:—

72 ഗംഗയിൽ ഘോഷമെൻറും കറുപ്പുചോപ്പോടു—
മെൻറും
തംകിയസോയം ദേവദത്തനെൻറും ചൊൽവാർ—
കൾ
ഇംക ഉദാഹരണങ്കളാക്കിയിന്ത മൂൻറുരൈകളാലേ
തുംകന്തൽ വിരോതമാന ചൊല്ലെലാം പൊരുളാം—
താനേ.

<u>അർത്ഥം:</u>— ഗംഗയിൽ ഗ്രാമം എന്നും, കറുപ്പും ചുവപ്പും ഓടുന്നു എന്നും, മുൻ പരിചയമുള്ള അവൻതന്നെ ഈ ദേവദത്തനെന്നും പറയപ്പെടുന്നു. ഇതിനെ ഉദാഹരണമാക്കിക്കൊണ്ടു് ഈ മൂന്നു ലക്ഷണാർത്ഥങ്ങളാൽ മഹത്തായ ശാസ്ത്രഗ്രന്ഥങ്ങളിൽ പൊരുളു യോജിക്കാതെ വേർപെട്ടിരുന്ന വാക്യങ്ങൾക്കെല്ലാം അർത്ഥ ഭംഗി ഉണ്ടാക്കിക്കൊടുക്കുന്നു.

'ഗംഗയിൽ ഗ്രാമം' എന്ന വാക്യത്തിന്റെ വാച്യാർത്ഥം നോക്കുമ്പോൾ, ഗംഗാനദിയിൽ ഗ്രാമം സ്ഥിതിചെയ്യുയില്ലെന്നതുകൊണ്ടു് വിട്ടലക്ഷണയുടെ സഹായത്തോടു് ഗംഗാതീരത്തിൽ ഗ്രാമമെന്നു ലക്ഷ്യാർത്ഥമെടുക്കണം. ഇവിടെ ഗംഗാനദിയെ വിട്ടു് തീരമെന്നർത്ഥമെടുത്തതുകൊണ്ടു്, ഇതു വിട്ടലക്ഷണയ്ക്കുദാഹരണമാണു്.

'കറുപ്പും ചുവപ്പും ഓടുന്നു' എന്ന വാക്യത്തിൽ കറുപ്പുനിറവും ചുവപ്പുനിറവും ഓടുന്നു എന്നു് വാച്യാർത്ഥമെടുക്കുന്നതു് തെററാണു്. അതുകൊണ്ടു് വിടാത്തലക്ഷണയുടെ സഹായത്തോടു് കറുപ്പുനിറമുള്ള പശുവും ചുവപ്പുനിറമുള്ള പശുവും ഓടുന്നു എന്നു ലക്ഷ്യാർത്ഥമെടുക്കണം. ഇവിടെ കറുപ്പുചുവപ്പു നിറങ്ങളെ വിടാതെ ആ നിറങ്ങളുള്ള പശുക്കൾ എന്നു് അർത്ഥമെടുത്തതുകൊണ്ടു് വിടാത ലക്ഷണയ്ക്കുദാഹരണമാണു്.

'അവൻ തന്നെ ഈ ദേവദത്തൻ' എന്ന വാക്യത്തിൽ, മുമ്പേ ഒരു സമയത്തു് ഒരിടത്തു് കണ്ടതുകൊണ്ടു് അവൻ എന്നു പറഞ്ഞു. വർത്തമാനകാലത്തിൽ സമീപസ്ഥലത്തുള്ളതുകൊണ്ടു് ഇവനെന്നു പറഞ്ഞു. അതീതകാലത്തോടും അന്യദേശത്തോടും കൂടിയവൻതന്നെ വർത്തമാനകാലത്തോടും സമീപദേശത്തോടും കൂടി നിൽക്കുന്നവൻ എന്നതു് വാച്യാർത്ഥമാണു്. അതുകൊണ്ടു് അതീതകാലത്തെയും വർത്തമാനകാലത്തെയും, അന്യദേശത്തെയും സമീപദേശത്തെയും വിട്ടിട്ടു് ദേവദത്തന്റെ ദേഹമാത്രം സ്വീകരിച്ചു് ലക്ഷ്യാർത്ഥമെടുക്കുന്നതുകൊണ്ടു് വിട്ടവിടാത്ത ലക്ഷണയ്ക്കു് ഉദാഹരണമാണു്. —72—

അവതാരിക:— ലക്ഷണാ മൂന്നുള്ളതിൽ ആദ്യത്തെ രണ്ടെണ്ണവും ഉപേക്ഷിച്ചിട്ടു്, വിട്ടവിടാത്ത ലക്ഷണയെ വിസ്തരിക്കുന്നു. കാരണം ഈ ലക്ഷണാ തത്വമസി മഹാവാക്യാർത്ഥബോധത്തിനു സഹായകം.

73 പന്നിയസോയമെന്നും പദങ്കളിൽ വാച്യാർത്ഥം
അന്നിയദേശം കാലമവനിവനെൻപവെല്ലാം
മൊന്നവിരുദ്ധിരോധം വിട്ടതൊക്കെയിലക്കിയം—
വിടാമൽ
ഉന്നിടദേവദത്തനൊരുവനൈ വെളിയാക്കാട്ടും.

അർത്ഥം:— ആദ്യം പറഞ്ഞ അവൻ ഇവൻ എന്ന പദങ്ങൾക്കു് വാച്യാർത്ഥം വിചാരിക്കുമ്പോൾ വിഭിന്നങ്ങളായ ദേശകാലാദികളും അവൻ ഇവൻ എന്ന സർവ്വനാമങ്ങളുമാകുന്നു. ഈ വിരോധമായുള്ള തടസ്ഥങ്ങളെല്ലാം വിട്ടു് അവസാനത്തിൽ ലക്ഷ്യാർത്ഥത്തിനെ വിടാതെ ചിന്തിച്ചാൽ അവിടെ ദേവദത്തൻ എന്ന ഒരു പുരുഷനെമാത്രം പ്രത്യക്ഷമായി കാണിക്കും എന്നാകുന്നു.

താത്പര്യം:— മുൻ ചൊല്ലിയ ലക്ഷണകരം എന്നുമാത്രം ഉപപന്നമാണെന്നു് ഉദാഹരണവാക്യങ്ങളിലൂടെ വിശദമാക്കി എന്ന സാരം. —73—

അവതാരിക:— ഇതേ ദൃഷ്ടാന്തം കൊണ്ടുതന്നെ ആധാരത്തെ വിശദീകരിക്കുന്നു:—

74 തത്ത്വമെന്നും പദങ്ങൾ സാക്ഷിയായ് പരമമാന
വസ്തുവൈവിടാമർ പേതവാച്യയാത്തതൈവിട്ടു,
നിത്തമുമതുനീയാക നീയതുവാകുമെന്നും
അത്തുമമകണ്ടമെന്റേ അസിപദവൈക്കിയംകാട്ടും

അത്ഥം:— മഹാവാക്യാന്തർഗ്ഗതമായ "തത്, നീ" എന്ന പദങ്ങൾ, ബ്രഹ്മവും, സാക്ഷിയുമായുള്ള ചേതനാ ഭാഗമായ ലക്ഷ്യാത്ഥത്തിനെ വിടാതെ ഭേദകമ്മത്തോടുകൂടിയ വാച്യഭാഗങ്ങളെ വിട്ടു് എപ്പോഴും "ബ്രഹ്മം നീയാകുന്നു നീ ബ്രഹ്മമാകുന്നു" എന്നു പറയുന്ന "അസിപദത്തിന്റെ അത്ഥം ഏകം എന്ന ഐക്യബോധത്തെ ഉണത്തും എന്നാകുന്നു.

താത്പര്യം:— ആചാര്യർ ഉപദേശിച്ചപോലെ വേദം നിശ്ചയിച്ചിരിക്കുന്നതിനെയറിയാൻ അതിന്റെ അവസാനമായ മഹാവാക്യത്തിന്റെ ലക്ഷ്യാത്ഥമായ കൂടസ്ഥബ്രഹ്മത്തിന്റെ ഐക്യത്തിനെ ഉപദേശിച്ചു എന്ന സാരം —74—

അവതാരിക:— ഈ അദ്വൈതമായ സ്വാനുഭൂതിതന്നെ താനായി തെളിഞ്ഞു ശോഭിക്കണം എന്നു പറയുന്നു:—

75 കടനീരിൻ മേകനിരിർ കണ്ടവാനിരണ്ടും പൊയ്യേ,
കുടവാനും പെരിയവാനും കൂടിയൊൻറാമെപ്പോഴും

ഇടമാനപരിരമം സാക്ഷിയിരണ്ടുമെപ്പോഴുമേകം.
തിടമാകവുവാനപൂതി "ശിവോഹ"മെൻറിരു—
ന്നിടായേ.

അർത്ഥം:— ഘടജലത്തിലും, മേഘജലത്തിലും തോന്നിയ പ്രതിബിംബാകാശങ്ങൾ മിഥ്യയാകുന്നു. ഘടാകാശ മഹാകാശങ്ങൾ എപ്പോഴും ഒന്നായിത്തീരുന്നതാണ്. അതുപോലെ വ്യാപകമായ ബ്രഹ്മവും കൂടസ്ഥനം ആയ രണ്ടു ചൈതന്യങ്ങളും എപ്പോഴും ഒന്നുതന്നെ. ആയതിനാൽ സ്ഥിരമായ സ്വാനുഭൂതി തന്നെ "ശിവോഹം" എന്നറിഞ്ഞു് നീ അതായിത്തീരുക.

താത്പര്യം:— ശ്രുതി, ഗുരു, വാക്യാർത്ഥം എന്നിവ ഒന്നായി ചേർന്ന അദ്വൈതമായ ശുദ്ധചൈതന്യം തന്നെ താനായി തെളിഞ്ഞുകൊള്ളണമെന്നു് മൗനനിലയെ ഉണർത്തിയിട്ടു് ഗുരുനാഥൻ സ്വസ്ഥനായിരുന്നു എന്നു സാരം. —75—

അവതാരിക:— ഗുരുവാക്യാനുസരണം സമാധ്യവസ്ഥയിൽ സ്വസ്വരൂപദർശനം ഉണ്ടാകുന്നു:—

76 തഞ്ചമാം കരുവും ചൊന്നതത്ത്വവഴിതപ്പാമൽ
പഞ്ചകോശവും കടന്നുപാഴെയും തള്ളിയുള്ളിൽ
കൊഞ്ചമാമിരുപ്പും വിട്ടുകൂടസ്ഥപരമമെന്നും
നെഞ്ചമുനഴിവിയൊൻറായ് നിൻെറപൂരണത്തെ-
കണ്ടാൻ

അർത്ഥം:— തൻെറ രക്ഷിതാവായ ആചാര്യർ അനുഗ്രഹിച്ചരുളിച്ചെയ്ത തത്പദത്വപദശോധനാമാർഗ്ഗങ്ങൾ തെറ്റാതെ കടന്നു് അഞ്ചു കോശങ്ങൾക്കും വിലക്ഷണനായി അവിടെ കണ്ട ശൂന്യത്തിനെ തള്ളിനീക്കി. ഉള്ളിൽ അല്പമായി

അവശേഷിച്ച സ്മരണയും വിട്ട് കൂടസ്ഥബ്രഹ്മമെന്ന വിചാരവും നശിച്ച് അദ്വൈതമായ പൂർണ്ണ സ്വരൂപത്തെ ദർശിച്ചു.

—76—

അവതാരിക:— സമാധിയിൽ വിലയം പ്രാപിച്ച സ്വാനുഭൂതിയടയുന്നു:—

77 അനുഭവാനന്തവെള്ളത്തഴുംതിരയെ കണ്ടുമാകി-
തന്തകരണംകളാതി സകലമുമിറന്തു ചിത്തായ്
മനതുപൂരണമായ് ത്തേകമാന സത്കരുവും കാണ
നനവിനിർ ചുഴത്തിയാകിനൻ മകൻ സ്വഭാവ—
മാനാൻ

അർത്ഥം:— സ്വാനുഭവമായ നിരതിശയാനന്ദ സമുദ്രത്തിൽ മുങ്ങി അഖണ്ഡാകാരമായി ദേഹേന്ദ്രിയാന്തഃകരണാദി സർവ്വവും നശിച്ച് ചിന്മാത്രാനുഭവത്തിനാൽ മനസ്സ് പരിപൂർണ്ണമായി ആ പൂർണ്ണിമതന്നെ ഉടൽധരിച്ച ആചാര്യർ കാണത്തക്കവണ്ണം ജാഗ്രസ്വപ്നസുഷുപ്തിയെ പ്രാപിച്ച ശിഷ്യൻ തന്റെ സ്വയംരൂപമായി പ്രകാശിച്ചു.

താത്പര്യം:— ശ്രുതികളിൽനിന്നും ഗ്രഹിച്ച പ്രകാരവും ഗുരുവാക്യപ്രകാരവും ശിഷ്യന് സ്വാനുഭവമുണ്ടായതായി പറഞ്ഞു.

—77—

അവതാരിക:— സമാധിയിൽനിന്നും മുക്തനാകുന്നു:—

78 അളിമകനെട്ടും പോതിവ്വാറാന പിൻമനതുമെല്ല
വെളിയിൽ വന്തിടഉർന്താൻ വിമലതേശികനെ—
കണ്ടാൻ

തുളിവിഴിചൊരിയപ്പാതം തൊഴുതുവീഴ്ന്തെഴിന്തു-
ച്ചൂഴ്ന്താൻ
കുളിർമുകസ്വാമികേൾക്കക്കുമ്പിട്ടു, നിൻറു—
ചൊൽവാൻ,

<u>അത്ഥം:–</u> സാരഗ്രാഹിയായ ശിഷ്യൻ വളരെനേരം ഉങ്ങ
നെ സമാധിസ്ഥനായിരുന്ന ബോധവാനായ ശേഷം സ്വരൂ
പത്തിൽതന്നെ ലയിച്ചിരുന്ന മനസ്സ് സാവധാനം ബാഹ്യ
ത്തിൽ നിവർത്തിപ്പിച്ചു അരികിൽ നിൽക്കുന്ന കൃപാലുവായ
ഗുരുനാഥൻെറ മുഖപത്മത്തെനോക്കി ആനന്ദബാഷ്പം വാർത്തുകൊ
ണ്ടു് അദ്ദേഹത്തിൻെറ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗപ്രണാമം
ചെയ്യേണ്ണീററു് പ്രദക്ഷിണംവച്ചു് ബ്രഹ്മാനന്ദം വഴിഞ്ഞൊഴുക
ന്ന മുഖാംബുജത്തോടു കൂടിയ ആചാര്യൻ കേൾക്കത്തക്കവണ്ണം
ശിരസ്സിൽ കൈവച്ചുകൊണ്ടു് സ്തുതിച്ചു.

<u>താത്പയ്യം:–</u> സമാധിയിൽ ലഭിച്ച അനഭവസംസ്കാര
ത്തോടെ സഹജനിഷ്ഠയ്ക്കു് വെളിപ്പെട്ടതാകുന്നു.
സഹജനിഷ്ഠ = സദാനിഷ്ഠ —78—

<u>അവതാരിക:–</u> ദക്ഷിണകൊടുക്കാൻ ഒന്നുമില്ലാത്തതിനാൽ
സ്തുതിക്കുന്നു:–

79 മെയ്യനേയെനതുള്ളേനിൻറനന്ത ജന്മങ്കളാണ്ട
മെയ്യനേയുപതേചിക്ക വെളിവന്തഗുരുവേ പോററി
ഉയ്യവേമുത്തിനൽകും ഉതവിക്കോരുതവിനായേൻ
ചെയ്യുവൈറൊൻറം കാണേൻ തിരുവടി പോററി—
പോററി

<u>അത്ഥം:–</u> കൃപാലുവായ ഗുരുനാഥ! അനന്തകോടി ജന്മങ്ങ

ളായി എൻെറ ഉള്ളിൽ കുടികൊണ്ടിരുന്ന ഹേദീനയോഭലോ ഇപ്പോഠം എന്നെ ഉപദേശിക്കാൻ വേണ്ടി മാനുഷിക വിഗ്രഹം ധരിച്ചു പ്രത്യക്ഷപ്പെട്ട അങ്ങേയ്ക്കു് നമസ്കാരം. കൈവല്യത്തിനു തുല്യം പറയുവാൻ മൂന്നു ലോകത്തും മറെറാന്നില്ല അങ്ങിനെയുള്ള മുക്തിമാർഗ്ഗം കാണിച്ചുതന്ന അങ്ങേയ്ക്കു് ഞാൻ എന്താണു് പ്രത്യുപകാരം ചെയ്യേണ്ടതു്. കേവലം ദക്ഷിണ എന്ന രൂപത്തിലെങ്കിലും എന്തോന്നു തരാമെന്നുവച്ചാൽ അതിനും എൻെറ കൈവശം യാതൊന്നും കാണുന്നില്ല. അതിനാൽ ഞാൻ അങ്ങയുടെ സുന്ദര പാദാംബുജങ്ങളിൽ നമസ്കരിക്കുന്നു. —79—

അവതാരിക:— സമാധ്യനുഭവം പ്രാപിച്ച ശിഷ്യനോടു്, നിനക്കു സിദ്ധിച്ച അനുഭവം തടസ്സമെന്യേ സഹജനിഷ്ഠയോടെ പ്രകാശിക്കുമെങ്കിൽ അതുതന്നെ എനിക്കു് എത്രയും പ്രിയംകരമായ ദക്ഷിണ എന്നു പറയുന്നു.—

80 ചിട്ടനിവ്വാറു ചൊല്ലുദേശികർ മകിഴ്ന്തുനോക്കി—
കിട്ടവാവെനവിരുത്തി കിരുപൈയോടരുളി—
ചെയ്‌വാർ
തുട്ടമാം തടൈകൾമൂൻറും തൊടരാമർ ചൊരൂപ—
ജ്ഞാന
നിനട്ടായിരുപ്പായാകി നീ ചെയ്യുമുതവിയാമേ.

അത്ഥം:— ശിഷ്യൻ ഇങ്ങിനെ സ്തുതിച്ചു പറഞ്ഞപ്പോഠം ആചാര്യൻ സന്തോഷസമേതം ശിഷ്യനെ അരികിൽ വിളിച്ചിരുത്തി കരുണാപൂർവ്വം അനുഗ്രഹിച്ചിട്ടു്, ദുഷ്ടമായ പ്രതിബന്ധങ്ങഠം മൂന്നിനേയും തരണം ചെയ്തിട്ടു് എക്കാലവും സ്വരൂപചൈതന്യ സ്വഭാവസ്ഥനായി ഇടരുമെങ്കിൽ അതില്പരം മഹത്തായ ഒരു ദക്ഷിണ ഞാൻ കാണുന്നില്ല എന്നു് അരുളിച്ചെയ്തു.

താത്പര്യം:— താനെന്ന അനുഭവ സുഖഭോഗത്തിനെക്കൂടാതെ മറെറാന്നിലും മോഹിക്കരുതെന്നു സാരം. —80—

അവതാരിക:— അനുഭവമായ അദ്വൈതജ്ഞാനം തടസ്ഥങ്ങൾനിമിത്തം നശിച്ചുപോകുമോ എന്നു ചോദിച്ചശിഷ്യനെ നോക്കി അങ്ങിനെ സംഭവിക്കുന്നപക്ഷം അനുഭവം സ്ഥിരമായി പ്രകാശിക്കയില്ല എന്നു പറയുന്നു:—

81 നീനാനെൻറി രണ്ടില്ലാമനിറൈയ്ന്ത പൂരണമാ-
യെങ്കും
നാനാകത്തെളിന്ത ജ്ഞാനനഴുവുമോ കുരുവേ—
യെൻറാൻ
താനാകും പിരമരൂപാ ചർക്കരുന്തുലാർ തോൻറും
ആനാല്യ തടൈകളുണ്ടേലനുപവമുറൈത്തിടാതേ.

അർത്ഥം:— ഹേ ഗുരുനാഥ നീ, ഞാൻ എന്ന ദ്വൈതഭാവനക്കൂടാതെ എങ്ങും വ്യാപിച്ച് പരിപൂർണ്ണമായി സർവ്വും താനായറിഞ്ഞ അദ്വൈത ചൈതന്യത്തിനും കോട്ടം തട്ടുമോ എന്നു ചോദിച്ചു. തന്മയമായ ബ്രഹ്മസ്വരൂപജ്ഞാനം ഉപദേശം കൊണ്ടും വേദാന്ത ശാസ്ത്രവിചാരംകൊണ്ടും സിദ്ധിക്കുമെങ്കിലും പ്രതിബന്ധങ്ങൾ ഉണ്ടായാൽ ആ അനുഭവങ്ങൾ സ്ഥിരപ്പെടുകയില്ല.

താത്പര്യം:— നീ എന്നതു് ആദ്യനിലയിൽ ഗുരുവായി പ്രകാശിച്ച ആനന്ദവും ഞാനെന്നതു് സ്വഭാവത്തിൽ ശിഷ്യനായി തെളിഞ്ഞ അറിവുമാകുന്നു എന്നു സാരം. —81—

അവതാരിക:— തടസ്ഥങ്ങളേയും അതിൽനിന്നുള്ള മോചനോപായങ്ങളേയും പറയുന്നു:—

82 തടൈകളേതെനിലജ്ഞാനസന്ദേഹവിപരീ—
തങ്കം
പടർചെയ്യുമിന്തമൂൻറും പലജന്മപഴക്കത്താലേ
ഉടനുടൻവരും വന്താക്കാലുയർജ്ഞാനം കെട്ടു—
മിവറ്റൈ
തിടമുടൻ കെട്ടപ്പായ് കേട്ടൽചിന്തിത്തൽ—
തെളിതലാലേ

അത്ഥം:— തടസ്ഥങ്ങൾ ഏതെല്ലാമെന്നാൽ അജ്ഞാനം, സന്ദേഹം, വിപരീതം ഇവ മൂന്നാണ്. ദുഃഖകാരിയായ ഈ തടസ്ഥത്രയങ്ങൾ അനന്തജന്മങ്ങളിലായി നമ്മിൽ കുടികൊണ്ട വാസനാബലങ്ങളാണ്. ഇവ കൂടെക്കൂടെ തലപൊക്കി കഷ്ടപ്പെട്ടു സമ്പാദിച്ച ജ്ഞാനാനുഭവാദികളെ മറച്ചുകളയും. അതിനാൽ ശ്രവണം, മനനം, നിദിദ്ധ്യാസം തുടങ്ങിയവകൊണ്ട് സധൈര്യം ഈ തടസ്ഥങ്ങളെ തട്ടി നീക്കണം. —82—

അവതാരിക:— തടസ്ഥങ്ങൾ ഉണ്ടായാൽ അനുഭവം പ്രകാശിക്കയില്ല എന്ന് ദൃഷ്ടാന്തസഹിതം പറയുന്നു:—

83 അക്കിനികെട്ടപ്പട്ടാലർപ്പമും ചുടമാട്ടാതു്
മക്കിനജ്ഞാനത്താലെ വന്തബന്ധമും വേവാതു
ചിക്കെനപഴകിക്കേട്ടൽ ചിന്തിത്തൽ—
തെളിതലാലേ
വിക്കിനമടം സന്ദേഹം വിപരീതം പോക്കവായേ.

അത്ഥം:— മന്ത്രത്തിനാൽ അഗ്നിയെ സ്തംഭിപ്പിച്ചാൽ അഗ്നിയുടെ ദാഹകശക്തി ഇല്ലാതാകുന്നപോലെ, അജ്ഞാനം സന്ദേഹം വിപരീതം മുതലായവയാൽ തടസ്ഥപ്പെട്ട തത്വജ്ഞാനത്താൽ ഉണ്ടാകുന്ന ദൃശ്യവാസന നശിക്കയില്ല. ആയതിനാൽ

ഇടവിടാതെ അഭ്യസിച്ച ശ്രവണാദികളാൽ ജ്ഞാനത്തിന തടസ്ഥമായ അജ്ഞാനത്തിനേയും മനനത്താൽ സന്ദേഹത്തേയും സ്വാനുഭവമായ തെളിവിനാൽ സങ്കല്പമായ ദൃശ്യത്തിനേയും നീക്കണം. —83—

<u>അവതാരിക:—</u> ആ തടസ്ഥങ്ങളുടെ സ്വഭാവത്തെ വിവരിക്കുന്നു:—

84 ഗിരമപരാവനെയെമൂടിപ്പ്രേതം കാട്ടുവതജ്ഞാനം
കുരവൻവാക്കിയംനമ്പാമർ കുഴമ്പിനമനസന്ദേഹം.
തിരമറുജകമെയ്യെൻറും തേകനാനെൻറുമുള്ളേ
വിരാവിയമോകം താനേവിപരീതമെൻപർ—
മേലോർ

<u>അർത്ഥം:—</u> ദൃക്ക് സ്വരൂപത്തെ മറച്ച് ദൃശ്യത്തിനെ കാണിക്കുന്നത് അജ്ഞാനമെന്നും, ആചാര്യരുടെ ഉപദേശ വാക്യാർത്ഥത്തിനെ വിശ്വസിക്കാതെ മനക്കലക്കമുണ്ടാകുന്നത് സംശയമെന്നും അസത്യമായ ജഗത്തിനെ സത്യമെന്നും ശരീരത്തെ ഞാനെന്നും മനസ്സിലുണ്ടായ ഭ്രമംതന്നെ വിപരീതമെന്നും മഹാത്മാക്കൾ പറഞ്ഞിട്ടുണ്ട്. —84—

<u>അവതാരിക:—</u> ആവക തടസ്ഥങ്ങളെ നശിപ്പിക്കുന്ന ശ്രവണാദികളുടെ സ്വഭാവത്തെ വിവരിക്കുന്നു:—

ഒത്തുവരന്മുപാകം താൻസാതിത്തൽ കേട്ടലെൻ–
പാർ
ഒത്തുളപൊരുള്ളകത്താല്യചാവൽ ചിന്തിത്തലെൻ–
പാർ
ഓത്തുമകാന്തമാന തരിചനം തെളിതലെൻപാർ

നിത്തമിപ്പടി ചെയ്യാക്കാനിവാണം പെറവായ്—
നീശയ.

<u>അത്ഥം:—</u> മഹാവാക്യാർത്ഥമായ ബ്രഹ്മോപദേശത്തിനെ ഗുരുമുഖത്തിലൂടെ കേൾക്കുന്നതിനെ ശ്രവണമെന്നും അതിൻെറ ഐക്യാത്ഥത്തിനെ വിച്ചാരിക്കുന്നതു്. ചിന്തനമെന്നും പറയുന്നു. മനസ്സ് ഏകമായ സ്വാനുഭൂതിയെ ദശിക്കുന്നതിനെ തെളിതലെന്നു പറയുന്നു. സദാ ഇങ്ങനെ അനുസന്ധാനം ചെയ്യാൽ നീ മുക്തിയെ പ്രാപിക്കും. —85—

<u>അവതാരിക:—</u> ശ്രവണാദികൾ എത്രകാലത്തേക്കു് വേണ്ടി വരുമെന്നു് പറയുന്നു:—

86 എത്തനൈനാൾ ജ്ഞാതാവു ജ്ഞാനമുമിരുക്ക—
മുൻപാൽ

അത്തനൈനാളും വേണ്ടുമപ്പാലോർ ചെയലും—
വേണ്ടാം.

നിത്തമും വെളിപോർ പാറാജ്ഞേയമാത്തിര—
മായ് ജീവൻ

മുത്തരാനവർവിദേകമുത്തി പെററിരുപ്പരെൻറും.

<u>അത്ഥം:—</u> എത്രകാലം കാണുന്നവനും, കാണപ്പെടേണ്ടവയും ഉണ്ടായിരിക്കുമോ അത്രയുംകാലം ശ്രവണം മുതലായവ മൂന്നും വേണം ദൃക്ദൃശ്യങ്ങൾ ഇല്ലാതായാൽ ശ്രവണാദ്യനുഷ്ഠാനങ്ങളുടെ ആവശ്യം ഉണ്ടായിരിക്കുന്നതല്ല. പഞ്ചഭൂതങ്ങളിൽപ്പെട്ടവയാണെങ്കിലും മററു നാലു ഭൂതങ്ങളോടും യാതൊരു ചേർച്ചയുമില്ലാതെ ഇരിക്കുന്ന ആകാശംപോലെ ദൃശ്യങ്ങളിൽനിന്നും വിമുക്തമായ ആത്മസ്വരൂപമായി യാവനൊരുവൻ സദാ ജീവൻ

മുക്തനായ് വർത്തിക്കുമോ അവനാണ് വിദേഹ മുക്തിയെ പ്രാപിക്കുന്നതു്.

താത്പര്യം:— കാണുന്നവനും കാഴ്ചപ്പാടും നീങ്ങി താൻ ആത്മസ്വരൂപനാകുംവരെ ശ്രവണാദികൾ അഭ്യസിച്ചുകൊണ്ടിരിക്കണം എന്നു് സാരം. —86—

അവതാരിക:— ജീവന്മുക്തന്മാർ എത്രവിധമെന്നും അവരുടെ നാമം, സ്വഭാവം മുതലായവയും പറയുന്നു.

87 ജ്ഞാനമാർ ജീവന്മുത്തർ നാൽവകൈയാവർ—
കേളായ്
വാനികർ പിരമവിത്തു് വരൻ വരിയാൻ വരിട്ടൻ
ആനവർ നാമമീതാമവർകളിൻ പിരമവിത്തിൻ
താനമുമറൈറമൂവർ താരതമ്മിയമും ചൊൽവേൻ.

അർത്ഥം:— ജ്ഞാനപൂർണ്ണരായ ജീവന്മുക്തർ നാലുവിധമാകുന്നു. അവരുടെ നാമങ്ങൾ, ആകാശതുല്യമായ ബ്രഹ്മവിത്തു് ബ്രഹ്മവരൻ, ബ്രഹ്മവരിയാൻ, ബ്രഹ്മവരിഷ്ഠൻ എന്നിവയാകുന്നു അവരിൽ ബ്രഹ്മവിത്തിന്റെ നിലയും മററു മൂന്നുപേരുടെ താരതമ്യത്തെയും പറയാം. കേട്ടുകൊണ്ടാലും. —87—

അവതാരിക:— അടുത്ത നാലു പദ്യങ്ങൾകൊണ്ടു് ബ്രഹ്മവിത്തിന്റെ സ്വഭാവം വിവരിക്കുന്നു:—

88 തിരമായ്പ്പിരമവിത്തായ് തെളിന്തവർ തെളിയും
മുന്ന—
വാരമായിരുന്തതങ്കൾ വരുണമാച്ചിരമം ചൊന്ന
പാരാകാരിയമാനാലും പലരുക്കുപകാരമാക

നേരതാച്ചെയ്‌വാർ തീന്നിലൈവിടാജീവന്—
മുത്തർ

<u>അത്ഥം:—</u> ധീരരും ബ്രഹ്മവിത്തുക്കളുമായി പ്രശോഭിക്കുന്ന **ജീവന്മുക്തന്മാർ**, അവർ ബ്രഹ്മവേദികളാകുംമുമ്പ് താനാംപ്പെട്ടിരുന്ന വണ്ണാശ്രമാചാരാദികളിൽ പറഞ്ഞിട്ടുള്ള കർമ്മങ്ങൾ എത്രതന്നെ കഠിനതരങ്ങളായാലും കൂടെ ലോകോപകാരാത്ഥം അവയെ ക്രമംതെററാതെ അനുഷ്ഠിച്ചുപോരുകയും എന്നാൽ തന്റെ ലക്ഷ്യത്തിൽനിന്നു വ്യതിചലിക്കാതെ നിശ്ചയമാർഗ്ഗത്തിൽ ഉറച്ചിരിക്കും എന്നാകുന്നു.

<u>താത്പയ്യം:—</u> ബ്രഹ്മവിത്ത് ലോകസംഗ്രഹത്തിനുവേണ്ടും സത്കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കും എന്നു സാരം —88—

ഇതും അതുതന്നെ

89 കാമമാതികൾ വന്താലും കണത്തിർപോമനത്തിർ—
പററാർ
താമരയിലൈത്തണ്ണീർ പോർജഗത്തോട്ടും കൂടി—
വാഴ്‌വാർ
പാമരരെനക്കാൺപിപ്പാർ പണ്ടിതത്തിറമൈ—
കാട്ടാർ
ഉത്തമരുമാവാർ ഉള്ളത്തുവകൈയാം ജീവൻ മുത്തർ.

<u>അത്ഥം:—</u> ചിലപ്പോൾ കാമക്രോധാദികളെ അഭിമുഖീകരിക്കേണ്ടിവന്നാലും അവ അപ്പോൾതന്നെ അനിഛാപ്രാരബ്ധമാകയാൽ നീങ്ങിപ്പോകും. അവയ്ക്കു് തന്റെമനസ്സിൽ സ്ഥാനം കൊടുക്കുകയില്ല. താമരയിലയിലെ വെള്ളംപോലെ ലോകരുമായി ഇടപഴകി ജീവിക്കും. തന്റെ വിദ്വത്വത്തിനെ പ്രകാശിപ്പിക്കാതെ അജ്ഞാനികളെപ്പോലെ പെരുമാറും. നിത്യാനന്ദമനുഭവിച്ചുകൊണ്ടു് വെറും മൌനിയായി കഴിയും.

"കാമാദികൾ വന്നാലും" എന്നു പറഞ്ഞതുകൊണ്ട് അവ ഉണ്ടാകുമെന്ന അർത്ഥത്തിലല്ല വരികയില്ല എന്ന നിശ്ചയത്തോടെ തന്നെ പറഞ്ഞതായി ഗ്രഹിക്കണം.

താത്പര്യം:— ബ്രഹ്മത്തിന്റെ അനുഭവവിലാസം പറഞ്ഞു എന്നു സാരം.

ഇതും അതുതന്നെ 89

90 പേതകൻമത്താൽ വന്തപിരാരത്ത നാനാവാകും
ആതലാൽ വിവകാരം കളവരവക്കാനാവാകും
മാതവം ചെയിനും ചെയ്‌വർ വാണിപം—
ചെയിനും ചെയ്‌വർ
പൂതലംപുരപ്പരെയം പുകംതുൺപർ ജീവൻ—
മുത്തർ.

അർത്ഥം:— അജ്ഞാനമായ സഞ്ചിതകർമ്മ വൈചിത്ര്യത്തിനാൽ പലപ്രകാരത്തിലുണ്ടായ പ്രാരാബ്ധങ്ങൾക്കനുസരണം വ്യവഹാരങ്ങളും പലവിധമായിരിക്കും. ബ്രഹ്മവിത്ത്; തപസ്സുചെയ്തുകൊണ്ടിരിക്കണമെന്നിച്ഛിച്ചാൽ ഏററവും വലിയ തപസ്വിയായിക്കഴിയും. വ്യാപാരം വേണമെങ്കിൽ അതും ചെയ്യും. ഭൂമിപാലനം ചെയ്യണമെങ്കിൽ അതും ചെയ്യും. ഒന്നുമല്ല ഭിക്ഷയെടുത്തു ഭുജിക്കേണ്ടിവന്നാൽ അതും ചെയ്യും എന്നാകുന്നു.

താത്പര്യം:— ബ്രഹ്മവിത്ത് ഏതു തൊഴിൽ ചെയ്താലും അവ പ്രാരാബ്ധമല്ലാതെ അവരെ ബാധിക്കുന്നില്ല എന്നു സാരം.

ഇതും അതുതന്നെ —90—

91 ചെൻറതു കരുതാർനംളൈ ചേർവതു നിനൈ—
യാർകൺമുൻ
നിൻറതുപുയിപ്പാർ വെയ്യിനിലവായ് വിൺ—
വിഴിതു വീഴ്ന്തും

പൊൻറിന ചവംവാഴ്ന്താലും പുതുമൈയാ—
യൊൻറും പാരാർ
നൻറതീതെന്നാർസാക്ഷി നടുവാന ജീവൻമുത്തർ

അൎത്ഥം:— കഴിഞ്ഞവയെപ്പററിയുള്ള വിചാരത്താൽ ദുഃഖിക്കയോ ഭാവിയിൽ ഉണ്ടാകയേക്കാവുന്ന ഐശ്വൎയ്യത്തെ ഓൎത്തു് സന്തോഷിക്കയോ ചെയ്യാതെ അന്നന്നു്തന്നെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെ പ്രാരബ്ധമെന്നു് വിചാരിച്ചു് അനുഭവിച്ചു പോരുകയും ചെയ്യും. സൂൎയ്യകിരണങ്ങൾ ശീതാംശുവിനെപ്പോലെ, അമൃതകിരണമായി ആകാശത്തിൽനിന്നും വീഴുവായി ഇറങ്ങിയാലും മരിച്ച ദേഹം ജീവിച്ചാലും അവയിൽ അതിശയകരമായി ഒന്നും കാണാതെയും ഇതു് നല്ലതു് അതു് ചീത്ത എന്നു് വിവേചിച്ചു് പറയുകയോ ചെയ്യാതിരിക്കുകയും, എല്ലാത്തിൻേറയും മദ്ധ്യവൎത്തികളായും സാക്ഷിയായും പ്രകാശിക്കുന്ന ആത്മാരാമന്മാരത്രേ ബ്രഹ്മവിത്തുകൾ.

താൽപൎയ്യം:— ബ്രഹ്മവിത്തുകൾ മനസ്സടങ്ങി അനുഭവമായിനില്ക്കുന്നതിനാൽ ഒന്നിനെപ്പററി ചിന്തിക്കയോ മറെറാന്നിനെപ്പററി അതിശയിക്കയോ ചെയ്യുകയില്ല. ഇങ്ങിനെ ബ്രഹ്മവിത്തുക്കളുടെ സ്വഭാവ വിവരണം കഴിഞ്ഞ നാലു പദ്യങ്ങളാൽ വിവരിക്കപ്പെട്ടു. —91—

അവതാരിക:— അടുത്തതായി മററുമൂന്നു തരക്കാരുടെ സ്വഭാവത്തെ പറയുന്നു:—

92 പിന്നൈ മൂവരിലിരണ്ടുപേർകളും സമാതിയോകം
തന്നൈയുററിരിപ്പാർ തേകസംചാരനിമിത്താ—
താനായ്.

ഉന്നവോൻവരൻ വേറോരാല്യണർ പവൻ—
വരിയാനാകും
അന്നിയർ തമ്മാത്തന്നാലറിയാതോൻ വരിട്ടനാമേ.

അത്ഥം:— മററുള്ള മൂന്നുതരക്കാരിൽ ബ്രഹ്മവരൻ, ബ്രഹ്മവരിയാൻ എന്ന രണ്ടുതരം ജീവന്മുക്തരും സമാധിജ്ഞാനം പ്രാപിച്ചവരായിരിക്കും. ദേഹസംരക്ഷണാത്ഥം ആഹാരം അന്വേഷിക്കണമെന്നുള്ള വിചാരക്കാരൻ ബ്രഹ്മവരനാകുന്നു. ബ്രഹ്മവരിയാനാകട്ടെ ശിഷ്യന്മാർ മുതലായ അന്യർ കൊടുക്കുന്ന ആഹാരാദികളെ സ്വീകരിക്കുമെങ്കിലും സ്വയം ആഹാരം അന്വേഷിക്കാറില്ല സ്വന്തമായോ അന്യ ആളുകൾ മുഖേനയോ ആഹാരസ്വീകരണം ഇഷ്ടപ്പെടാത്തവരാണ് ബ്രഹ്മവരിഷ്ഠന്മാർ. (ബ്രഹ്മവരിഷ്ഠൻ സമാധിക്കതീതനാണെന്നു ധരിക്കണം.)

താത്പയ്യം:— അനന്തരം ബ്രഹ്മവരൻ, ബ്രഹ്മവരിയാൻ ബ്രഹ്മവരിഷ്ഠൻ എന്നിവരുടെ സ്വഭാവക്രമങ്ങൾ വിവരിക്കപ്പെട്ടു.
—92—

അവതാരിക:— അടുത്തതായി ഈ നാലു തരക്കാരുടേയും അന്തിമലക്ഷ്യത്തെപ്പററി പറയുന്നു:—

അരിതാകുമിവർകളിവ്വാറനേകരാനാലുമുത്തി
ചരിയാകും പാട്ടപട്ടസമാതിക്ക പലനേരതെൻറാൽ
പെരിതാനതിട്ടുക്കം പിരമപിത്തനപവിപ്പാൻ
വരിയാനും വരനുമറൈറ വരിട്ടനും സുകമായ്—
വാഴ്‌വാർ.

അത്ഥം:— മൂന്നു ലോകങ്ങളിലും അപൂർവ്വമായി മാത്രം കണ്ടുകിട്ടാറുള്ള ഇപ്രകാരമുള്ള ജീവന്മുക്തന്മാർ പല തരക്കാരായിരു

നാലും ജ്ഞാനസമ്പാദനം എന്ന അവരുടെ ലക്ഷ്യത്തിൽ ഭേദമില്ലാത്തതിനാൽ മുക്തിയും എല്ലാക്കും ഒരുപോലെ അനുഭവപ്പെട്ടുന്നതാണ്. അവർ പ്രയാസപ്പെട്ടു സമ്പാദിച്ചനിഷ്ഠനിമിത്തം ബ്രഹ്മവരിയാനും, ബ്രഹ്മവരനും, ബ്രഹ്മവരിഷ്ഠനും നിത്യാനന്ദത്തോടെ കഴിയുകയും സമാധിമൂലം പ്രയാസപ്പെടാത്ത ബ്രഹ്മവിത്തുമാത്രം പ്രാരാബ്ധദുഃഖങ്ങളെ അനുഭവിക്കയും ചെയ്യുന്നു.

താത്പര്യം:— ഈ നാലുതരം ജീവന്മുക്തരും പ്രാരബ്ധത്താലുണ്ടാകുന്ന സുഖദുഃഖാദ്യനുഭവങ്ങളിൽ താരതമ്യേന തുല്യരല്ലെങ്കിലും ബ്രഹ്മാനന്ദകൈവല്യ പ്രാപ്തിയിൽ സമന്മാരെന്നു സാരം
—93—

അവതാരിക:— ഇനി ബന്ധമുക്തരുടെ സ്വഭാവംപറയുന്നു:—

94 പരമജ്ഞാനികളും കർമ്മപ്പേരതെയർപോലെ വാഴ്ന്താൽ
തിരമുറമജ്ഞാനം പോയ്ച്ചെനിയാതവഴിയേ— തന്നിൻ
പരവുമാകായമൊൻറിർ പററാതുമറൈറനാലും
വിരവിനതോട്ടംക്കൂട്ടം വിതമിരുവോരുമാവാർ.

അർത്ഥം:— ബ്രഹ്മ സ്വരൂപജ്ഞാനികളും സാധാരണ കർമ്മമാർഗ്ഗാവലംബികളായ അജ്ഞാനികളെപ്പോലെ ജീവിച്ചാൽ സ്ഥിരമായി വേരുറച്ചപോലെ തോന്നിക്കുന്ന അജ്ഞാനാന്തകാരം നശിച്ച് വീണ്ടും ജനിച്ചുവരാതിരിപ്പാനുള്ള മാർഗ്ഗം ഏതെന്നാൽ വിസ്തൃതമായ ആകാശത്തിന് യാതൊന്നിനോടും സംബന്ധമില്ലാതിരിക്കുമ്പോഴും ശേഷിച്ച നാലു ഭൂതങ്ങളും ഒന്നിനോടൊന്ന് ബന്ധപ്പെട്ടിരിക്കുന്നപോലെ, ജ്ഞാനി അജ്ഞാനികളെന്നു രണ്ടു വിധമായിരിക്കും.

താത്പര്യം:— ജ്ഞാനികളുടെയും, അജ്ഞാനികളുടെയും പ്രവൃത്തി ഒന്നുതന്നെ ആയാലും വിചാരത്തിൽ ഭേദമുണ്ട്

—94—

അവതാരിക:— ജീവന്മുക്തരുടെ ദർശന മഹിമയെയും അവർ വിദേഹ മുക്തരായ മാർഗ്ഗവും പറയുന്നു:—

95 ജീവന്മുക്തരെസേവിത്തോർ ചിവനയനെട്ട—
മാലാന
മൂവരുമകിഴനോംപു മുഴവത്തും ചെയ്ത ജന്മ
പാവനമാനാരെൻറ പലമറൈമുഴങ്കുമിപ്പാൽ
മേവരും ജീവൻമുത്തർ വിതേകമുത്തിയുനീകേളായ്

അർത്ഥം:— ജീവന്മുക്തരെ ദർശിച്ചു സേവിക്കുവാൻ ഭാഗ്യമുണ്ടായാൽ ത്രിമൂർത്തികളെ പ്രസാദിപ്പിക്കത്തക്കവണ്ണം തപശ്ചര്യാനുഷ്ഠാനത്താൽ ജന്മം പരിപൂതമാക്കിയ ഫലമുണ്ടെന്ന് അനന്തവേദങ്ങളും ഘോഷിക്കുന്നു. ഇനി അറിയാൻ കഴിയാത്ത ജീവന്മുക്തരുടെ വിദേഹമുക്തിഫലത്തേയും പറയാം. നീ കേട്ടുകൊള്ളുക.

ജന്മപാവനമായാരെന്നതു് ജ്ഞാനസ്വരൂപമായി എന്നു ധരിക്കണം.

—95—

അവതാരിക:— കർമ്മത്രയങ്ങളിൽ നിന്നുള്ള ഒഴിവിനെ പറയുന്നു:—

96 പഞ്ചിനൈഴൂഴിത്തീപ്പോര പലജന്മവിവിത—
വിത്താം
സഞ്ചിതമെല്ലാംജ്ഞാനത്തഴൽ ചുട്ടുവെണ്ണീറാക്കും

കിഞ്ചിലാകാമിയംതാൻ കിട്ടാമൽ വിട്ടുപോകും.
വിഞ്ചിനപ്രാരബ്ധത്തിൻ വിനൈയനുപവിത്തു-
തീരും.

<u>അത്ഥം:-</u> പഞ്ഞിക്കുമ്പാരത്തിനെ തീ എരിക്കുന്നതുപോലെ അനന്തജന്മാർജ്ജിത ബീജ സഞ്ചിതകർമ്മങ്ങൾ മുഴുവനേയും ജ്ഞാനാഗ്നി വെന്തു വെണ്ണീറാക്കും. ആഗാമിയകർമ്മമെന്നതു് അല്പവും അടുക്കാതെ നീങ്ങിപ്പോകും. ശേഷിച്ച പ്രാരബ്ധ കർമ്മമാകട്ടെ മൂന്നു വിധത്തിൽ അനുഭവിച്ചുതീക്കും.

സഞ്ചിതം = മുജ്ജന്മങ്ങളിൽ സമ്പാദിച്ചവയും ഫലം അനുഭവിക്കാത്തുള്ളവയുമായ കർമ്മം.

പ്രാരബ്ധം = കഴിഞ്ഞ ജന്മങ്ങളിൽ ചെയ്തതു് വത്തമാന ജന്മത്തിനു ഹേതുവായ കർമ്മം.

ആഗാമിയം = വത്തമാന ജന്മത്തിൽ ചെയ്തുവരുന്നവയും അടുത്ത ജന്മത്തിനു കാരണമായതുമായ കർമ്മം ഈ മൂന്നുവിധ മാണു് ഇച്ഛ, അനിച്ഛ, പരയിച്ഛ എന്നിവയാകുന്നു. —96—

<u>അവതാരിക:-</u> രണ്ടു ദോഷങ്ങളും നീങ്ങുന്ന വിധം പറയുന്നു:-

97 പൊറുമൈയാർ പ്രാരബ്ധത്തെ പുചിക്കുനാൾ ചെയ്ത-
കർമ്മം
മറുമൈയിർ തൊടർന്തിടാമൽമാണ്ടുപോംവഴിയേ-
തെന്നിൽ
ചിറിയവരികഴ്ന്നു ജ്ഞാനിചെയ്ത പാവത്തൈ-
കൊൾവർ
അറിപവരറിന്തു പൂചിത്തറമെലാം പറിത്തുൺ-
പാരേ.

അൎത്ഥം:– എത്രയും ശാന്തമായി പ്രാരബ്ധ കൎമ്മത്തിനെ അനുഭവിക്കുന്ന കാലത്തിൽ ജീവന്മുക്തൻ ചെയ്യുന്ന കൎമ്മം വരുന്നജന്മത്തിൽ തുടരാതെ നശിച്ചുപോകുന്ന മാൎഗ്ഗമെന്താണെന്നു വച്ചാൽ, മൂഢന്മാർ നിന്ദാവചനങ്ങളാൽ ജ്ഞാനിയിൽ അവശേഷിക്കുന്ന പാപകൎമ്മഫലത്തെ ഏറ്റുകൊള്ളും. വിവേകികൾ ഈശ്വര സ്വരൂപമെന്നറിഞ്ഞു് ആരാധിച്ചു് അവരിൽ അവശേഷിക്കുന്ന പുണ്യകൎമ്മഫലങ്ങളെ കവൎന്നനുഭവിക്കും.

—97—

അവതാരിക:– ശരീരത്രയത്തിന്റെ ഒഴിവിനെ പറയുന്നു:–

98 അരിയമെയ്ജ്ഞാനത്തിയാലവിത്തൊയം—
മുടനീറാമേ
പെരിയതൂലമും കാലത്താർ പിണമാകിവിഴ—
മന്നേരം
ഉരിയസൂക്ഷ്മശരീരം ഉലൈയിരും പൂണ്ടനീർപോൽ
തുരിയമായ് വിഭുമായ്നിന്റ സ്വരൂപത്തി–
ലിറന്തുപോമേ.

അൎത്ഥം:– ഇന്നതെന്നറിയാൻ കഴിയാത്ത ജ്ഞാനാഗ്നിയാൽ കാരണശരീരം നശിക്കും. കാലത്തിന്റെ നിയതസ്വഭാവത്തിൽ സ്ഥൂലശരീരം ശവമാകും. അപ്പോൾ സാധനത്തിനു വേണ്ടിയതായ സൂക്ഷ്മശരീരം കൊല്ലന്റെ ആലയിൽ കാച്ചിയ ഇരുമ്പു് കുടിച്ചുവററിച്ച ജലംപോലെ തുരീയവും വ്യാപകവുമായുള്ള ബ്രഹ്മസ്വരൂപത്തിൽ നശിക്കും.

താൽപൎയ്യം:– സഞ്ചിതകർമ്മവും കാരണദേഹവും പരജ്ഞാനത്താൽ നശിക്കും ആഗാമികർമ്മവും സൂക്ഷ്മശരീരവും ആ

ജ്ഞാനത്തിൽ വിലയിക്കും. പ്രാരബ്ധകർമ്മവും സ്ഥൂലശരീരവും നിശ്ചിതകാലയളവിൽ നീങ്ങിപ്പോകും എന്നു സാരം. —98—

അവതാരിക:— വിദേഹമുക്തിയുടെ സ്വഭാവം പറയുന്നു.

99 കടമെന്നമുപാതിപോനാർ കകനമൊൻറാനാർ—
പോല
ഉടലെന്നമുപാതിപോനവുത്തരം ജീവമുത്തർ
അടിമുടിനടുവുമിൻറിയകം പുറമിൻറിനിൻറ
പടിതികഴ്‌വിതേക മുത്തിപതമടൈന്തിരുപ്പ—
രെൻറം

അർത്ഥം:— കുടം തുടങ്ങിയ ഉപാധികൾ നശിക്കുമ്പോൾ ഘടാകാശംതൊട്ട് നാലാകാശവും ഒന്നാകുന്നതുപോലെ ത്രിദേഹമായ ഉപാധിനാശത്താൽ ജീവൻമുക്തരായവർ ആദി മദ്ധ്യാന്തരഹിതരായി അകം പുറം എന്നീ ഭേദമില്ലാതെ എപ്പോഴും ഇരിക്കുന്നപ്രകാരം പ്രകാശിക്കുന്ന വിദേഹമുക്തി പദത്തിനെ പ്രാപിച്ചിരിക്കും. —99—

അവതാരിക:— ഈ അനുഭവം എങ്ങിനെ പ്രകാശിക്കുന്നു എന്നു പറയുന്നു:—

100 ചൊല്ലിയമകനേയെംകും ചൂഴ്‌വെളിയിരുക്കാ—
മണ്ണെ
ക്കല്ലിയപിൻപുതോൻറും കിണററിനാകായം—
പോല
എല്ലെയാം പിരമന്തലാലുററതുപോദലതോൻറും
എല്ലെയിനായെപ്പോതുമേക മെൻറിരുന്തിടായ.

അർത്ഥം:— ആദ്യം അനുഭവം പറഞ്ഞ പുത്ര! ആകാശ

എങ്ങും വ്യാപിച്ചിരിക്കവെ ഭൂമിയെ കഴിച്ചപ്പോളുണ്ടായ കൂപാകാശംപോലെ അനാദിയായി പ്രകാശിക്കുന്ന ബ്രഹ്മസ്വരൂപമെന്നു് ആത്മജ്ഞാന ശാസ്ത്രങ്ങളാലുദിച്ചപോലെ തോന്നും. പ്രമാണാതീതമായ ശുദ്ധചൈതന്യമായ നാം എക്കാലവും ആ ഏകമായ വസ്തുവായിരിക്കണം.

താത്പര്യം:— ഇപ്പോഴുദിച്ചതുപോലെ തോന്നിയ അനുഭവം സൃഷ്ടിയ്ക്കു മുൻപും പിൻപും സൃഷ്ടികാലത്തും എപ്പോഴും ഒന്നുപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സച്ചിദാനന്ദഘനമാണെന്നും അതു് ഇടക്കാലത്തെങ്ങുമുണ്ടായതല്ലെന്നും ധരിക്കണം.

—100—

അവതാരിക:— സത്തിന്റെയും അസത്തിന്റെയും സത്യാവസ്ഥ പറയുന്നു:—

101 കാനനീർ കിളിഞ്ചിൽവെള്ളി കന്തർപ്പനകർ—
കാനാവ്വർ
വാനമൈകയിററിർ പാമ്പു്മലയടിചേയ്—
മുയലിൻ കോട്ടു്
പീനമാംതറിപ്പുമാനിപ്പിരപഞ്ചമെല്ലാം പൊയ്യേ.
ജ്ഞാനമെയ് മകനേയുന്നൈ നമ്മാണൈ—
മറന്തിടാതേ.

അർത്ഥം:— കാനലിൽ ജലഭ്രമംപോലെയും ചിപ്പിയിൽ തോന്നിയ വെള്ളിപോലെയും ഗന്ധർവ്വനഗരം പോലെയും സ്വപ്നനഗരം പോലെയും വന്ധ്യാപുത്രൻ പോലെയും ആകാശനീലിമപോലെയും ബ്രഹ്മത്തിൽ സങ്കല്പമായി തോന്നുന്ന ഈ ജഗത്തു് സർവ്വവും മിഥ്യയാകുന്നു. ശുദ്ധചൈതന്യം ഒന്നുമാത്രം

സത്യം മകനേ! ഇപ്രകാരം പ്രകാശിച്ചുകൊണ്ടിരിക്കുന്ന നിൻെറ സ്വരൂപചൈതന്യത്തിനെ എൻെറ ആജ്ഞാനുസാരം മറന്നു പോകാതെ നീ അതായി പ്രകാശിക്കണം.

താൽപര്യം:— എപ്പോഴും സത്തായ സുഖബോധം സ്ഥായി യായി നിലനില്ക്കുന്നപോലെ അസത്തായ ദൃശ്യങ്ങൾ നില നിൽക്കുന്നില്ല എന്നു സാരം. —101—

തത്വപ്രകാശമാർഗ്ഗം

സമാപ്തം





(ഭാഗം രണ്ടു്)

# സന്ദേഹനിവൃത്തിമാർഗ്ഗം

അവതാരിക:— തത്വപ്രകാശമാർഗ്ഗം എന്ന ഒന്നാം ഭാഗത്തിൽ ആനന്ദപ്രജ്ഞയെ നിഷ്ഠാപ്രജ്ഞയാൽ തെളിയിച്ചുകൊടുത്തു. അടുത്തതായി സ്വരൂപപ്രജ്ഞയാൽ ആദ്യം സങ്കല്പമായിത്തോന്നിയ ജീവേശ്വരജഗത്തു്, ചിദാനന്ദ രൂപമായി പ്രകാശിക്കുന്നതിനെ തെളിയിക്കുന്നതിലേയ്ക്കുള്ള സന്ദേഹ നിവൃത്തിയെ പറയുന്നു:—

1 നരർകുഴി പറിത്തുമെള്ളനാട്ടിയ നെടിയകമ്പം
ഉരമുറകത്തികത്തിയുറപ്പിക്കമുപായം പോല—
പ്പുരമമാം സ്വരൂപംതന്നിർ പററിയമനോ—
വിരുത്തി
ഘ്ഥിരനിലൈപെറ സന്ദേഹം തെളിതലൈ—
മൊഴികിൻേറനേ.

അൎത്ഥം:— മൻഷ്യർ കഴി എടുത്തു അതിൽ സാവധാനത്തിൽ നൃത്തുനിൎത്തിയ നെടുംതൂണുകൾ ചലിക്കാതെ ഉറയ്ക്കുത്തക്കവണ്ണം ചുവട്ടിൽ ഉള്ള മണ്ണിനെ കുത്തിക്കുത്തി ഉറപ്പിക്കുന്ന യുക്തിപോലെ ബ്രഹ്മസ്വരൂപത്തിൽ പ്രതിഷ്ഠിതമായ മനോവൃത്തിയെഅതിൽ നിന്നു വ്യതിചലിയ്ക്കാതെ സ്ഥിരമായി ഉറച്ചു നില്ക്കുന്നതിലേയ്ക്കു് സന്ദേഹനിവൃത്തിയെ പറയുന്നു.

താത്പൎയ്യം:— ചിത്തിൽനിന്നും ഉദയമായി ബഹിർമുഖമായി ചിതറാതെ ചിത്തിൽതന്നെ ലയിച്ച മനസ്സ് ഏതേതു സ്ഥാനങ്ങളിൽ പ്രവേശിയ്ക്കുന്നുവോ അവിടമെല്ലാം ചിദാനന്ദമായി രമിപ്പിക്കുന്നതിനായിട്ടു് സന്ദേഹനിവൃത്തിയെ പറയാൻ തുടങ്ങുന്നു. —1—

അവതാരിക:— ഗുരുകുലവാസം കൊണ്ടുള്ള ഗുണത്തെപ്പററി പറയുന്നു:—

2 നർകരുത്തുടയോനാകി ജ്ഞാനവാനാകി—
നിദൻറാൻ
മൎക്കടനിയായംപോല മഹാഭൂതവികാരം തൊട്ടു്
നിൎക്കുണവിതേകമുത്തി നിലൈപരിയന്തം ചൊന്ന
ചർക്കുരുവിനൈവിടാമർ സന്തതമനുസരിത്താൻ

അൎത്ഥം:— ആനന്ദചിന്തയോടു കൂടിയവനായി ചൈതന്യസ്വരൂപിയായിരിക്കുന്ന ശിഷ്യൻ മൎക്കടന്യായംപോലെ പഞ്ചഭൂതകാൎയ്യമായ സ്ഥൂലദേഹംമുതൽ ത്രിഗുണരഹിതമായ വിദേഹകൈവല്യംവരെ അരുളിച്ചെയ്ത തൻെറ ഗുരുനാഥനെ വിട്ടുമാറാതെ സദാ പിന്തുടൎന്നുകൊണ്ടേയിരിക്കും.

മൎക്കടന്യായം = കുരങ്ങിൻകുട്ടി തള്ളക്കുരങ്ങു് എവിടെ ചാടിയാലും താൻ അതിനെ വിടാതെ അതിൻെറ പള്ളയിൽ

അള്ളിപ്പററി നിൽക്കുന്ന സ്വഭാവത്തെ മക്കടന്യായം എന്നു പറയുന്നു:—

മാർജ്ജാരന്യായം = തള്ളപ്പൂച്ച തന്റെ കുട്ടികഠം കിടക്കുന്ന സ്ഥാനം തേടിപ്പിടിച്ചു് അതിനെ രക്ഷിക്കുന്നു. —2—

അവതാരിക:— ആചാര്യൻ ശിഷ്യനോടു് അനുഭവം ചോദിക്കുന്നു:—

3 സന്തതം പുരുഷൻതന്നൊഛായയെപ്പോൽ—
വിടാമലൻപായ്
മൈന്തനെ നോക്കിസാക്ഷിമാത്തിരമായ്—
നിൻറായോ
ചിന്തൈയിലൈയ്യമെല്ലാം തീർന്തുഭേദാതെളിവി—
നുള്ള
അന്തരം കലന്തതുണ്ടോവനുപവമുരൈ ചെയ്—
വായേ.

അത്ഥം:— സദാ പുരുഷനെ വിട്ടുനീങ്ങാത്ത ഛായപോലെ ആചാര്യരെ വിട്ടുനീങ്ങാതെ സ്നേഹസ്വരൂപമായി നിൽക്കുന്ന ശിഷ്യനെ കൃപാകടാക്ഷം ചെയ്തിട്ടു്, നീ പ്രത്യേക ആത്മസ്വരൂപമായി നിൽക്കുന്നോ? മനസ്സിലുള്ള സംശയങ്ങളെല്ലാം നീങ്ങിയോ? തെളിവിൽ ജീവേശ്വരഭേദം ചേന്നിട്ടുണ്ടോ? നിന്റെ അനുഭവം പറയാമോ എന്നു് ചോദിക്കുന്നു.

താത്പയ്യം:— ഭേദമൊന്നുമില്ലാതെ തെളിവായ് സ്വാനുഭവമായ് പ്രകാശിക്കുന്നോ എന്നു് ചോദിക്കുകയാണു്. —3—

അവതാരിക:— ആദ്യം ചോദിച്ച മൂന്നു കായ്യത്തിനും ഉത്തരം പറയുന്നു:—

4 എനവുരെത്തരുള്ളമാചാനിത്രുപതം വണങ്കി-
യെൻതായ്
ജനനവൻകാട്ടിൽ മോകത്തമത്തെഴം പേത-
പ്പേയ്കൾ
ഉനതരുള്ളതയ വെർപില്യപതേചവരുക്കൻ—
തോൻറി
മനവിഴിതെരിയജ്ഞാനവാൻ കതിർപരന്താ—
ലുണ്ടോ?

അത്ഥം:— ഇപ്രകാരം ചോദിക്കപ്പെട്ട ദേശികരുടെ പാദാബ്ജങ്ങളെ പ്രണമിച്ചുകൊണ്ടു്; എന്റെ പിതാവേ അത്യന്തം നിബിഡവും സുശക്തവുമായ ജനനമഹാരണ്യത്തിൽ സ്ഥിതി ചെയ്യുന്ന അജ്ഞാനമായ ഇരുളിൽ അനുഭവപ്പെടുന്ന ഭേദഭാവനയായ പിശാചുക്കാം അവിടുത്തെ കൃപാദൃഷ്ടിയായ ഉദയഗിരിയിൽനിന്നും ഉദിച്ചുയൎന്ന "ബ്രഹ്മോപദേശ"മെന്ന ദിവാകരകരങ്ങളാൽ അകക്കൺ പ്രകാശിപ്പിക്കുമാറു ശ്രേഷ്ഠമായ ചിത് പ്രകാശം വ്യാപിച്ചാൽ ആ സംശയങ്ങൾക്കു് ഇനി സ്ഥാനമുണ്ടോ?

താത്പൎയ്യം:— തന്റെ അനുഭവത്തിൽ യാതൊരു വിധമായ സന്ദേഹവിപൎയ്യങ്ങളുമില്ലെന്നു ശിഷ്യൻ തീൎത്തു പറഞ്ഞു.

—4—

അവതാരിക:— സമാധിയിൽ തടസ്ഥങ്ങളില്ലെങ്കിലും സഹജത്തിലും അവയില്ലാതെ നിൽക്കുന്നതിനു് ചിലതു് അറിയേണ്ടതുണ്ടു് എന്നു പറയുന്നു.

5 മന്തിരമൂത്തി തന്നാൽ മാററിയപേയ് പോനാലും
എന്തിരമെഴുതിക്കട്ടിയിനി വരാവകൈ ചെയ്വാർ
പോൽ

മുന്തിയുന്നപദേശത്താൽ മോകം പോനാലുമെയ്യാ
പുന്തിനിൻറുറൈക്കവിന്നും പുകലുവിണ്ണപ്പമുണ്ടോ

അൎത്ഥം:— സദ്ഗുരോ! മന്ത്രവാദി, മന്ത്രത്താൽ ഒഴിപ്പിക്കപ്പെട്ട പിശാചുക്കൾ ഒഴിഞ്ഞുപോയി എന്നു വരികിലും മേലിൽ വീണ്ടും വന്നു് ഉപദ്രവിക്കാതിരിക്കാൻ രക്ഷാബന്ധാദികൾ ധരിപ്പിക്കുന്നതെങ്ങനെ അതുപോലെ അവിടത്തെ കാരുണ്യാതിരേകത്താൽ എൻെറ എല്ലാസംശയങ്ങളും തീൎന്നഎങ്കിലും ഉണ്ടായ അറിവു് സ്ഥിരമായി പ്രകാശിക്കുവാനുള്ള ഉപായം കൂടെ അനുഗ്രഹിച്ചരുളുമാറാകണമെന്നുള്ളതാണു് അടിയൻെറ നിവേദനം.

താത്പൎയ്യം:— ജഗത്തിലും തടസ്ഥമായുള്ള സംശയങ്ങളെ നീക്കുന്നതിനു് അപേക്ഷിക്കുന്നു എന്നു സാരം. —5—

അവതാരിക:— ശിഷ്യൻ തനിക്കനുഭവമായ ബ്രഹ്മവസ്തു മനോവാക്കുകൾക്കു് ഗോചരമോ അഗോചരമോ എന്നു് അറിയാനായിട്ടു് ശ്രുതിവാക്യത്തെപ്പററിയുള്ള സംശയം ചോദിക്കുന്നു:—

6 ആകമപ്രമാണത്താലറിയെൻറും വാക്കുകെട്ടാ-
തേകമാം പിരമമെൻറുമിതയത്താലുണൎവായെൻറും
ചോകമാമനത്തിൻക്കെട്ടാച്ചുയം ചോതിയെൻറും—
ചൊന്നീർ
മോകമാമിരണ്ടുചാംകൈമുളൈത്തന പറിത്തിടീരേ.

അൎത്ഥം:— അദ്വൈത ബ്രഹ്മത്തിനെ വേദാന്ത മഹാവാക്യപ്രമാണത്താൽ അറിയണമെന്നും ഈ വേദവാക്യത്തിനു് അറിയുവാൻ കഴികയില്ലെന്നും ഈ സ്വയം ജ്യോതിയെ മനസ്സുകൊണ്ടു്

അറിയണമെന്നും ദുഃഖപൂർണ്ണമായ മനസ്സിന് അറിയാൻ കഴിയുകയില്ലെന്നും അവിടുന്ന് അരുളിച്ചെയ്തുവല്ലോ. ഭ്രമമായ ഈ രണ്ടു സംശയങ്ങളും ഉണ്ടായിരിക്കുന്നു. അവയെ നീക്കി എന്റെ ഭ്രമത്തെ തീർത്തുതന്നാലും ബ്രഹ്മവസ്തു മനോവാക്കുകൾക്ക് അഗോചരമെന്നും ഗോചരമെന്നും വേദത്തിൽ പറഞ്ഞിട്ടുള്ളതിനെ ആചാര്യൻ പറഞ്ഞിട്ടുള്ളതായി വിചാരിച്ച് ചോദിച്ചു എന്നർത്ഥം. —6—

അവതാരിക:— ആദ്യമായി ബ്രഹ്മം വേദത്തിന് അഗോചരം എന്നതിന് സമാധാനം പറയുന്നു:—

7 മററെമുപ്പിരമാണത്താൽ വസ്തുനിർണ്ണയം കൂടാതെ
ഉററതോർവിഷയം പൂതമുപയമൻറാതലാലേ
കുററമാം കുണവിചേഷം കൂടാമലിരുക്കൈയാലേ
ഇററുവാക്കുക്കെട്ടാതെൻ പതൈയറിവായി—
നീയേ

അർത്ഥം:— പരബ്രഹ്മം എന്നതു പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമായ രൂപരസഗന്ധസ്പർശ ശബ്ദാദികളും പൃഥിവ്യപ്തേജോ വായ്വാകാശാദി പഞ്ചഭൂതങ്ങളും ഉപമാനോപമേയങ്ങളായ രണ്ടും അല്ല. ആയതിനാൽ പ്രത്യക്ഷാനുമാനോപമാനം എന്ന മൂന്നു പ്രമാണങ്ങളാലും ബ്രഹ്മസ്വരൂപനിർണ്ണയം സാദ്ധ്യമല്ല. ഇങ്ങിനെയുള്ള പരബ്രഹ്മം കുററമുള്ള ഗുണവിശേഷങ്ങളെ ചേരാതിരിക്കുന്നതിനാൽ, ശബ്ദരൂപമായ വേദത്തിനെത്തുകയില്ല. എന്നു നീ അറിഞ്ഞുകൊള്ളണം

താത്പര്യം:— ബ്രഹ്മം അഗോചരം എന്നതിനെ ബലപ്പെടുത്തുവാനായി ആഗമാദി നാലു പ്രമാണങ്ങളെക്കൊണ്ടും അറിയാൻ സാധിക്കയില്ല എന്നു് സാരം. —7—

അവതാരിക:— അനന്തരം ബ്രഹ്മം ശ്രുതിക്ക് ഗോചരമാണെന്നു് സ്ഥാപിക്കുന്നു:—

8 വാക്കിയം തനക്കെട്ടാത വസ്തുവെൻറുരൈത്ത—
വേതം
വാക്കിയ വിരുത്തിയാലവ്വസ്തുവെക്കാട്ടിററൻേറാ
വാക്കിയങ്കളിലേമാന മാവതേതെൻേറയാകിൽ
വാക്കിയമിരണ്ടു മെയ്യേ മറൈകൾ പൊയ്യാനീ—
കേളായ്

അർത്ഥം:— ബ്രഹ്മം വാക്കിനഗോചരമെന്നു പറഞ്ഞ വേദം മഹാവാക്യവിചാരത്താൽ ആ ബ്രഹ്മവസ്തുവിനെ കാണിച്ചു; ഈ രണ്ടു വാക്യങ്ങളിൽ ഏതാണു് പ്രമാണം എന്നു ചോദിച്ചാൽ രണ്ടും സത്യംതന്നെ എന്നുവേണം പറയാൻ. വേദങ്ങൾ അസത്യം പറയുകയില്ല. അതിനാൽ നീ ശ്രദ്ധിച്ചു കേൾക്കണം.
—8—

അവതാരിക:— ബ്രഹ്മം ശ്രുതിക്കഗോചരവും ഗോചരവുമാണെന്നു പറയുന്നു:-

9 തൻപതിയല്ലാപ്പേർ കൾതമൈയല്ല നല്ലനെൻറാൾ
അൻപനൈ കേട്ടനേരമവൾ വെട്കി മൗന—
മാനാൾ
എൻപതുപോല നീക്കിയിതൻറി തൻെറന—
ച്ചൈടിത്ത
പിൻപരിപ്പിരമംതനൈപ്പേചാമർപേചും വേതം.

അർത്ഥം:— തൻെറ ഭർത്താവല്ലാത്ത ഓരോരുത്തരേയും ഇവനല്ല; ഇവനല്ല എന്നു സഖിയെ്യും നിഷേധിച്ചു ഭാര്യ തൻെറ

ഭർത്താവിനെ കാണിച്ചുകൊണ്ടു് ഇവനാണോ എന്നു ചോദിച്ചപ്പോൾ ലജ്ജിച്ചു തലതാഴ്ത്തി മൗനമവലംബിച്ചപോലെ ഇതല്ല; ഇതല്ല എന്നു് നിഷേധിച്ചു നിഷേധിച്ചു് അവസാനം അവ ശേഷിച്ച പരബ്രഹ്മവസ്തുവേ വേദം മൗനമായി സമ്മതിച്ചു എന്നർത്ഥം.

താത്പര്യം:— ശ്രുതിശബ്ദസ്വരൂപംകൊണ്ടല്ല അർത്ഥസ്വരൂപംകൊണ്ടാണു് അറിയിച്ചതെന്നു സാരം. —9—

അവതാരിക:— ബ്രഹ്മം മനസ്സിനു് അഗോചരമെന്നും ഗോചരമെന്നുമുള്ള രണ്ടാം സംശയത്തിനു് ഉത്തരം പറയാൻ വേണ്ടി മനസ്സിന്റെ ഉത്ഭവത്തെ അടുത്ത നാലു പദ്യങ്ങൾ കൊണ്ടു് വിവരിക്കുന്നു:—

10 മുന്തിയ ചം കൈതീര മൊഴിന്തതൈയറിന്തു— കൊൾവായ്
പിന്തിയ ചംകൈ തീരപേചുമുത്തര നീകേളായ്.
ഇന്തിയങ്കളുക്കിരാ ചനിതയ മാമതിനെണ്ണംകൾ
പുന്തിയുമനമുമെൻേറ പുറത്തകത്തുലാവിയാട്ടം.

അർത്ഥം:— നിന്റെ ആദ്യത്തെ സംശയം തീരത്തക്കവണ്ണം പറഞ്ഞതിനെ നല്ലപോലെ ഗ്രഹിച്ചുകൊള്ളണം; രണ്ടാമത്തെ സംശയവും തീരത്തക്കവണ്ണം പറയുന്ന ഉത്തരത്തെ കേട്ടുകൊണ്ടാലും. മനസ്സു് മുതലായ ഇന്ദ്രിയങ്ങളുടെ രാജാവാണു് ജ്ഞാനം. അതിന്റെ ഓർമ്മകൾ ബുദ്ധിയെന്നും, മനസ്സെന്നുമുള്ള നാമങ്ങളോടെ പുറത്തും അകത്തും സഞ്ചരിക്കുന്നു.

താത്പര്യം:— മനസ്സും, ബുദ്ധിയും, ജ്ഞാനത്തിന്റെ സ്മരണകൾ എന്നു സാരം. —10—

ഇതും അതു തന്നെ

11 ഉൻമുകംപോർ കണ്ണാടിക്കള്ളൊരുമുകം കണ്ടാർ—
പോൽ
ചിൻമയവടിവിൻ ഛായയെ ചേർത്തുപോർ പുത്തി—
തോൻറും,
നിൻമനോവിരുത്തിയന്ത നിഴൽ വഴിയായുലാവും
തൻമനൻമകനേ ഇതൈത്താനേൻറ ജ്ഞാന—
മെൻപാർ

അർത്ഥം:— ധർമ്മസ്വരൂപനായഹേസത്പുത്ര! നിനക്കെതിരേ വച്ചിട്ടുള്ള കണ്ണാടിയിൽ നിൻെറ മുഖത്തിനു തുല്യമായ ഒരു മുഖം നീ കാണുന്നില്ലേ? അതുപോലെ ചൈതന്യഛായ തന്നെ അറിവിനെപ്പോലെ ബുദ്ധിയിൽ പ്രതിഫലിക്കും; നിൻെറ മനോവൃത്തി ആ ഛായാമാർഗ്ഗമായി സഞ്ചരിക്കും; ഈ വൃത്തിയെയാണ് സത്തുക്കൾ ജ്ഞാനം എന്നു പറയുന്നതു്.

താത്പര്യം:— വൃത്തിജ്ഞാനത്തിൻെറയും ചിദാഭാസൻെറയും വ്യത്യാസ സ്വഭാവം രണ്ടുവിധമാണെന്നു സാരം. —11—

ഇതും അതു തന്നെ

12 ഉരുക്കിയ തരാനീർ നാനാവുരുവങ്കളാനാർപോല
വിരുത്തികൾ കടപടാതി വിഷയമായ്—
പരിണമിക്കും
അരുപ്പലവിഷയമെല്ലാമാപാസരാറവിക്കും
ഇരുട്ടിനിൽവിളക്കും കണ്ണുമില്ലാമർ പൊരുൾ—
കാണാതേ.

അർത്ഥം:— ഒരേ മൂശയിൽ ഉരുക്കിയ ലോഹദ്രാവകം പ്രത്യേകം പ്രത്യേകം അച്ചുകളിൽ വാർത്തെടുക്കുമ്പോൾ അവയുടെ രൂപഭേദമനുസരിച്ച് നാനാവിധ രൂപങ്ങൾ ആയിത്തീരുന്നപോലെ

നേത്രേന്ദ്രിയങ്ങൾക്ക് അഗോചരമായ അന്ത:കരണവൃത്തികൾ ഘടപടാദിവിഷയങ്ങളായി വേറപെടും. ആ വിഷയങ്ങളെയെല്ലാം അരൂപമായ ചിദാഭാസൻ അറിയിക്കും. നേത്രവും ദീപവുമില്ലാതെ ഇരുളിലിരിക്കുന്ന വസ്തു കാണപ്പെടുകയില്ല എന്നർത്ഥം

താത്പര്യം:— ചിദ്രൂപമായതന്നെ ജഗത്തായി തോന്നുന്നതിനാൽ വൃത്തിതന്നെ ഘടപടാദി വിഷയമായി പരിണമിക്കും എന്നു സാരം. —12—

13 എരികിൻറവിളക്കാർ കണ്ണാലിരുട്ട് പൊരുൾ— കാണരവണ്ടാം
തെരികിൻറ പരിതികാണ ചെൻറിടിർ കണ്ണേ— പോതും
വിരികിൻറ ജകത്തൈക്കാണവിരുത്തിയും പല— മുംരേ വണ്ടാം
പുരികിൻറവിരുത്തിയോടൻറ പോതുമെയ്— പൊരുൾകാൺ പോകേ

അർത്ഥം:— ഇരുട്ടിലിരിക്കുന്ന വസ്തുവിനെ കാണണമെങ്കിൽ പ്രകാശിക്കുന്ന ദീപവും തന്റെ നേത്രങ്ങളും ആവശ്യമാണ്. പക്ഷേ, പ്രകാശിക്കുന്ന സൂര്യനെ കാണാൻ നേത്രങ്ങൾ മാത്രം മതിയാകും. അതുപോലെ വിസ്തൃതമായ ലോകത്തെ കാണാൻ വൃത്തിയും ഫലവും ആവശ്യമാണെങ്കിലും സത്യവസ്തുവായ പരബ്രഹ്മദർശനത്തിന് വൃത്തി മാത്രം മതിയാകും.

താത്പര്യം:— ആധാരമായ വൃത്തിജ്ഞാനത്തിന്റെയും ആധേയമായ ചിദാഭാസന്റെയും ലക്ഷണം പറഞ്ഞുകഴിഞ്ഞു.

—13—

അവതാരിക:— അടുത്തതായി മനസ്സിന്റെ രൂപത്തെ പറയുന്നു.

14 വിരുത്തിയും പലമുംക്രൂട്ടും വികാരമേമന മെൻ—
പാർകഠം
കരുത്തെഴം വിരുത്തിവേണ്ടും കണക്കിനാൻ–
മനത്തിക്കേട്ടും
വരുത്തിയപലമാമിന്ത മനത്തിർ കെട്ടാതുകണ്ടായ്
അരുത്തമിപ്പടിയെന്റെയ മകൻവനീ–
തെളിന്തിടായേ

അർത്ഥം:— വൃത്തിയും ചിദാഭാസനും ചേർന്നുണ്ടായ വികാരത്തെ സത്തുക്കഠം മനസ്സെന്നു പറയുന്നു. ചിത്തിനെ അറിയുന്നതിന് വിവേചനാപടുവായ വിചാരജ്ഞാനം മാത്രം മതിയാകും അതിനാൽ ആ വിധത്തിലുള്ള വൃത്തിരൂപമായ മനസ്സിൽ ചിത്ത് വിഷയീഭവിക്കുമെങ്കിലും ദുഃഖകാരണമായ വിഷയാദികളെത്തേടി അലയുന്ന ചിദാഭാസരൂപമായ മനസ്സിൽ ചിത്ത് വിഷയീഭവിക്കയില്ല നിന്റെ രണ്ട് സംശയങ്ങഠംക്കും ഇപ്രകാരം അറിഞ്ഞു് നിവൃത്തിയുണ്ടാക്കി സംശയരഹിതനായിക്കൊള്ളണം.

ചിത്സംബന്ധജ്ഞാനം വൃത്തിയെന്നും ജഡസംബന്ധജ്ഞാനം ചിദാഭാസനെന്നും ധരിക്കണം.

താത്പര്യം:— അന്തർമുഖമായ മനസ്സിൽ ബ്രഹ്മം അറിയപ്പെടുമെന്നും ബഹിർമുഖമായ മനസ്സിൽ ബ്രഹ്മജ്ഞാനമുദിക്കുന്നതല്ലെന്നും സാരം. —14—

അവതാരിക:— ചഞ്ചലസ്വഭാവമായി വിഷയപരിണാമത്തോടുകൂടിയ ചിത്തം എങ്ങിനെ സമാധിയെ പ്രാപിക്കുമെന്നു ചോദിക്കുന്നു:—

15 വഞ്ചകമിൽ പരമാർത്ഥ കരുവേ ചൊന്ന
വഴികളറിന്തേനിനിയോർ വചനം കേളീർ
ചഞ്ചലമററഖണ്ഡ പൂരണമായ് ചിത്തം
തതാകാരംമാവതൻേറ സമാതിയോകം.
ഉഞ്ചലൈയൊത്തലൈവത്തൻചുപാവമാകി
യൊരുകണത്തിർ പലവുലകായുതിക്കമിന്ത
നെഞ്ചകം വസ്തു വിലചൈയാനിവാത തീപ-
നിലൈയടൈവതെപ്പടിയോ നീർ ചൊൽവീരേ.

അർത്ഥം:— വഞ്ചനകൂടാതെ യഥാർത്ഥമായി പ്രകാശിക്കുന്ന ആചാര്യരേ! അങ്ങനുഗ്രഹിച്ചരുളിച്ചെയ്ത മാർഗ്ഗങ്ങളെ ഞാൻ അറിഞ്ഞു. ഇനിയും ഒരപേക്ഷയുണ്ട്; മനസ്സ് അചഞ്ചലമായി അഖണ്ഡപരിപൂർണ്ണ സ്വരൂപമായി തന്മയീഭവിക്കുന്നതല്ലേ നിഷ്ഠയിൽനിന്നുണ്ടാകുന്ന ജ്ഞാനം. ഊഞ്ഞാലെന്നപോലെ ചഞ്ചല സ്വഭാവത്തോടെ ഒരു നിമിഷംകൊണ്ട് നാനാലോകവും ചുററിക്കറങ്ങുന്ന ഈ മനസ്സ് നിവാതദീപംപോലെ ചാഞ്ചല്യലേശമില്ലാതെ ബ്രഹ്മത്തിൽ എങ്ങിനെ സ്ഥിരനില പ്രാപിക്കുമെന്ന് അവിടുന്നരുളിച്ചെയ്യണം. —15—

അവതാരിക:— മനസ്സിൻെറ ത്രിഗുണാവസ്ഥയേയും തന്നിമിത്തമുണ്ടാകുന്ന ഫലങ്ങളേയും പറയുന്നു:—

16 കരുതുമനോകുണ മൂൻറാം മൂൻറിലൊൻറ്
കതിത്തെഴുന്താൽ മററിരണ്ടും കരന്തുനിക്കും.
തരുമമികു സത്തുവമേലാനപോതു
സന്മാർക്കമാന തൈവസമ്പത്തുണ്ടാം
★ മരുവുമിരചതമാകിലുലക തേക-
വാസനൈയാം ചാത്തിരവാസനയുമാകും

★ അതുമകനേ താമത മേലാനന്ദപാതി-
ലസുരസമ്പത്തുണ്ടാകുമറിന്തുകൊള്ളേ.

അർത്ഥം:— ചിന്താത്മകമായ മനസ്സ് ത്രിഗുണസ്വഭാവത്തോടുകൂടിയതാകുന്നു. അവയിൽ ഏതെങ്കിലും ഒരു ഗുണത്തിന്റെ ആധിക്യത്താൽ മററ രണ്ടു ഗുണങ്ങളും അടങ്ങിനില്ക്കും. സത് കർമ്മഹേതുവായി സത്വഗുണം അധികരിച്ചാൽ സന്മാർഗ്ഗമായ ദൈവസമ്പത്തുണ്ടാകും; രജോഗുണാധിക്യത്താൽ ലോകവാസനയും ദേഹവാസനയും ശാസ്ത്രവാസനയുമുണ്ടാകും; തമോഗുണമാണ് അധികരിച്ചു നില്ക്കുന്നതെങ്കിൽ അസുരസമ്പത്തുണ്ടാകുമെന്നും അറിഞ്ഞുകൊള്ളണം. —16—

അവതാരിക:— അടുത്ത രണ്ടു പാട്ടുകളാൽ ചിത്തം സമത്വമായി ശേഷിച്ചാൽ മനസ്സ് ചിത്തിൽ ചലനമില്ലാതെ നില്ക്കും എന്നുപറയുന്നു.

17 മനതു സത്വസ്വരൂപാമററിരണ്ടും വന്തുകല—
ന്നവറൈമാററിനിർപോം
തനതുസൻമാർക്കം വിടാതിരുന്തപോതു
താമസമുമിരാജസമും ചമിക്കും പിന്നൈ
കനാപരിണാമം ചലനംപോം പോനാക്കാർ
കളംകമററനിൻറ വാകായം പോല
നിനതുളമപ്പടിയാമപ്പിരമത്തൊൻറായ്
നിരുവികർപ്പസമാതിയിലേ നിർകുന്താനേ.

അർത്ഥം:— മനസ്സ് സത്വസ്വരൂപമാകുന്നു. രജസ്തമോഗുണങ്ങൾ രണ്ടും വന്നുചേർന്നവയുമാണ്. അതിനാൽ ആ രണ്ടു ഗുണങ്ങളേയും നീക്കിയാൽ നീങ്ങിപ്പോകുന്നവയാണ്.

ത്തന്റെ സന്മാർഗ്ഗമായ സത്വഗുണത്തെ വിടാതിരുന്നാൽ രജസ്തമോഗുണങ്ങൾ താനേ നീങ്ങും പിന്നീട് ഘനമായ പരിണാമവും അതിന്റെ ചലനവും നശിക്കും. അവയുടെ നാശത്താൽ നിർമ്മലാകാശംപോലെ നിന്റെ മനസ്സ് പ്രകാശിക്കും. ആ ബ്രഹ്മസ്വരൂപത്തിൽ ഏകമായി നിർവ്വികല്പസമാധിയിൽ നിലനില്ക്കും. —17—

ഇതും അതു തന്നെ

18 കളങ്കമററകണ്ണാടി തൻമുൻ വേറോർ
കളങ്കമററ കണ്ണാടികാട്ടും പോതു
വിളംകിയ തൻമയമാകിയഭേദമാകി
വികർപമിൻറി നിരുവികർപമാനാർ പോല
അളംതറിയപ്പെടാവിപുവായ് സത്തായ് ചിത്താ-
യാനന്ദമാം പിരമത്തൈക്കിയമാന
ഉളംതെളിന്തപടിയിരുന്താലുലകമെങ്കേ
യുലൈവെംകേയെൻറുപംകൈ ഒഴിന്തിടായേ.

അർത്ഥം:— നിർമ്മലമായ ഒരു കണ്ണാടിക്കെതിരേ അതേപോലെ നിർമ്മലമായ മറെറാരു കണ്ണാടി അഭിമുഖമായി പിടിച്ചാൽ പ്രകാശമാനമായ തന്റെ സ്വഭാവവുമായി അഭേദമായി യാതൊരു വ്യത്യാസവും കൂടാതെ ഐക്യപ്പെടുന്നതുപോലെ, ഇത്രയെന്നളന്നറിവാൻ സാധിക്കാത്തതായും വ്യാപകമായും സത്തായും ചിത്തായും ആനന്ദമായും പ്രകാശിക്കുന്ന ബ്രഹ്മസ്വരൂപത്തിൽ ലീനമായ മനസ്സ് ബ്രഹ്മമായിത്തന്നെ തെളിഞ്ഞു പ്രകാശിച്ചാൽ ദൃശ്യമായ ജഗത്തോ തത്സംബന്ധിയായ ചാഞ്ചല്യമോ ഇല്ലാതാകും എന്നു മനസ്സിലാക്കി നിന്റെ സംശയങ്ങളെ നശിപ്പിക്കുക.

താൽപര്യം:— ചിത്തം സമത്വമായ മനസ്സ് ചിത്തായിത്തന്നെ പ്രകാശിച്ചാൽ ജഗത്തോ അതിന്റെ ചാഞ്ചല്യമോ ഉണ്ടായിരിക്കയില്ല എന്നു സാരം. —18—

അവതാരിക:— ആദ്യം പറഞ്ഞ ഉത്തരത്തിനാൽ ചിത്തം സമതമായ മനസ്സും ചിത്തായി എന്നറിഞ്ഞു. ഇനി ജഡാംശമായ മനസ്സും അതിൻെറ പ്രവൃത്തിയും എന്തായി എന്നറിയുന്നതിന് മനസ്സ് ചിത്തിൽ നശിച്ചാൽ ജീവന്മുക്തർ പ്രാരബ്ധത്തിനെ എങ്ങനെ അനുഭവിക്കും എന്നു ചോദിക്കുന്നു:—

19 ഏകമായ് മനമിറന്താർ ജീവന്മുത്താ-
രിരുക്കമട്ടും പിരാരത്തമെതിനാലുൺ പാർ
പോകമാനതുപുചിത്തു തൊലൈപ്പതൻേറാ
പുചിപ്പതെൻറാൽ മനംതാനും പോനതൻെറ
ചോകമാമനമിറന്താർ പോകമില്ലൈ
തോൻറുമെനിൻ മുത്തരെൻറു ചൊലക്കൂടാതേ
മോകമാമിതുതെളിയക്കുരുവേ! നൻറായ്
മൊഴിന്തരുളവേണ്ടുമെൻറാൻ മുഴുതുമാനോൻ

അർത്ഥം:— ആചാര്യരേ! മനസ്സ് നശിച്ച് ബ്രഹ്മസ്വരൂപമായ ജീവന്മുക്തർ ലോകത്ത് പ്രാരബ്ധകർമ്മങ്ങളെ അനുഭവിക്കുന്നതെങ്ങനെ? അനുഭവിക്കണമെങ്കിൽ മനസ്സുവേണമല്ലോ? അതു നശിച്ചാൽ പിന്നെങ്ങിനെ അനുഭവിക്കും? ദുഃഖമായ മനസ്സ് നശിച്ചാൽ ഭോഗമില്ല. മനസ്സുണ്ടായാൽ അവരെ ജീവന്മുക്തരെന്ന് വ്യവഹരിപ്പാനും വയ്യ. ഈ സംശയഭ്രമം നശിക്കത്തക്ക ഉപദേശം തരുന്നതിന് ദയവുണ്ടാകുമാറ് പ്രാർത്ഥിച്ചുകൊള്ളുന്നു. —19—

അവതാരിക:— ആ സംശയത്തിന് ഉത്തരം പറയാൻ വേണ്ടി മനോനാശത്തെ രണ്ടു തരമായി പറയുന്നു:—

20 മനനാശം സ്വരൂപമെൻറു മരൂപമെൻറും
വകുത്തുരൈപ്പാരിരുവകൈയാവതുമിവററിൻ

വിനവാതജീവൻ മുക്തരിടത്തിലൊൻറും
വിദേഹമുക്തരിടത്തിലൊൻറു മേവുമെന്ന
തനതാനസത്ത്വമായ് മനംചേഷിത്ത്
താമസാ രാജസനചിത്തൽ സ്വരൂപനാശം.
അനകാസത്വംതാനമിലിംഗദേഹ
മടംകും പോതടം കുതലേയരൂപനാശം.

അർത്ഥം:— മകനേ! മനോനാശത്തെ സ്വരൂപനാശമെന്നും അരൂപനാശമെന്നും രണ്ടായി തിരിച്ചിരിക്കുന്നു. അങ്ങിനെ രണ്ടായി തിരിച്ചതിൽ, സകല സംശയങ്ങളുമററ് പ്രശോഭിക്കുന്ന ജീവന്മുക്തരിൽ സ്വരൂപനാശവും വിദേഹമുക്തരിൽ അരൂപനാശവുമുണ്ടായിരിക്കും. മനസ്സ് സത്വഗുണ പ്രധാനമായി അവശേഷിച്ച രജസ്തമോഗുണങ്ങളുടെ നാശത്തെ സ്വരൂപനാശമെന്ന് ധരിക്കണം. ആ സത്വഗുണവും സൂക്ഷ്മശരീരം നശിക്കുമ്പോൾ ഇല്ലാതാകും അങ്ങിനെയുള്ള നാശമാണ് അരൂപനാശം.

താത്പര്യം:— മനസ്സിന്റെ സ്വരൂപനാശത്തിൽ ജീവന്മുക്തിയും അരൂപനാശത്തിൽ വിദേഹമുക്തിയും പ്രാപിക്കും.

—20—

അവതാരിക:— സ്വരൂപരഹിതമായി അരൂപമായി ജ്ഞാനസ്വരൂപമായ മനസ്സിനാൽ സകലതും അനുഭവിക്കാമെന്നുപദേശിക്കുന്നു:—

21 ചൃത്തമാം സത്ത്വമേയുണ്മയാകും
ത്തുകളിരുൾപോനാൻ മനമെൻചൊല്ലും പോംപോം
വർത്തമാനത്തിൽ വന്തവുണവൈയുൺപാർ
വരുവതും പോവതും നിനൈന്തുമകിഴാർ വാടാർ

ചുത്തരാമകന്തയെ വിട്ടകത്തരാകി
കരണവിരുത്തികളവത്തൈ കാൺപാരാകി
മുത്തരായിരുക്കലുമാം പുചിപ്പും ക്രൂടം
മുട്ടിലൈയെൻററിന്തു് ചംകൈ മോചിപ്പായേ

അൎത്ഥം:— കളങ്കലേശമില്ലാത്ത സത്വഗുണംതന്നെ തത്വമാണു്. രജോഗുണവും തമോഗുണവും നീങ്ങുമ്പോഠം മനസ്സെന്നു പറയുന്നതു് നീങ്ങും. അന്നന്നു കിട്ടുന്ന ആഹാരാദികളെ ഭുജിയ്ക്കുമെന്നല്ലാതെ ഭാവിയിലുണ്ടാകാനിടയുള്ള ഭാഗ്യാദികളെ ചിന്തിച്ചു് സന്തോഷിക്കയോ കഴിഞ്ഞ കാലങ്ങളിൽതന്നെ വിട്ടുപോയവയെപ്പററി ദുഃഖിയ്ക്കുകയോ ഇല്ല. ഞാനെന്നും എന്റേതെന്നുമുള്ള അഹന്തയെ നിശ്ശേഷം നശിപ്പിച്ചു് അകൎത്താവായി അന്ത:കരണവൃത്തികളേയും അവസ്ഥാത്രയങ്ങളേയും അറിയുന്നവനായി ജീവന്മുക്തരായി ഭവിക്കും എന്നാലും പ്രാരബ്ധങ്ങളെ അനുഭവിക്കുന്നതിൽ യാതൊരു തടസ്ഥവും ഉണ്ടായിരിക്കുന്നതുമല്ല. എന്നറിഞ്ഞാൽ നിന്റെ സംശയത്തിനു് നിവാരണമായി.

താത്പൎയ്യം:— സത്വഗുണപ്രധാനമായ മനസ്സിനാൽ പ്രാരബ്ധങ്ങളെ അനുഭവിച്ചാലും അവയിൽനിന്നുത്ഭൂതമാകുന്ന സുഖദുഃഖാദികഠം ഇവരെ ബാധിക്കയില്ല എന്നു സാരം. —21—

അവതാരിക:— മനസ്സു് സത്വഗുണപ്രധാനമായി വ്യവഹരിക്കുമ്പോഠം സമാധി എങ്ങിനെ സംഭവിക്കും എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

22 വിവകാരവേളൈയെലാം സമാതിയെൻറാൽ
വികർപ്പമൻേറാ മനമലൈന്തുവിടാതോ വിട്ടാൽ
അവതാനനഴവുമൻേറാ വെൻറാധാകി—

ലതർകൊരു തിട്ടാന്തം കേളാചൈകൊണ്ടു്
നവമാകപരപുരുഷൻ തന്നെക്കൂടി
നയന്നുസുകമനുപവിത്ത നാരിനെഞ്ചം
തവമാനമന്നെത്തൊഴിൽകൾ ചെയ്യും പോതും
തഴകിയനുപവിത്തസുകംതന്നെ വിടാതേ

അത്ഥം:— വ്യവഹാര കാലമെല്ലാം സമാധിയെന്നു പറഞ്ഞാൽ ആ വ്യവഹാരം ദൃശ്യവേർപാടിനെയല്ലേ തോന്നിക്കുക! അങ്ങിനെ വരുമ്പോൾ മനസ്സ് ചലനത്തെ പ്രാപിക്കുമല്ലോ ചഞ്ചലമായ മനസ്സിൽ ജ്ഞാനം ഉറയ്ക്കുകയില്ലല്ലോ എന്നു ചോദിച്ചാൽ അതിനു ദൃഷ്ടാന്തമായി ഞാൻ പറയുന്നതിനെ കേട്ടുകൊള്ളുക കാമപരവശയായ ഒരു തരുണി നൂതനമായ ഒരു ജാരനുമായി സസന്തോഷം പുണൎന്നു വിഷയാനന്ദമനുഭവിച്ചു അവളുടെ മനസ്സ് തപോയോഗ്യമായ ഗൃഹവൃത്തികളിൽ വ്യാപൃതയായിരിക്കുമ്പോഴും താനനുഭവിച്ച വിഷയാനന്ദത്തിൽനിന്നും വിമുക്തയാകുന്നില്ല.

നെഞ്ചു് സുഖത്തിനെ വിടുകയില്ല എന്നു പറഞ്ഞാൽ സുഖം നെഞ്ചിനെ വിടുകയില്ല എന്ന അൎത്ഥത്തിൽ ധരിക്കണം. കാരണം സുഖം മനസ്സിനെ വിഴുങ്ങി എന്നുള്ളതാണു്.

താത്പയ്യം:— വ്യവഹാരങ്ങളെ സത്വഗുണോത്ഭൂതമായ സുഖബോധം വിഴുങ്ങിയതിനാൽ ആ വ്യവഹാരവും സമാധി തന്നെ എന്നു സാരം. —22—

അവതാരിക:— വ്യവഹാരങ്ങളിൽ അഹംഭാവം നീങ്ങുന്നതിലേയ്ക്കു് ചിദാനന്ദരായ ജീവൻമുക്തരുടെ സാത്വിക മനസിൽ അഹംഭാവമുണ്ടാകാമോ എന്ന ചോദ്യത്തിനുത്തരമായി വൃത്തത്രയങ്ങളെ പറയുന്നു:—

23 ഭേകത്തനലനാകി യകത്തനാകി
ജീവനിൻറി പിരമമായിത്തെളിന്ത മുത്തൻ
പോകത്തെയുൺപനെൻറാർ കത്താവാമേ
പൂരണമാമകത്തനുക്ക പോകമുണ്ടോ
ഭോകത്തെയറുത്തരുള്ളും കുരുവേയിന്ത
ത്തുകളറുക്കവേണ്ടുമെൻറു ചൊന്നായാകിൽ
മാകത്തൻ, മാപോകി, മാത്തിയാകി
വകൈമൂൻറായവരിരുക്കും മകിമൈകേളായ്

അത്ഥം:— ദുഃഖങ്ങളെ നശിപ്പിച്ച് സുഖത്തിനെ പ്രദാനം ചെയ്യുന്ന പരമഗുരോ! ദേഹത്തിൽ ഞാനെന്ന അഭിമാനമില്ലാത്തവനായി, അകത്താവായി, ജീവേശ്വരഭേദമില്ലാത്ത കൂടസ്ഥബ്രഹ്മൈക്യം പ്രാപിച്ച് പ്രകാശിക്കുന്ന ജീവന്മുക്തൻ വിഷയഭോഗങ്ങളെ അനുഭവിക്കുമെങ്കിൽ അവക്ക് ഞാൻ എന്ന ഭാവന ഉണ്ടാകുമല്ലോ? പരിപൂർണ്ണനായ അകത്താവിനു് വിഷയഭോഗം ഉണ്ടോ? എന്നുമററുമുള്ള കുറങ്ങളേയും കുറവുകളേയും നീക്കണമെന്നു് നീ കേൾക്കുമെങ്കിൽ, മാകത്തൻ, മാഭോഗി, മാത്യാഗി എന്നു് മൂന്നുവിധത്തിലുള്ള ജീവന്മുക്തരുടെ മഹിമയെക്കൂടെ കേട്ടുകൊള്ളണം.

താത്പര്യം:— കർത്തൃത്വലേശമില്ലാതെ, അകത്താക്കളായ ജീവന്മുക്തക്ക് ഭോഗസ്വഭാവം എങ്ങിനെ സംഭവിക്കും എന്ന ചോദ്യത്തിനുത്തരം പറയുന്നു. —23—

അവതാരിക:— മാകത്തൻെറ ലക്ഷണത്തെ പറയുന്നു:—

24 ചെയ്കൈയും ചെയ്വികൈയുമററിരുക്കും കാന്ത
ച്ചിലൈമലൈ മുന്നിരുമ്പുകൾ ചേഷ്ടിക്കുമാംപോൽ
ചെയ്കൈയും ചെയ്വികൈയുമററിരുക്കുമെൻ—
മുൻ

ജഡമാനവുലകമെല്ലാം ചേരട്ടെ ചെയ്യും
മെയ്കലന്തവിന്തിരിയ വികാരരൂപ
വിവകാര വിരുത്തിക്കും വിരുത്തിതാനാം
മെയ്കലന്ത ശമാതിക്കും സാക്ഷിയേനാൻ
വെയിൽപോലെൻറുറൈത്തവനേ വിപുമാകത്തൻ

അർത്ഥം:— സ്വയം പ്രവർത്തിക്കയോ പ്രവൃത്തിപ്പിക്കയോ ചെയ്യാത്ത കാന്തക്കല്ലിൻെറ മുമ്പിൽ ഇരുമ്പുകഷ്ണം ചേഷ്ടിക്കുന്നതുപോലെ പ്രേരകം. പ്രേരിപ്പിക്കൽ എന്നിവയില്ലാത്ത എന്റെ മുമ്പിൽ ജഡമായ ലോകങ്ങൾ ചലിച്ചുകൊണ്ടിരിക്കും. ദേഹത്തിൽ അടങ്ങിയിട്ടുള്ള ജ്ഞാനേന്ദ്രിയങ്ങളുടെ ഭേദരൂപമായ പ്രേരകം, പ്രേരിപ്പിക്കൽ എന്നീ വൃത്തികൾക്കും ആ വൃത്തികൾ നശിച്ച് തന്മയീഭൂതമായ ജ്ഞാനത്തോടുകൂടിയ സ്വരൂപ സമാധ്യാവസ്ഥയ്ക്കും സൂര്യരശ്മിയെന്നോണം താൻതന്നെ സർവ്വത്തിനും സാക്ഷിയെന്നു സ്ഥിരപ്രജ്ഞനായവനാണ് സർവ്വവ്യാപിയായ മാകർത്തൻ എന്നു ധരിക്കണം.

താത്പര്യം:— അദ്വൈതനായ എൻെറ സന്നിധിയിൽ നടക്കുന്ന ദേഹം മുതലായ വ്യവഹാരങ്ങൾക്കും അവകൾ നശിച്ച് തന്മയീഭവിച്ച ജ്ഞാനസമാധിക്കും സാക്ഷി ഞാൻ തന്നെ. വ്യവഹാരങ്ങൾക്കും വ്യവഹാരവിനാശത്തിൽ ജ്ഞാനസമാധിക്കും വിധേയനായിരിക്കുന്നവനെ മാകർത്തൻ എന്നു പറയുന്നു —24—

2 അവതാരിക:— അടുത്തതായി മാഭോഗി, മാത്യാഗി എന്നിവരുടെ ലക്ഷണത്തെ പറയുന്നു:—

5 അറുചുവൈയിൻ കണംകുററമെചുത്ത ചുത്ത
മപത്തിയം പത്തിയമെനവുണായിന്തിടാമൽ

പൊറുമൈയുടൻ കിട്ടിനതൈ കാട്ടുത്തീപോൽ
ഭോഗംകൾ പുചിപ്പവൻ മാഭോഗിയാകും
ചിറിതു വലിതു തനതന്നിയംകളന്മൈ
തീമൈകൾ ചേരിനും പടികചെയൽപോൽ— ചിത്തം
വെറിതിരുക്കുമവനേ മാത്ത്യാകിയാവൻ
വിരതമിംമൂൻറുള്ളവരേ വീടുള്ളോരേ.

അൎത്ഥം:— ഷട്‌രസങ്ങളുടെ ഗുണദോഷങ്ങളോ ശുദ്ധാശുദ്ധങ്ങളോ പഥ്യാപഥ്യങ്ങളോ ആരായാതെ ശാന്തനായി കൈവരുന്ന ഭോഗങ്ങളെ കാട്ടുതീപോലെ ഭുജിക്കുന്നവൻ മാഭോഗിയാകുന്നു. അണുവെന്നോ, മഹത്തെന്നോ, തന്റേതെന്നോ, അന്യരുടേതെന്നോ ഉള്ള ഭേദം കൂടാതെ പുണ്യങ്ങളോ പാപങ്ങളോ എന്നുവേണ്ട എന്തുതന്നെ വന്നുചേൎന്നാലും സ്ഫടികസമാനം ചിത്തംപററില്ലാതെ നില്ക്കുന്നവനെ മാത്യാഗി എന്നു പറയുന്നു. ഈ മൂന്നു വ്രതങ്ങളുമുള്ളവരെ മുക്തിയെ പ്രാപിച്ച ജീവന്മുക്തർ എന്നു പറയുന്നു.

താൽപര്യം:— ആഹാരങ്ങളുടെ രസനിരൂപണം കൂടാതെ തന്റെ രസമായി സൎവ്വത്തിനേയും ഭുജിക്കുന്നവനെ മഹാഭോഗി എന്നും, തന്റേതെന്നോ അന്യന്റേതെന്നോ ചിന്തിക്കാതെ എന്തുതന്നെ വന്നുചേൎന്നാലും മനപ്പററില്ലാതെ സ്വയം പ്രകാശിക്കുന്നവനെ മഹാത്യാഗി എന്നും ധരിക്കണം. —26—

അവതാരിക:— വ്യവഹാരങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്ന ജീവന്മുക്തന്മാർ വ്യവഹാര രഹിതമായ, കൃതകൃത്യരാകുന്നതെങ്ങനെ എന്നു ചോദിക്കുന്നു.

26 മെയ്യുംകൊണ്ടുപ്രാരത്തം തരുവിതിവഴി—
നിൻറിടവും
ഉയ്യുംകൻമികളുക്കനു കണമാവുരതൊഴിൽ—
ചെയ്തിടവും
ചെയ്യും ചെയ്കൈമുടിന്തവനെൻറരൈച്ചെപ്പു—
വതെപ്പടിയോ
നയ്യുംതുൻപമകററിയ കരുവേനലമാമരുൾ വീരേ

അത്ഥം:— ഭവദുഃഖവിനാശം വരുത്തിയ ആചാര്യരേ! ദേഹവും ചുമന്നുകൊണ്ട് പ്രാരബ്ധകർമ്മത്തെ തന്നെ നിയതിമാൎഗ്ഗത്തിൽ നിൽക്കയും, മുമുക്ഷുക്കൾക്കനുരൂപമായ ശ്രവണാദികളെ ചെയ്തുകൊണ്ടിരിക്കയും ചെയ്യുമ്പോൾ കൃതകൃത്യനെന്നു പറയുന്നതെങ്ങനെയെന്നു ചോദിച്ചു. —26—

അവതാരിക:— മേൽ ചോദ്യത്തിനുത്തരം പറയുന്നു:—

27 ആടവർ ചെയ്തൊഴിൻ മൂവകൈയാക—
മവിത്തെ വചത്തുരനാൾ
ഈടണൈമമതൈയകന്തൈയുളാക്കേ ഇകപര—
വികാരം
വീടണുകവമെനമിച്ചൈയുളാക്കേവിത്തൈ—
പടിപ്പവെലാം
പാടൻമീകുംതൊഴിലാർ പലനുണ്ടാപരിപൂരണ—
മാനാൽ

അത്ഥം:— മനുഷ്യൻ മൂന്നുവിധമായ ക്രിയകളിൽ പെട്ടവരാണ്. അജ്ഞാനികളായ മനുഷ്യർ ഏഷണാത്രയങ്ങളാലും, മമതയാലും, അഹന്തയിലും ഇഹപരാമുത്ര വ്യവഹാരങ്ങളിൽ വ്യാപൃതരായിരിക്കുന്നു. മുമുക്ഷുക്കളായ ജ്ഞാനികൾ, ചിത്ജഡങ്ങളെ വിവേചിച്ചറിയാനുള്ള ശാസ്ത്രാഭ്യാസതത്പരരായി

കാലയാപനം ചെയ്യും. എല്ലാം തികഞ്ഞു് പരിപൂർണ്ണരായ വക്ക്° പ്രധാനപ്പെട്ട ശാസ്ത്രാഭ്യാസംകൊണ്ടു് എന്തു ഫലം എന്നു ചോദിക്കുന്നു.

താത്°പര്യം:— അജ്ഞാനദശയിൽ ലോക വ്യവഹാരങ്ങളും മുമുക്ഷുദശയിൽ ശ്രവണാദി വ്യവഹാരങ്ങളുമുണ്ടു്. മുക്തിദശയിൽ ഫലാപേക്ഷ കൂടാതെ പ്രവൃത്തിമാത്ര നിരതനായിരിക്കുന്നതിനാൽ ആ വക വ്യവഹാരങ്ങൾ താൻ ചെയ്തുകൊണ്ടിരുന്നാൽ പോലും താൻ ചെയ്യുന്നതായി ഭാവിക്കുന്നില്ല എന്നു സാരം. —27—

അവതാരിക:— ജീവന്മുക്തന്മാക്ക്° ലോകവ്യവഹാരങ്ങൾ ഇല്ലെങ്കിലും ശ്രവണാദി വ്യവഹാരങ്ങൾ വേണ്ടേ എന്നു് ചോദിക്കുന്നു

28 കരവർ ചികാമണിയേനീർ കേളീർ ക്രറിന—
വഴിയൊക്കെം
പരമുടനികമുമിഴന്തവരന്റോ പഴകവർ—
മെയ്°ജ്ഞാനം
വിരവുമുയർച്ചിയിൻ മീണ്ടവരതൈയിനി വേണ്ടു—
വരോ വേണ്ടാർ
ചിരവണമനനാതികൾ വേണ്ടാവോ ചിത്ത—
മുറൈത്തിടവേ

അർത്ഥം:— അല്ലയോ ദേശിക ശിരോരത്°നമേ! ഞാൻ ചോദിക്കുന്നതുകേട്ടു് അരുളിച്ചെയ്താലും. അവിടുന്നു നേരത്തേ അരുളിച്ചെയ്തമാർഗ്ഗം ശരിതന്നെ; പരലോകത്തിലും ഇഹലോകത്തിലുമുള്ള ആശ നശിച്ച മുമുക്ഷുക്കളല്ലേ സത്യമായ ജ്ഞാനത്തെ അഭ്യസിക്കുന്നതു്. മനം കലക്കുന്ന യത്°നങ്ങളിൽനിന്നും

വിരമിച്ചവർ ഇഹലോക പരലോക ഇഛയ്ക്കു് അധീനരാകുമോ; ഇല്ല, ഒരിക്കലുമില്ല; എന്നാലും മനസ്സിന്റെ സ്ഥിരനില ഉറപ്പിക്കാനായി ശ്രവണം, മനനം മുതലായ മൂന്നു സാധനകളും അനുഷ്ഠിക്കേണ്ടതല്ലേ എന്നു് ചോദിക്കുന്നു.

അവതാരിക:— മുൻ ചോദ്യത്തിനു് ഉത്തരം പറയുന്നു:—

29 കിളർമകനേകേൾ തത്ത്വമറിയാർ കേട്ടൽ—
ചെയക്കടനേ
തളർവറ ചിന്തിത്തലിൻ മുയൽവാർ ചിലർ—
ചഃന്തകങ്കളുളാർ
തെളിതലിനിർപാർ വിപരീതപ്പേയ് തീരാവാ—
തനൈയോർ
വെളിയുരുവായറിവായ്നിറൈവായിനർവേണ്ടു—
വതൊൻറുണ്ടോ.

അർത്ഥം:— തെളിവുററ മകനേ കേൾക്കു! സത്യമായ ജ്ഞാനം എന്തെന്നറിയാത്തവർ ശ്രവണം ചെയ്യേണ്ടതു് അത്യാവശ്യമാണു്. കേട്ട വസ്തുവിന്റെ നിശ്ചയത്തിൽ സംശയമുള്ളവർ തളർച്ചയില്ലാതിരിപ്പാൻ വേണ്ടി മനനം ചെയ്യാൻ യത്നിക്കും. ഒന്നിനെ മറെറാന്നായറിയുന്നവരും വാസന നീങ്ങാത്തവരും നിദിദ്ധ്യാസംകൊണ്ടു് സമാധിസ്ഥരാകും. പരമാകാശമായി അപരോക്ഷജ്ഞാനത്താൽ പരിപൂർണ്ണരായവർക്കു് എന്തെങ്കിലും ആഗ്രഹമുണ്ടോ?

താത്പര്യം:— കേൾവി മുതലായ മൂന്നു വ്യവഹാരങ്ങളും അജ്ഞാനം, സന്ദേഹം, വിപരീതം ഈ മൂന്നുമുള്ളവർക്കു വേണ്ടതും അതിനു മുകൾനിലയിലുള്ളവർക്കിവ ആവശ്യമില്ലെന്നും സാരം.
—29—

അവതാരിക:- വ്യവഹാരം നീങ്ങിയ ജീവന്മുക്തക്ക് അഹംഭാവം ഉണ്ടാകുമോ എന്ന് ചോദിക്കുന്നു.

30 ഐയ്യാദികളിൽ തത്ത്വജ്ഞാനിയുമജ്ഞാനികൾ—
പോലെ
ചെയ്യാനിന്റേൻ കണ്ടേനുണ്ടേൻ ചെന്റേനെന—
ലാമോ
പൊയ്യാം വരിപീതം കളവക്ക് പോയിന—
തെന്റീരേ
മെയ്യാം പിരമവിചാരമിതന്റേ വെളിയാ—
യുരൈയീരേ.

അർത്ഥം:- എന്റെ ആചാര്യരേ! കേട്ടാലും സത്യമായ ജ്ഞാനത്തെ പ്രാപിച്ച ജീവന്മുക്തൻ അജ്ഞാനികളെപ്പോലെ, ഇതു ചെയ്തു ഇതിനെ കണ്ടു, ഇതിനെ തിന്നു, അവിടെ പോയി എന്നും മററും പറയുന്നതു ശരിയാണോ ആ ജീവന്മുക്തർ അസത്യമായ ഭേദഭാവനകൾ നശിച്ചവരാണെന്നരുളിച്ചെയ്തുവല്ലോ തത്ത്വമായ ബ്രഹ്മവിചാരം ഇതല്ലല്ലോ; ഇവകൾ നല്ലപോലെ ദൃഢമായി മനസ്സിലുറയ്ക്കത്തക്കവണ്ണം അരുളിച്ചെയ്താലും.

താത്പര്യം:- ജീവന്മുക്തർ അജ്ഞാനികളെപ്പോലെ വ്യവഹരിക്കുമ്പോൾ അവക്ക് വിപരീതം നശിച്ചു എന്നു പറയാമോ എന്നു ചോദിച്ചു.

അവതാരിക:- മുൻ ചോദ്യത്തിനുത്തരം പറയുന്നു.

31 ഓയ്ന്തകനവിൽകണ്ട പഴങ്കതൈയോതുവൻ—
വാതൈയെയാൽ
ആയ്ന്തറിവുററവനപ്പടി ചെപ്പുവനാപാസന—
മാകാൻ

മായ്ന്നതനടൽവേമളവും വിണ്ണവൻ മനിത—
നെനപ്പെട്ടവാൻ
വീയ്ന്നചിതാം ദാനൻ പോമളവും വിവകാരം—
തൊടരും.

അൎത്ഥം:— ജാഗ്രത്തിലുള്ള വ്യവഹാരം നശിച്ചു് സ്വപ്ന ത്തിൽകണ്ട പഴയ കഥയെ വാസനാ ബലത്താൽ ഒരുവൻ എപ്രകാരം പറയുന്നുവോ അതുപോലെ വേദാന്തമഹാവാക്യാൎത്ഥത്തിനെ ആരാഞ്ഞു് തന്നെ അറിഞ്ഞ ജീവൻമുക്തൻ പൂൎവ്വ വാസനയാൽ, ചെയ്തു, കണ്ടു, ഭുജിച്ചു, പോയി, എന്നും മററും പറഞ്ഞെന്നുവരാം. അങ്ങനെ പറഞ്ഞാൽപോലും അവൻ ചിദാഭാസനാകയില്ല. അഗ്നിപ്രവേശം ചെയ്തു ദേഹം വെന്തു റെണ്ണീറാകുന്നവരെ ദേവനായവനേയും അന്യൻ മനുഷ്യനെന്നേ പറയാവുള്ളു. അതുപോലെ ചിദാഭാസൻ നശിച്ചു് ചിദ്രൂപമായി വിദേഹമുക്തിയെ പ്രാപിക്കുംവരെ വ്യവഹാരവും തുടരും.

രാജാവു്, സ്വപ്നത്തിൽ താൻ ഭിക്ഷയെടുക്കുന്നതായി കണ്ടു് ഉണൎന്നശേഷം ആ ഭ്രമം നീങ്ങി, രാജാവായിരുന്നുകൊണ്ടു ആദ്യം സ്വപ്നത്തിൽ കണ്ട വാസനയാൽതന്നെ ഭിക്ഷുവായി പറഞ്ഞാലും സത്യത്തിൽ താൻ ഭിക്ഷുവെന്നു അവൻെറഉള്ളിൽ വിചാരിക്കാത്തതുപോലെ, ജ്ഞാനിയും പൂൎവ്വവാസനയാൽതന്നെ ചിദാഭാസനെന്നു വ്യവഹാരത്തിൽ പറഞ്ഞാലും ഉള്ളിൽ അഹങ്കാരഗ്രന്ഥി ഇല്ലാത്തതിനാൽ അവൻ ചിദാഭാസനാകയില്ല.

ദേവനാകാൻവേണ്ടി അഗ്നിപ്രവേശംമൂലം ദേഹത്തെ നശിപ്പിച്ചു ഉടൻ ദേവനായി തീൎന്നാലും അവൻെറ ദേഹത്യാഗം വരെ അന്യർ അവനെ മനുഷ്യനയേിത്തന്നെ കണക്കാക്കുന്നതുപോലെ തത്വജ്ഞാനത്തിനാൽ ജ്ഞാനി പെട്ടെന്നു ബ്രഹ്മമായി പരിണമിച്ചാലും പ്രാരബ്ധദേഹനാശംവരെ അന്യരുടെ

ദൃഷ്ടിയിൽ അവൻ ചിദാഭാസൻതന്നെ. അങ്ങിനെയുള്ള വ്യവഹാരം വിദേഹ കൈവല്യംവരെ തുടരുമെന്നുള്ളതും നിശ്ചയമാണു്.

താത്പര്യം:— സ്വപ്നത്തിൽകണ്ട സങ്കല്പത്തിനെ ജാഗ്രത്തിൽ പറയുന്നതുപോലെ അജ്ഞാനാവസ്ഥയിലെ സാങ്കല്പികവ്യവഹാരത്തെ ജ്ഞാനാവസ്ഥയിൽ പറയുന്നു എന്നല്ലാതെ സത്യത്തിൽ ഇല്ലാത്തതാണു്. എങ്കിലും അവ വിദേഹമുക്തിപര്യന്തം തുടരും എന്നു ധരിക്കണം. —31—

അവതാരിക:- ജഗദ്വ്യവഹാരനാശത്തിൻവേണ്ടി സമാധി ശീലിക്കുംപോഴ് അതും മറെറാരു വ്യവഹാരമെന്ന നിലയ്ക്കു് അവനെ നിർവ്വികാരി എന്നു് എങ്ങിനെ പറയാമെന്നു ചോദിക്കുന്നു.

32 ആനലയ്യംകുരുവേ! കാൺപതസത്തിയമെൻറാലും
നാനാവിവകാരംതുയരലവൊജ്ഞാനസുകംതരുമോ
പോനാലന്േറാനൻറാ നിഷ്ടൈപുരിന്തിടൽ—
വേണ്ടാവൊ
താനാനിഷ്ടൈപുരിന്താർ ചെയ്കൈ തവർന്ത—
വനെപ്പടിയോ.

അർത്ഥം:— അങ്ങനെ വ്യവഹാരം വിദേഹകൈവല്യംവരെ തുടരുമെങ്കിൽ, ആചാര്യരേ! ദൃശ്യം അസത്യമായതിനാൽ അതിനെ പററിയ പല തൊഴിലും ദുഃഖത്തെ ഉണ്ടാക്കുന്നവയല്ലയോ? ചിദാനന്ദത്തെ തരുമോ? ആ തൊഴിൽ നശിച്ചാലല്ലേ നന്മയുള്ളൂ? അവ നശിക്കാൻ സമാധി ശീലിക്കേണ്ടതല്ലേ? തന്മയമാകുന്ന സമാധി ചെയ്യുംപോഴ് തൊഴിൽ വിട്ടവനാകുമോ എന്നു് ചോദിക്കുന്നു. —32—

**അവതാരിക:—** മുൻ ചോദ്യത്തിനുത്തരം പറയുന്നു.

33 തെരിതരുമകനേയാരംപത്തൊട്ടതീരും വിവകാരം
ഉരിയസമാതിയും വിവകാരങ്കളുമുള്ള—
തൊഴിലന്റോ
തുരിയപരംപൊരുളാനവർ വേറൊരുതൊഴിൽ—
ചെയ്‌വതുമുണ്ടോ
അരിയസമാതികൾ പഴകുവനേലവനാരുഢനു—
മൻറോ.

**അർത്ഥം:—** സത്യത്തെ അറിയുന്ന പുത്രാ! തനിക്കു വേണ്ടതായ നിഷ്ഠയും ജഗത്തൊഴിലുകളും മനോവികാരങ്ങളായതിനാൽ പ്രാരബ്ധകർമ്മമായി ആ പ്രവൃത്തിയും ശ്രവണാദികളാൽ നശിക്കും. തുരിയമായ ബ്രഹ്മവസ്തുവായിത്തീർന്നവർ കർമ്മങ്ങളെ ചെയ്യുന്നതു സത്യമാകുമോ! മേന്മയായ ജ്ഞാനനിഷ്ഠയേ അഭ്യസിക്കുമെങ്കിൽ ആ അഭ്യാസി അനുഭവിയല്ലെന്ന് അർത്ഥം.

ജഗത് വ്യവഹാരം സമാധിയിലും സമാധി സാക്ഷാത്കാരത്താലും നശിക്കുമെന്നു ഭാവം

**താത്പര്യം:—** ചിദ് വ്യവഹാരമായ സമാധി അഭ്യാസിക്കയല്ലാതെ ആരൂഢനില്ല എന്നു സാരം. —33—

**അവതാരിക:—** ആരൂഢാവസ്ഥയെ പ്രാപിച്ച ചിലരും സമാധി മുതലായവ അഭ്യസിക്കുന്നുവല്ലോ. അതെന്തിനുവേണ്ടി എന്നതിന് അടുത്ത രണ്ടു പദ്യങ്ങളാൽ ഉത്തരം പറയുന്നു.

34 ഉത്തമകുരുവേയാരുടരുമായൊരു തൊഴിലററവരും
ചിത്തമടംകുതിയാനാദികൾ ചിലർ ചെയ്കുവ—
തെന്നെൻറാൽ

ഇത്തലമരുവുപചാരത്തപ്പിറിവെപ്പാടിയപ്പടിയേ
മുത്തരാം വെകുവിതമൊകുവരെൻപത്തുമുന്നേ—
ചൊന്നേനേ

അർത്ഥം:— മേന്മയേറിയ ഗുരുനാഥ! സ്വാനുഭവസമ്പന്നരായും, ക്രിയരഹിതരായുമുള്ളവരിൽ ചിലർ മനോനാശകാരണമായ സമാധി മുതലായവയെ ശീലിച്ചുകൊണ്ടിരിക്കുന്നതു് എന്തിനു് എന്നു് നീ ചോദിച്ചാൽ ഈ ലോകത്തിൽ അനുഭവിക്കേണ്ട പ്രാരബ്ധ കർമ്മങ്ങൾ എങ്ങനെയോ അതനുസരിച്ചു് ജീവന്മുക്തരും നാനാവിധമായിരിക്കുമെന്നു് തത്വപ്രകാശമാർഗ്ഗത്തിൽ "പേദകർമ്മത്താൽ വന്ത" എന്ന 90—ാമത്തു പദ്യത്തിൽ പറഞ്ഞിട്ടുണ്ടു്

ഇതും അതുതന്നെ

താത്പര്യം:— ആരൂഢന്റെ പ്രവൃത്തി പ്രാരബ്ധ കർമ്മമെന്നറിയണം എന്നു സാരം.

—34—

35 നല്ലവനേകേള്ളലകുപകാരജ്ഞാനികൾ വിവകാരം
അല്ലതുവേറൊരു പെരുപേരമില്ലെയതനാർ-
പിണിയുമില്ലെ
വല്ലസൃഷ്ടിമുതർ പലതൊഴിലാൽവരും പുണ്ണിയ—
പാവം
ഏല്ലവരുക്കുമനുക്കിരകം ചെയ്യുമീചനടൈന്തിലനേ

അർത്ഥം:— സത്പുത്രാ! കേട്ടുകൊണ്ടാലും. ജ്ഞാനികളുടെ പ്രവൃത്തികൾ ലോകാനുഗ്രഹത്തിനുവേണ്ടിയല്ലാതെ തനിക്കുവേണ്ടിയല്ല. അതുകൊണ്ടു് അവയ്ക്കുതിൽ നന്മതിന്മയെയോ സുഖദുഃഖാദികളെയോ അനുഭവിക്കേണ്ടതില്ല. ശക്തിയേറിയ സൃഷ്ട്യാദി നാനാവിധ പ്രവൃത്തികൾ നിർവ്വഹിച്ചുപോരുന്ന ഈശ്വരൻ തന്റെ കൃത്യത്താൽ പ്രാപ്തമാകുന്ന ധർമ്മാധർമ്മങ്ങളെ അനുഭവിക്കാതെ ലോകാനുഗ്രഹാർത്ഥം വർത്തിക്കുന്നു.

<u>താൽപര്യം:-</u> ആരൂഢന്റെ പ്രവൃത്തിയും ഈശ്വരന്റേതു പോലെ ലോകോപകാരാർത്ഥമല്ലാതെ സ്വാർത്ഥമല്ല എന്നു സാരം. —35—

<u>അവതാരിക:-</u> "വഞ്ചകം ഇൽ" എന്ന പദ്യം മുതൽ ഇതു വരെ ചിത്തിൽ ഉദയം ചെയ്ത മനസ്സ് ചലനരഹിതമായി ചിത്തായിത്തന്നെ പ്രകാശിക്കുന്നു എന്ന് വ്യക്തമാക്കി; ഇനി ചിത്തിന്റെ വ്യാപകത്തെ വ്യക്തമാക്കാൻ വേണ്ടി അപ്രകാരമുള്ള മനസ്സോടുകൂടിയ ജ്ഞാനി ഈശ്വരതുല്യനെന്നു പറഞ്ഞുവല്ലോ. അതെങ്ങനെയെന്ന ചോദ്യത്തിന് ഉത്തരം പറയുന്നു:-

36 ഈശനമായരുവായുരുവാകിയെഴുന്തരുളും കുരുവേ!
ഈശനും ജ്ഞാനിയുമൊപ്പെൻറീരേയെപ്പെടി—
യൊപ്പെൻറാൽ
ഈശജ്ഞാനിയുമമതൈയകന്റൊഴികന്തതി—
നാലൊപ്പാം
ഈശനാംപല ജീവരുമാമുലകെല്ലാമിവനാമേ.

<u>അർത്ഥം:-</u> അരൂപിയായി, ത്രിമൂർത്തിയായ്, മനുഷ്യരൂപവുമായ് എഴുന്നരുളിയ ആചാര്യരേ! മായാരഹിതരായ ത്രിമൂർത്തികളും ജ്ഞാനിയും തുല്യന്മാരെന്ന് പറഞ്ഞുവല്ലോ അവർ എങ്ങിനെ തുല്യതയെ പ്രാപിച്ചു എന്ന് ചോദിച്ചാൽ, ഈശ്വരനും ജ്ഞാനിക്കും മമതയും അഹന്തയും ഇല്ലാത്തതിനാൽ തുല്യരാണ്. അപ്രകാരമുള്ള ജ്ഞാനിതന്നെ ത്രിമൂർത്തികളും അനന്തങ്ങളായ ജീവികളും ഇക്കാണുന്ന ജഗത്തും എന്നർത്ഥം.

<u>താൽപര്യം:-</u> ജ്ഞാനിയും ഈശ്വരനും തുല്യരെന്നതിന്റെ കാരണം പറഞ്ഞിട്ട്, ജ്ഞാനിതന്നെ ജീവേശ്വരജഗത്തായി പ്രകാശിക്കുന്നതെന്നും ഉപദേശിച്ചു. —36—

അവതാരിക:— ജ്ഞാനി എങ്ങിനെ ജീവികളാകും എന്നു ചോദിക്കുന്നു.

37 എല്ലാജീവരു മിവനാമെൻറീരിവൻതാൻ—
മുത്തിയടൈ-
ന്തെല്ലാച്ചീവരുമുത്തിപെറാമലിരുപ്പാനേനൈയാ
എല്ലാച്ചീവരും വെവ്വേറാനാലിവനെല്ലാമലനേ
എല്ലാപൊരുളുമുരൈത്തരുൾ കുരുവേയിതെനീർ
മൊഴിയീരേ.

അർത്ഥം:— ആചാര്യരേ! സകല ജീവികളായും കാണപ്പെടുന്നവ എല്ലാം ഈ ജ്ഞാനികൾ തന്നെ എന്നു പറഞ്ഞുവല്ലോ. അങ്ങനെയാണെങ്കിൽ ഈ ജ്ഞാനി മുക്തിയടയുമ്പോൾ എന്തുകൊണ്ട് സർവ്വ ജീവികളും മുക്തിയടയുന്നില്ല. ജീവികൾ ഓരോരുത്തരും പ്രത്യേകം പ്രത്യേകമായിരിക്കെ ഈ ജ്ഞാനി എങ്ങിനെ എല്ലാമായിത്തീരും. സർവ്വാത്മഭാതാവായി വിരാജിച്ചരുളുന്ന അല്ലയോ ദേശികോത്തമ! എൻെറ ഈ സംശയങ്ങൾക്ക് വിവരണം അരുളിച്ചെയ്യേണം എന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

താത്പര്യം:— ജ്ഞാനിയായിത്തീർന്ന ഒരുവൻ പ്രാപിച്ച പ്രാപ്യത്തെ മററു ജീവികൾ പ്രാപിക്കാത്തതിനാൽ ജ്ഞാനി എല്ലാമാണ് എന്നതു് അസംഭവ്യമല്ലയോ എന്നു ചോദിക്കുന്നു.

—37—

അവതാരിക:— അടുത്ത രണ്ടു് പദ്യങ്ങളാൽ മുൻ ചോദ്യത്തിന് ഉത്തരം പറയുന്നു.

38 അകമെന്നമാത്മാ പൂരണമേകമനേകവിതം ജീവൻ
അകമെന്നമന്തഃകരണവുപാതികളുളവില്ലെ—

യാതലിനാൽ

ജകമുഴുതും കുളിർചന്ദിരനേകം ജലചന്ദിരർ—
പലവാ

ജകമതിലേരികുളം ചിറകുഴിചാൽ ചട്ടികുടം—
പലവാൻ

അർത്ഥം:— ഞാൻ എന്ന ആത്മാവു് ഏകനും പരിപൂർണ്ണനമാകുന്നു. ഞാൻ എന്ന അഹന്താധികത്തന്മാരായ ജീവന്മാർ അനേകവുമാണു്. അതിനാൽ ചിദാഭാസനും പല പ്രകാരത്തിലാണു്. സർവ്വലോകത്തേയും ശീതളമാക്കുന്ന ചന്ദ്രൻ ഒന്നല്ലേയുള്ളു. എന്നാൽഅവിടവിടായി കാണുന്ന തടാകങ്ങളും, പൊട്ടക്കുഴികളും, തോട്ടകളും, ചട്ടികളും, കുടങ്ങളും മുതലായവയിൽ പ്രതിബിംബിച്ചുകാണുന്ന ജലചന്ദ്രന്മാർ പലതല്ലേ. —38—

ഇതും അതുതന്നെ

39 ചട്ടികുടംകളിനൊൻറു നശിത്തിടവതനാൽ ജല—
ചന്ദിരൻ

ഒട്ടുമതർചന്തിരനോടു കൂട്ടമൊഴിന്തവൈക്കൂടാവേ
കട്ടുമുപാതിനചിച്ചിട്ടു ചീവൻ കാരണനാവാ—
ന്മാവിൽ

കിട്ടവൈക്കിയമുപാതി കെടാതവർ കേവല—
മാകാരേ.

അർത്ഥം:— ചട്ടി, കുടം എന്നിവയിൽ ഒന്നു നശിച്ചാൽ അതിൽ പ്രതിബിംബിച്ചുകണ്ട ജലചന്ദ്രൻ തൻെറ ഉപാധിനാശംനിമിത്തം പ്രാപ്യസ്ഥാനമായ ആദ്യകാരണ ചന്ദ്രനിൽ ഐക്യം പ്രാപിക്കും മററു പ്രതിബിംബ ചന്ദ്രന്മാർ അങ്ങിനെ ഐക്യതയെ പ്രാപിക്കുന്നില്ല. അതുപോലെതന്നെ ബന്ധിച്ചിരുന്ന അജ്ഞാനം നശിച്ച ജീവൻ തനിക്കാധാരമായ ആത്മസ്വരൂപത്തിൽ ലയിക്കുന്നു. അവിദ്യ നശിക്കാത്ത ജീവികൾ അപ്രകാരം കൈവല്യത്തെ പ്രാപിക്കയില്ല എന്നർത്ഥം.

താത്പര്യം:— ഒരു കുടം നശിച്ചാൽ അതിൽ പ്രതിബിംബിച്ചു കണ്ട ജലചന്ദ്രൻ ബിംബചന്ദ്രനിൽ ലയിക്കുംപോലെ മററു പ്രതിബിംബചന്ദ്രന്മാർ ലയിക്കുന്നില്ല; അതുപോലെ അവിദ്യാനാശത്താൽ ആ ജീവൻ ശിവമാകുംപോലെ അവിദ്യാനാശം സംഭവിക്കാത്ത ജീവന്മാർ ശിവമാകുകയില്ല. —39—

അവതാരിക:— ആദ്യം ജ്ഞാനി ഈശ്വരനു സമമെന്നു പറഞ്ഞുവല്ലോ. അങ്ങനെയാണെങ്കിൽ അദ്ദേഹത്തിനുള്ള മഹിമ എന്തുകൊണ്ട് ജ്ഞാനിക്കില്ല എന്നു ചോദിക്കുന്നു.

40 ഇവനയൻമാൽ ചിവനാകിയ വിചരോടൊപ്പടി—
യൊപ്പാകും
ചിവൻമുതൽ മൂവരുമകിലസൃഷ്ടി തിതിനാശം—
കൾ ചെയ്‌വാർ
അവർപിറർ മതികളുമുക്കാലംകളുമറിവാർ—
വിപുവാവാർ
തവമികുകുരുവേയിവനുക്കവൈെപാർ ചററും—
കാണേനേ.

അർത്ഥം:— തത്ത്വസ്വരൂപിയായ ആചാര്യരേ! ജ്ഞാനി എങ്ങിനെ ത്രിമൂർത്തികൾക്കൊപ്പമാകും? ത്രിമൂർത്തികൾ, സൃഷ്ടിസ്ഥിതിസംഹാരാദി വ്യാപാരങ്ങളുള്ളവരാണ്. കൂടാതെ ആ ഈശ്വരൻ ത്രികാലജ്ഞാനിയായും, ജീവികളുടെ ബുദ്ധിയെ അറിയുന്നവനായും, സർവ്വത്ര പരിപൂർണ്ണനായും ഇരിക്കുന്നല്ലോ ജ്ഞാനിയിൽ ഈവക ഗുണങ്ങൾ അല്പംപോലും കാണുന്നില്ലല്ലോ. —40—

അവതാരിക:— 2 പദ്യങ്ങളാൽ മുൻ ചോദ്യത്തിനുത്തരം പറയുന്നു.

41 തടത്തുനീർ നിലാത്തിരിയെരിയുപായമും തഴവു—
മൂർത്തനൈകാക്കം
കുടത്തുനീർ വിളക്കിനൊളിയിരണ്ടുമോർകുടുംപ—
മാത്തിരംകാക്ക
അടുത്തമൈന്തനേജ്ഞാനിയുമീചനമറിവിനാർ—
പിറിവില്ലൈ
കെടുത്തമായൈയയിൻകുണംകളാൽ മേലെൻറും—
കീഴെൻറും വിരിവാമേ.

**അർത്ഥം:—** ഹേ സത്പുത്രാ! തടാകജലവും സൂര്യപ്രകാശവും ഒരു ദേശത്തിന്റെ മുഴുവൻ രക്ഷയ്ക്കും പര്യാപ്തമാണ്. കുടത്തിലെ ജലവും ദീപപ്രകാശവും കഷ്ടിച്ച് ഒരു കുടുംബത്തിന്റെ മാത്രം രക്ഷയ്ക്കു മതിയാകും അതുപോലെ ജ്ഞാനിയും ഈശ്വരനും ജ്ഞാനംകൊണ്ടു് തുല്യരാണെങ്കിലും മായയാലും അവിദ്യയാലും ഉയർച്ചത്താഴ്ച എന്ന വ്യത്യാസം ഉണ്ടെന്നർത്ഥം.

**താത്പര്യം:—** തടാകജലം ദേശത്തേയും കുടത്തിലെ വെള്ളം കുടുംബത്തേയും രക്ഷിക്കുന്നിടത്തു ചെറുതു്, വലുതു് എന്ന ഭേദമല്ലാതെ രക്ഷിക്കുന്ന സ്വഭാവത്തിൽ സാമ്യമുള്ളതുപോലെ, ഈശ്വരനും ജ്ഞാനിയും മായ, അവിദ്യ എന്ന വകകളിൽ ഭേദമുണ്ടെങ്കിലും ജ്ഞാന സ്വഭാവത്തിൽ ഭേദമില്ല.

—41—

ഇതും അതുതന്നെ

42 നരരിൻ മന്നനൈ ചിത്തരൈപോലവേ—
നാരണൻ മുതലാന
ചുരർകൺമായൈ വല്ലവരണിമാതികളൊക്ക—
മാതവമിക്കോർ

തരണിമാനിടർക്കവൈകളില്ലാമൈയാത്താഴ്—
വുളരാനാലും
പിരമപാവനൈയാലിവരവരെനം പേത—
മൊൻറില്ലൈപാരായ്.

അർത്ഥം:— ഭൂമിയിലുള്ള മനുഷ്യരിൽ രാജാവും, സിദ്ധപുരുഷനും, അധികാരംകൊണ്ടും മഹിമകൊണ്ടും എങ്ങിനെ മഹത്വമുള്ളവരായോ അതുപോലെ ത്രിമൂർത്തികൾ തുടങ്ങിയ ദേവന്മാരും മായാശക്തി മൂലവും അണിമാദ്യൈഷ്ടൈശ്വര്യസിദ്ധി മൂലവും ഘനവൈഭവമായി വർത്തിക്കുന്നു. മനുഷ്യക്ക് അപ്രകാരമുള്ള സിദ്ധികളുടെ അഭാവംമൂലം താഴ്ന്മയുള്ളവരായിരുന്നാലും വൃത്തിഭേദം വെടിഞ്ഞു് പരബ്രഹ്മഭാവനയോടെ നോക്കുമ്പോൾ ഇവർ മനുഷ്യർ, അവർ ദേവന്മാർ എന്ന വ്യത്യാസമില്ല എന്നു ധരിക്കണം.

അഷ്ടമഹാസിദ്ധികൾ:— അണിമാ, മഹിമാ, ഗരിമാ, ലഘിമാ, പ്രാപ്തി, പ്രാകാമ്യം, ഈശത്വം, വശിത്വം.

1 അണിമാ:— വളരെ ചെറിയ ജീവികളിൽപോലും താൻ അതിസൂക്ഷ്മമായ പരമാണുവിൻെറ അളവിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന അത്യന്ത സൂക്ഷ്മമായ അവസ്ഥ.

2 മഹിമാ:— പൃഥിവി മുതൽ ശിവംവരെയുള്ള 36 തത്വങ്ങളിലും ഉള്ളും പുറവും ഒരുപോലെ വ്യാപിച്ചു് നിറഞ്ഞിരിക്കുന്ന വലിയ അവസ്ഥ.

3 ലഘിമാ:— മേരുപർവ്വതംപോലെ ഘനമായിരുന്നാലും പരമാണുക്കളെപ്പോലെ ഭാരം കുറഞ്ഞ അവസ്ഥ.

4 ഗരിമാ:— പരമാണു എന്നപോലെ അത്യന്തം സൂക്ഷ്മത

രമായിരുന്നാലും മേരുപൎവ്വതംപോലെ അനക്കാൻ സാധിക്കാത്ത അവസ്ഥ.

5 പ്രാപ്തി:— പാതാളത്തിൽനിന്നും ബ്രഹ്മലോകംവരേയും അവിടെനിന്നു് വീണ്ടും പാതാളത്തിലേയ്ക്കും സഞ്ചരിക്കാനുള്ള കഴിവു്.

6 പ്രാകാശ്യം:— പ്രകാശമുള്ളവനായി പരകായ പ്രവേശം ചെയ്യുന്നതിനും ദേവലോകത്തിൽ സഞ്ചരിക്കുന്നതിനും ആഗ്രഹിച്ച ഭോഗങ്ങളെല്ലാം വിചാരിച്ചമാത്രയിൽ താനിരിക്കുന്നിടത്തു വരുത്തി അനുഭവിപ്പാനുമുള്ള ശക്തിവിശേഷം.

7 ഈശത്വം:— സൃഷ്ട്യാദി മൂന്നു തൊഴിലിനേയും നടത്തുന്നതും സൂൎയ്യൻ മുതലായ ഗ്രഹങ്ങളെ തന്റെ ആജ്ഞാനുവൎത്തികളാക്കാനുമുള്ള ശക്തിവിശേഷം.

8 വശിത്വം:— രാജാക്കന്മാർ, പക്ഷി, മൃഗം, ഭൂതം, മനുഷ്യർ, ഇന്ദ്രാദ്യഷ്ടദിക്പാലന്മാർ ഇവരെയെല്ലാം തന്റെ വശവൎത്തികളാക്കാനുള്ള ശക്തിവിശേഷം.

താൽപൎയ്യം:— മനുഷ്യരിൽ സിദ്ധക്കുള്ള മഹിമകറ മററുള്ളവൎക്കില്ലെങ്കിലും, മനുഷ്യരെന്ന നിലയ്ക്കു വ്യത്യാസമില്ലാത്തപോലെ ചിദ്രൂപമായ ത്രിമൂൎത്തികളും, ജീവമുക്തരും തമ്മിൽ ദേവഗുണം, മനുഷ്യഗുണം എന്നിവയിൽ വ്യത്യസ്തരാണെങ്കിലും ജ്ഞാനഭാവത്തിൽ തുല്യരെന്നു ധരിക്കണം. —42—

അവതാരിക:— അണിമാദികറ, ഈശ്വരന്റേതാണെങ്കിൽ ജ്ഞാനിക്കതെങ്ങനെ ഉണ്ടായി എന്ന ചോദ്യത്തിനു് ഉത്തരം. ഈശ്വരനെ നോക്കി ഉപാസന ചെയ്യുതിനാലാണെന്നു പറയുന്നു.

43 മുത്തിനൽകിയചർകുരുവേ പലമുനികള്ള—
കണിമാതി
ചിത്തിപ്പൂമിയിർ കണ്ടിരുക്കവുമന്തച്ചെൽവ—
മീചനതെൻറിർ
പുത്തിയൊത്തിടവുരൈത്തരുളെൻിടിർ പുകഴ—
മീചനൈവേണ്ടി
പത്തിചെയ്യിട്ടും തവത്തിനാൽയോകത്താർ—
പലിത്തതെൻററിവായേ.

അത്ഥം:- മുക്തിമാഗ്ഗം കാട്ടിത്തന്ന ജ്ഞാനദേശികരേ! വേദവ്യാസൻ തുടങ്ങി പല ഋഷിമാക്കം അണിമാദ്യഷ്ട സിദ്ധികഠം ഉണ്ടായിരിക്കുന്നതും ഈ ലോകത്തിൽതന്നെ കണ്ടിരിക്കെ, ആ ഐശ്വയ്യം ഈശ്വരൻേറതു മാത്രമാണെന്നു് പറഞ്ഞുവല്ലോ. ആ ഐശ്വയ്യം അവക്കെങ്ങിനെ കിട്ടി എന്നതു് എൻെറ ബുദ്ധിക്കു് നിരക്കത്തക്കവിധം പറഞ്ഞുതന്നാലും എന്നു് ചോദിയ്ക്കുമെങ്കിൽ സ്തുതിക്കുന്ന ഈശ്വരനെ വിചാരിച്ചു മനോവാക്കായങ്ങളാൽ ചെയ്യുന്ന വഴിപാടുകൊണ്ടു് ചാന്ദ്രായണാദി വ്രതാനുഷ്ഠാനങ്ങളെക്കൊണ്ടും അഷ്ടാംഗയോഗംകൊണ്ടും കിട്ടി എന്നു ധരിക്കണം.

ചാന്ദ്രായണം = ചന്ദ്രകല തേയുംതോറും ഭക്ഷണത്തിൽ ഓരോ ഉരുള കുറച്ചുണ്ണുകയും; ചന്ദ്രക്കലയുടെ വൃദ്ധിയിൽ ഓരോ ഉരുള കൂട്ടി ഉണ്ണുകയും ചെയ്യുകൊണ്ടുള്ള ഒരു വ്രതമാകുന്നു.

അയനം = ഓട്ടം; ചന്ദ്രൻെറ ഗതിയെപ്പററിയതെന്നത്ഥം.

—43—

അവതാരിക:- മുൻപുള്ള ജ്ഞാനികളെപ്പോലെ ഇപ്പോഴുള്ള ജ്ഞാനികഠം അണിമാദി സിദ്ധിയെ എന്തുകൊണ്ടു് പ്രാപിക്കുന്നില്ല എന്നു ചോദിക്കുന്നു:-

44 ചിവസൊരൂപമാം തേചികമൂത്തിയേ സിത്തി–
മൂത്തികളിരണ്ടും
തവമുള്ളോരടൈകുവരെ നിലവർകൾ പോർ—
സകലരുമടൈവാരോ.
അവർകൾ പൂരുവസിത്തിയുജ്ഞാനമുമടൈന്തും–
കണ്ടോമേ
ഇവർകൺജ്ഞാനികളെൻറിടിർ സിത്തികളി—
വക്കിലാവകൈയേതോ

അത്ഥം:— ശിവസ്വരൂപനായി വിരാജിക്കുന്ന ഗുരുനാഥാ! അണിമാദിസിദ്ധിയും മോക്ഷവും, തപസ്വികൾക്ക് പ്രാപ്യമാണെങ്കിൽ വേദവ്യാസൻ മുതലായ തപസ്വികളെപ്പോലെ ഇക്കാലത്തുള്ള ജ്ഞാനികൾക്കും പ്രാപ്യമല്ലേ? മുൻകാലത്തുള്ള തപസ്വികൾ അണിമാദിസിദ്ധിയും, മോക്ഷവും നേടിയിട്ടുണ്ടെന്നതിന് ആഗമാദി പ്രമാണങ്ങൾ സാക്ഷ്യം വഹിക്കുന്നുമുണ്ടല്ലോ. ഇപ്പോഴുള്ളവരേയും ജ്ഞാനികൾ എന്നു പറയുന്നുണ്ടെങ്കിലും അണിമാദിസിദ്ധികൾ അവരിൽ എന്തുകൊണ്ടു കാണുന്നില്ല. —44—

അവതാരിക:— മുൻചോദ്യത്തിന് അടുത്ത 2 പദ്യങ്ങൾ കൊണ്ട് ഉത്തരം പറയുന്നു.

45 കാമിയത്തവം കാമിയമൊൻറയും കരുതിടാ—
ത്തവമെൻറും
പൂമിയിർത്തവമിരുവകൈസിത്തിയും പോതമും—
തരുമെന്താ
ആമിവററിലൊൻറിയററിനാരൊൻറയേയടൈ–
കുവരിതുതീർവ്വൈ
യാമുരൈത്തവവ്വിരണ്ടയുമിയററിനാരൻറള—
പെരിയോരേ.

അർത്ഥം:— പുത്രാ! ആഗ്രഹിക്കുന്ന വസ്തുക്കാം കിട്ടാനായി ചെയ്യുന്ന തപസ്സിനെകാമ്യമെന്നും, യാതൊരാഗ്രഹവും കൂടാതെയുള്ളതപസ്സിനെ നിഷ്കാമമെന്നും ലോകത്തിൽ രണ്ടുവിധ തപസ്സുണ്ടു് അതിൽ കാമ്യതപസ്സ് സിദ്ധിയേയും, നിഷ്കാമതപസ്സ് മുക്തിയേയും പ്രദാനം ചെയ്യുന്നു. ഇവയിൽ ഒന്നുമാത്രം അഭ്യസിച്ചവർ അതിന്റെ മാത്രം ഫലം അനുഭവിക്കും. ഇതിൽ സംശയം വേണ്ടാ. മുൻകാലത്തു വേദവ്യാസൻ തുടങ്ങിയ മഹാത്മാക്കാം കാമ്യവും നിഷ്കാമവുമായ രണ്ടുവിധ തപശ്ചര്യകളേയും അഭ്യസിച്ചിരുന്നു.

താത്പര്യം:— മുൻപുള്ള ജ്ഞാനികളിൽ ചിലർ ഈ രണ്ടുവിധമായ തപശ്ചര്യകളും അനുഷ്ഠിച്ചു പോരികയാൽ രണ്ടുവിധത്തിലുള്ള ഫലങ്ങളും അവർക്കുണ്ടായി എന്നു സാരം. —45—

ഇതും അതുതന്നെ

46 അനകമൈന്തനേ മുത്തിജ്ഞാനത്തൈ യേയടൈ—
ന്താരല്ലാമൽ
ജനകൻ, മാവലി, പകീരതൻ മുതലിനോർ—
സിത്തികാം പടിത്താരോ
ഇനിയ ചിത്തിയൈവിരുംപിനാർ ചിലർ ചിലരി—
രണ്ടൈയുമുയൻറാർകാം
മുനിവർ ചിത്തികാം വിനോതമാത്തിരം തരും—
മുത്തിയെതാരാവേ

അർത്ഥം:— കളങ്കമററ മകനേ! ജനകൻ, മഹാബലി, ഭഗീരഥൻ, മുതലായവർ ജ്ഞാനത്തെ അഭ്യസിച്ചു മോക്ഷത്തെ പ്രാപിച്ചതല്ലാതെ അണിമാദി സിദ്ധ്യർത്ഥം തപം ചെയ്തുവോ? ചില മുനിമാർ വെറും വിനോദാർത്ഥം കാമ്യതപസ്സുകൊണ്ടു് അണിമാദികളെ പ്രാപിച്ചു. ചിലർ സിദ്ധി, മുക്തി എന്നീ രണ്ടിനും വേണ്ടി തപസ്സുചെയ്തു രണ്ടും കൈവരിച്ചു. മുനികാം അഭ്യ

സിച്ച അണിമാദി സിദ്ധികൾ നേരംപോക്കിനും കളിക്കും മാത്രം ഉപകരിക്കും മോക്ഷത്തിനെ പ്രാപിക്കയില്ല.

താൽപര്യം:— യോഗത്താൽ അണിമാദികളെ പ്രാപിച്ചു വെങ്കിലും അതുകൊണ്ടു് പ്രയോജനമില്ലാത്തതിനാൽ പിന്നീട്ടു് ജ്ഞാനമാർഗ്ഗം അഭ്യസിച്ചു് മുക്തിയെ പ്രാപിച്ചു ആയതിനാൽ ആ സിദ്ധികളെ ജ്ഞാനികൾ ആഗ്രഹിക്കയില്ല. —46—

അവതാരിക:— സിദ്ധികൾകൊണ്ടു് പ്രയോജനമില്ലെന്നറിഞ്ഞിട്ടും ചില ജ്ഞാനികൾ എന്തിനു് അതിനെ ആഗ്രഹിക്കുന്നു എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

47 യോകജ്ഞാനമേ മുത്തിയെത്തരുമെനിനൊഴി—
ന്നുചിത്തികൾവേണ്ടി
മോകമായുടൻ വരുന്തിനാർ ചിലചിലമുത്തർ—
കളേനെൻറാൽ
ഭോകമായ്‌വരും പിരാരത്തകർമ്മങ്കൾ പുചി—
ത്തന്നേറാനചിത്തേകും
ആകെയാലന്നസിത്തികൾ പിരാരത്തമാക—
മെൻററിവായേ.

അർത്ഥം:— "ഏകമേവാദ്വിതീയം ബ്രഹ്മ" എന്ന അദ്വൈതജ്ഞാനംകൊണ്ടുതന്നെ മോക്ഷത്തെ പ്രാപിക്കാമെങ്കിൽ; മോക്ഷപ്രാപ്തിയില്ലാത്ത അണിമാദിസിദ്ധികളെ ആഗ്രഹിച്ചു് ചില ജീവന്മുക്തന്മാർ ദേഹസംബന്ധമായ പല കഷ്ടതകളും സഹിച്ചുപോരുന്നതു് എന്തുകൊണ്ടെന്നാൽ, താൻ അനുഭവിക്കേണ്ടതായ പ്രാരബ്ധകർമ്മങ്ങളെ അനുഭവിച്ചുതന്നെ തീക്കണമല്ലോ. ആയതിനാൽ അവർ സമ്പാദിച്ച അണിമാദി സിദ്ധികൾ ഇച്ഛാപ്രാരബ്ധങ്ങൾ എന്നറിഞ്ഞുകൊള്ളണം സിദ്ധിയെ അനുഗ്രഹിക്കുന്നതു് പ്രാരബ്ധകർമ്മഫലം എന്നർത്ഥം. —43—

അവതാരിക:— സംശയം തീൎത്തു മനസ്സുറപ്പിച്ച ആചാൎയ്യ പാദരെ ഭക്തിപൂൎവ്വം സ്തുതിക്കുന്നു.

48 ഇലക്കമായിരം ചുരുതിയാലുകത്താലെൻമന—
മചൈയാമൽ
പിലക്കവേണ്ടുമെൻററുൾ കുരുവേയകപ്പിരാന്തി—
പോയ്ത്തെളിവാനേൻ
തുലക്കമാനകണ്ണാടിയെയടിക്കടി തുലക്കിനാൽ—
പഴതൻേറ
അലക്കൺമാററിയ തേവരീരെനക്കൈയെമൃതം—
കൾ തെവിട്ടാദേ.

അൎത്ഥം:— അളവില്ലാത്ത ശ്രുതികളെക്കൊണ്ടും യുക്തികളെക്കൊണ്ടും എന്റെ മനസ്സ് ചലനരഹിതമായി സ്ഥിരമായുറയ്ക്കുന്നതിലേയ്ക്കുവേണ്ടി എന്റെ എല്ലാ സംശയങ്ങളും തീരത്തക്കവണ്ണം ഉത്തരമരുളിച്ചെയ്ത ദേശികരേ! എന്റെ മനോഭ്രമം നശിച്ച് ഞാൻ തെളിവുററവനായിത്തീൎന്നു. നല്ലപോലെ തെളിഞ്ഞ കണ്ണാടിയെ വീണ്ടും വീണ്ടും തുടച്ച് തെളിയ്ക്കുന്നതു് കുററമല്ലല്ലോ. എന്റെ ഭവദുഃഖത്തിനെ നീക്കിയ സ്വാമിൻ അങ്ങേയ്ക്കു് നമസ്കാരം. അടിയനരുളിയ ഉപദേശാമൃതങ്ങൾ ഭുജിയ്ക്കുംതോറും തെകിട്ടുകയില്ല എന്നൎത്ഥം. —48—

അവതാരിക:— ക്രമസൃഷ്ടിയായ ജീവേശ്വര ജഗദ് വ്യവഹാരങ്ങൾ ജ്ഞാനിയുടെ പ്രാരബ്ധമെന്നറിഞ്ഞ ശിഷ്യൻ അതിന് ബീജമായ യുഗപദ്സൃഷ്ടിയാൽ അടിഞ്ഞു കിടക്കുന്ന സഞ്ചിതത്തിനെ നശിപ്പിക്കുന്നതിന്, അതിന്റെ നാശത്തിനായി ഉപദേശിച്ച രണ്ടു് മാൎഗ്ഗങ്ങളിൽ ഏതു് സത്യം എന്നു് ചോദിക്കുന്നു.

49 കൈതവങ്കളൈ ചാത്തിരം ചെല്ലുമോ കരുണൈ-
യാലെനൈയാള്വാ
യൈയ്യനേകുരുവേ യെവരാകിലുമനുപവിത്താ—
ലൻറി
ചെയ്യുകർമ്മങ്കൾ വിടാതെൻറവചനമും ജന്മ—
സഞ്ചിതംവേക-
ത്തുയ്യജ്ഞാനത്തിചുടുമെൻറ വചനമും തുണിവ—
തെപ്പടിനാനേ.

അത്ഥം:— **അടിയനെ രക്ഷിച്ചരുളുന്ന കൃപാനിധിയായ ആചാര്യരേ!** എന്റെ ഗുരുനാഥ! ശാസ്ത്രങ്ങൾ കള്ളം പറയു**മോ?** അവനവൻ ചെയ്ത കമ്മഫലങ്ങൾ അവനവൻ ഭുജിച്ചു തന്നെ തീർക്കണമെന്നും, അനന്തജന്മങ്ങൾക്ക കാരണമായ **സഞ്ചിതകർമ്മങ്ങളെ** പരിശുദ്ധമായ ജ്ഞാനാഗ്നി ദഹിപ്പിച്ചു ഭസ്മമാക്കുമെന്നും ഉള്ള രണ്ടുവിധത്തിൽ പറയുന്ന ശാസ്ത്രവചനങ്ങളിൽ ഏതു് സത്യം ഏതസത്യം എന്നു് അടിയൻ എങ്ങിനെ അറിയും?

താത്പര്യം:— സഞ്ചിതകമ്മം അനുഭവിച്ചു തീക്കണമെന്നും ജ്ഞാനാഗ്നിയിൽ എല്ലാ കമ്മങ്ങളും ദഹിച്ചുപോകുമെന്നുമുള്ള വചനങ്ങളിൽ ഏതാണു് ശരി എന്നു ചോദിക്കുന്നു. —49—

അവതാരിക:— അടുത്ത രണ്ടു പദ്യങ്ങൾകൊണ്ടു് മുൻചോദ്യത്തിനു് ഉത്തരം പറയുന്നു.

50 ജീവപേതംകളളവില്ലൈ മൈന്തനേചെയ്കൈ—
യുമളവില്ലൈ
ആവവാമവരവരതികാരംകളറിന്തു പക്കുവ—
നോക്കി

പൂവുലർന്നുപിൻപലംകൾ കാട്ടുവനപോർ—
പൂരുവം സിത്താന്തം
കാവൽവേതംകളിരണ്ടെയും വചനിക്കുംകാണ്ടം—
മൂവകൈയാലേ.

അർത്ഥം:— മകനേ! ജീവഭേദത്തിനും കർമ്മഭേദത്തിനും അവസാനമില്ല. അതു് അവയുടേതാകുന്നു. ആയതിനാൽ അവരവരുടെ അധികാരം അറിഞ്ഞു് പാകത നോക്കി, പുഷ്പം വിടന്നു് പുറകേ ഫലത്തെ തരുന്നതുപോലെ നമ്മെ എക്കാലവും കാത്തുകൊണ്ടിരിക്കുന്ന ശ്രുതികൾ, കർമ്മകാണ്ഡം, ഭക്തി കാണ്ഡം, ജ്ഞാനകാണ്ഡം, എന്ന കാണ്ഡത്രയങ്ങളാൽ പൂർവ്വപക്ഷം, സിദ്ധാന്തപക്ഷം എന്നു് രണ്ടുവിധത്തിൽ പറയപ്പെടുന്നു.

താത്പര്യം:— ശ്രുതികൾ ശിഷ്യന്റെ പാകത അനുസരിച്ചു് പൂർവ്വം, സിദ്ധാന്തം എന്നു് രണ്ടുപക്ഷമായി പറയുന്നു എന്നു് സാരം. —50—

ഇതും അതുതന്നെ

51 ആനപാവികളുടെ വനനരകംകളവചിയ—
മാനാലും
താനമന്തിരവിരതവോമംകളാത്തവിത്രുമെൻപതു—
പൊയ്യോ
ഈനമാം പലജന്മസഞ്ചിതവിനൈയെത്തനൈ—
യാനാലും
ജ്ഞാനമാം കനൽചുട്ടമെൻറമറൈ മൊഴിനമ്പി—
നാൽ വിടുണ്ടേ.

അർത്ഥം:— മഹാപാപികൾ നരകത്തെത്തന്നെ പ്രാപിക്കേണ്ടതു് ആവശ്യമാണെങ്കിലും, ദാനങ്ങൾ, മന്ത്രങ്ങൾ, വ്രതങ്ങൾ,

യാഗങ്ങൾ എന്നിവകളുടെ അനുഷ്ഠാനംകൊണ്ടു് പാപങ്ങളെ നീക്കാമെന്നുള്ളതു് അസത്യമാണോ? ദുരിതപൂർണ്ണമായ അനന്തജന്മങ്ങൾക്കു് നിദാനമായ സഞ്ചിതകർമ്മം എത്ര അധികരിച്ചിരുന്നാലും ജ്ഞാനാഗ്നിയിൽ അവനിശ്ശേഷം നശിച്ചുപോകുമെന്നുള്ള വേദവാക്യത്തിനെ വിശ്വസിക്കുമെങ്കിൽ മുക്തിലാഭവും തീർച്ചയാണു്.

താത്പര്യം:— അനുഭവിച്ചു തീർക്കണമെന്ന പൂർവപക്ഷത്തെ ജ്ഞാനാഗ്നിയിൽ നശിച്ചുപോകുമെന്ന സിദ്ധാന്തപക്ഷത്താൽ ഖണ്ഡിക്കുന്നതിനാൽ ജ്ഞാനസമ്പാദനംകൊണ്ടു് സഞ്ചിത കർമ്മം നശിക്കുമെന്നു സാരം. —51—

അവതാരിക:— സഞ്ചിതകർമ്മനാശകമായ ജ്ഞാനമുള്ളപ്പോൾ അവൻ കർമ്മത്തിനെ ആഗ്രഹിക്കുന്നതെന്തിനെന്നു് കേൾക്കുന്നു.

52 എന്മനംതിരുക്കോയിലാത്തിനം കുടിയിരുന്തരുൾ—
കുരുമൂർത്തി
ജന്മസഞ്ചിതവിനൈയൈവേരറുത്തിട്ടും തേവരീർ—
മെയ്ജ്ഞാനം
തന്മയം തരുമകിലൈയൈവിപുതരർ ജകത്തുള്ളോ—
രറിയാമൽ
കന്മമാം കുഴിയിനിൽ വിഴുന്തഴുകിൻറ കാരണ—
മുരൈയീരേ.

അർത്ഥം:— അടിയൻെറ ഹൃദയകമലംതന്നെ വിശുദ്ധമായ ക്ഷേത്രമെന്നുറച്ചു് അതിനുള്ളിൽ എക്കാലവും കുടികൊണ്ടിരിക്കുന്ന ദേശികമൂർത്തേ! അവിടുന്നു് അടിയനു് ഉപദേശിച്ച

ജ്ഞാനംകൊണ്ടു് ജനനത്തിന് ഹേതുവായ സഞ്ചിതകർമ്മങ്ങളുടെ മൂലകാരണം അവിദ്യയാണെന്നു് മനസ്സിലായി. എല്ലാത്തിനേയും സ്വസ്വരൂപമാക്കിത്തീക്കുന്ന ആ മഹിമയെ ദേവന്മാരും മനുഷ്യരും അറിയാതെ കർമ്മമാർഗ്ഗമെന്ന പടുകുഴിയിൽ വീണു് നശിക്കാനുള്ള കാരണം എന്തെന്നു് നങ്ങടെ അരുളിച്ചെയ്യണം. —52—

<u>അവതാരിക:—</u> മുൻചോദ്യത്തിന് ഉത്തരം പറയുന്നു.

53 അഴിവില്ലാതതർപ്പതംതന്നെ മൈന്തനേയക—
മുകത്തവർ ചേർവാർ
വഴിനടപ്പവർ പരാമുകമാകിനാൻ മലർന്ത—
കണ്ണിരുന്താലും
കുഴിയിൽ വീഴ്‌വർകാണപ്പടി വെളിമുകംകൊണ്ടു്
കാമികളാനോർ
പഴിതരും പിറവിക്കടലുഴലുവാർ പരഗതി—
യടൈയാരേ.

<u>അർത്ഥം:—</u> പുത്രാ! നാശമില്ലാത്ത ബ്രഹ്മപദത്തിനെ അന്തർമുഖമുള്ളവൻ പ്രാപിക്കും. വഴിനടക്കുന്നവർ പരാങ്മുഖരായാൽ, കണ്ണുതുറന്നുതന്നെ ഇരുന്നാലും പടുകുഴിയിൽ പതിക്കുമെന്നുള്ളതു് തീർച്ചയാണു്. അതുപോലെ കാമികളായ ബഹിർമ്മുഖർ വിഷയങ്ങളിൽ ചുററിക്കൂടി അനർത്ഥപ്രദമായ ജനിമൃതിസമുദ്രത്തിൽ വീഴുമെന്നല്ലാതെ മുക്തിയെ പ്രാപിക്കയില്ല.

താത്പര്യം:— അന്തർമുഖരല്ലാതെ, ബഹിർമ്മുഖരായുള്ളവർ കർമ്മമാർഗ്ഗങ്ങളിൽ പതിച്ചു് നട്ടംതിരിയും എന്നു് സാരം. —53—

<u>അവതാരിക:—</u> അടുത്ത 6 പദ്യങ്ങളാൽ ജീവൻെറ പ്രവൃത്തി

ഇന്നതെന്നും, ശിവന്റെ പ്രവൃത്തി ഇന്നതെന്നും വ്യക്തമാക്കാൻ വേണ്ടി ജീവൻ ബഹിർമ്മുഖമായതു് ഈശ്വരേച്ഛകൊണ്ടാണല്ലോ അതിൽ ജീവന്മാർ എന്തു പിഴച്ചു എന്ന ചോദ്യത്തിനു് ഉത്തരം പറയുന്നു.

54 ചിറന്തനന്മയും തീമൈയുമീചനാർ ചെയ്‌വിക്കും—
ചെയലെൻറാ.
പിറന്തജീവർകളെൻ ചെയ്‌വാരവകൺമേർ—
പിഴൈചൊലും വകൈയേതോ.
തുറന്തതേചികമൂർത്തിയേയെൻറിടിർ ചുരുതിന്തർ—
പൊരുൺമാക്കം
മറന്തമൂടർകൾ വചനിക്കും പിരാന്തികാൺ—
മൈന്തനേയതു കേളായ്.

**അർത്ഥം:—** സകല പാറകളേയും നീക്കിയ സദ്ഗുരുവേ! നന്മതിന്മകൾ, ഈശ്വരന്റെ ചെയ്തികളല്ലേ.? ജനിച്ച ജീവികൾക്കെന്തു ചെയ്യാൻ കഴിയും? അതിനാൽ ആ ജീവന്റെ മേൽ കുററം ചുമത്തിയിട്ടുള്ള ആവശ്യമെന്തു; എന്നു ചോദിച്ചാൽ, വേദാന്തമാർഗ്ഗം മറന്ന മൂഢരായ അജ്ഞാനികൾ പറയുന്ന അറിവില്ലാഴിക എന്നല്ലാതെ എന്തു പറയും; പുത്രാ! നീ അതിനെ കേട്ടുകൊള്ളു. —54—

ഇതും അതുതന്നെ

55 തികഴ്‌ന്തവീചനാർ സൃഷ്ടിയും ജീവനാർ—
സൃഷ്ടിയും വെവ്വേറേ
ജകന്തനിർ പൊതുവീചനാർ സൃഷ്ടികൾ—
ചരാചരപ്പൊരുളെല്ലാം
അകംതൈയാമപിമാനംകൾ കോപംകളാ—
ചൈകളിവൈയെല്ലാം

നികഴ്ന്തജീവനാർ സൃഷ്ടികളാകും കാൺ—
നിമലനാർ ചെയലൻേറ

അൎത്ഥം:— ശുദ്ധ ബ്രഹ്മമായി പ്രകാശിക്കുന്ന ഈശ്വര സൃഷ്ടിയും ജീവസൃഷ്ടിയും വെവ്വേറെയാകുന്നു. ലോകത്തിൽ കാണുന്ന സമസ്ത ചരാചരങ്ങളും ഈശ്വരസൃഷ്ടമാണ്. ഞാനെന്ന അഹന്ത, അഭിമാനം, രാഗദ്വേഷം, ആശ തുടങ്ങിയുള്ളവ എല്ലാം ജീവസൃഷ്ടങ്ങളുമാണ്. അവ ഈശ്വരസൃഷ്ടമല്ല.

താൽപൎയ്യം:— ഈശ്വരസൃഷ്ടിയേയും, ജീവസൃഷ്ടിയേയും വ്യക്തമായി പറഞ്ഞു എന്നു സാരം. —55—

ഇതും അതുതന്നെ

56 മൂവരാം പരൻ സ്ഋഷ്ടികളുയിക്കെല്ലാമുത്തി
സാതനമാകും
ജീവനാരതു സ്ഋഷ്ടികൾ തങ്കളൈ ജനിപ്പിക്കും—
പിണിയാകും
താവരാതികൾ നശിത്തിടിലൊരുവൎക്കും—
ജനനങ്കൾ നചിയാവാം
കോപമാതികൾ നചിത്തിടിർ ബന്ധമാം—
കൊടും പിറവികൾ പോമേ.

അൎത്ഥം:— ബ്രഹ്മാദി രൂപഭേദം പൂണ്ട ഈശ്വരന്റെ സൃഷ്ടികളായ എല്ലാ ജീവികളും മോക്ഷപ്രാപ്തിക്കർഹരാണ്. ജീവികളുടെ സൃഷ്ടികളാകട്ടെ, ജനിമൃതിഹേതുവായ സഞ്ചിതകർമ്മബീജരോഗമാകുന്നു. ഈശ്വരസൃഷ്ടങ്ങളായ തരുക്കൾ മുതലായ പാഞ്ചഭൗതിക രൂപങ്ങൾ നശിച്ചാലും യാതൊരു ജീവിയുടേയും ജനനം നീങ്ങുന്നതല്ല. ജീവസൃഷ്ടങ്ങളായ രാഗദ്വേഷാദി നശിച്ചാൽ ബന്ധപ്പെട്ട ബൃഹത്തായ ജനനം നശിക്കും.

താത്പര്യം:— ഈശ്വരസൃഷ്ടങ്ങളായ പാഞ്ചഭൗതികാദി തത്വങ്ങൾ മുക്തിക്ക് സാധനവും ജീവസൃഷ്ടങ്ങളായ കാമക്രോധാദികൾ ബന്ധകാരണവുമാകുന്നു എന്നു സാരം. —56—

ഇതും അതുതന്നെ

57 ഈശ്വർകാരിയം പിരളയത്തൊഴിയവുമെവർ—
പാവമൊഴിന്താർകൾ
തേചകാല തേകാതികളിരുക്കവുഞ്ചീവകാരിയ
രോകം.
നാചമാക്കിയവ്വിവേകത്തിനയിരൊട്ടജ്ഞാന—
മുത്തർകളാനാർ
പാചമോകംകൾ പചുക്കളിൽ ചെയലൻറി—
പചുപതിചെയലന്റേ.

അർത്ഥം:— ഈശ്വരസൃഷ്ടമായ പാഞ്ചഭൗതികങ്ങൾ പ്രളയകാലത്തു നശിച്ചുപോകും; എന്നാൽ സംസാരത്തിൽ നിന്നും കരകയറിയവർ ആരുണ്ട്? അങ്ങിനെ വല്ലവരുമുണ്ടെങ്കിൽ അവർ ജന്മമററവരല്ലേ? ദേശം, കാലം, ദേഹം മുതലായ ഈശ്വര സൃഷ്ടികൾക്ക് നാശം സംഭവിക്കാതിരിക്കുമ്പോൾ, ജീവസ്ഃഷ്ടികളായ രാഗാദികളെ നശിപ്പിച്ച് വിവേകികളായി തപോധനാ ജീവമുക്താവസ്ഥയെ പ്രാപിക്കണം; അതല്ലാതെ കാമക്രോധാദികൾക്ക് വശഗനായി കാട്ടുന്ന അറിവില്ലാഴികകൾ ജീവന്റേതല്ലാതെ ശിവന്റെ പ്രവൃത്തിയാകുമോ?
—57—

ഇതും അതുതന്നെ

58 അച്ചുവത്തമെൻറൊരു മരമതിലിരണ്ടരും—
പറവൈകൾ വാഴം
നച്ചുമംകൊരു പറവൈയമ്മരക്കനിനൻറ—
നൻറനത്തിനും

മെച്ചമംകൊരു പറവൈതിന്നാതെന വിയം—
കിയ പൊരുളാക
വൈച്ചമാമരൈജീവനൈ ഈരചനൈവകുത്ത—
വാററിവായേ.

അത്ഥം:— ഒരരയാൽ വൃക്ഷത്തിൽ അപൂവ്വമായ രണ്ടു പറവകൾ വസിച്ചിരുന്നു. അതിൽ ഭോഗേച്ഛുവായ ഒരു പക്ഷി ആ മരത്തിലുള്ള ഫലങ്ങളെ വളരെ സ്വാദോടെ നല്ലതു് നല്ലതു് എന്നു പറഞ്ഞു് ഭുജിച്ചുകൊണ്ടിരുന്നു. സ്തുതിക്കപ്പെടേണ്ടവനായ മറേറ പക്ഷിയാകട്ടെ ഭക്ഷിക്കാതെ സ്വച്ഛന്ദം ആ വൃക്ഷത്തിൽതന്നെ പാൎത്തിരുന്നു. ആ രണ്ടു പക്ഷികളുടേയും ഭേദത്തെ വ്യംഗ്യാൎത്ഥമാക്കിക്കൊണ്ടു് ജീവേശ്വര വ്യത്യാസത്തെ ഉപനിഷത്തുകളിൽ വർണ്ണിച്ചിട്ടുള്ളതിനെ നീ നല്ലപോലെ ചിന്തിച്ചറിയണം.

അച്ഛവത്തം എന്നതു് ഉർദ്ധ്വമൂലമായും താഴോട്ടു ശാഖകളോടു കൂടിയതുമായ ഒരു വൃക്ഷം.

"ഊർദ്ധ്വമൂലമധ = ശാഖമശ്വത്ഥം പ്രാഹുരവ്യയം"
ഗീ – X – 15 – 1

താതു്പയ്യം:— മായയിൽ വാഴുന്ന ജീവേശ്വരന്മാരുടെ താരതമ്യം ഇന്നതെന്നു വ്യംഗ്യമയ്യാദയാ അറിയിച്ചു എന്നു് സാരം.
—58

59 ഇന്തജീവനാൽ വരുമരുപകൈയെല്ലാമിവന്—
ചെയലല്ലാമൽ
അന്തത്തേവനാൽ വരുമെൻറുമൂടർകൾ മൂടർ—
കളതോ കതിയടൈവാർകൾ

ഇന്തജീവനാൽ വരുമവപകൈയെല്ലാമിറൈ —
ചെയലല്ലാമൽ
അന്തത്തേവനാലൻെറനം വിവേകിഃയരുമല —
വീടതൈ വാഃര.

അത്ഥം:— ഈ ജീവനിൽ നിന്നുമുണ്ടാകുന്ന കാമാദിഷ്ട്ഭാവങ്ങരം ഇവൻെറ തന്നെ പ്രവൃത്തിയിൽ നിന്നുമുണ്ടാകുന്നതല്ലാതെ എല്ലാം ഈശ്വരകല്പിതം എന്നു പറയുന്ന അജ്ഞാനികളായ മൂഢന്മാക്ക് അധഃപതനം സംഭവിക്കും — അവക്ക് നിത്യനരകം തന്നെ ഗതി — ജീവനാലുണ്ടാകുന്ന കാമാദി ശത്രുക്കരംക്ക് കാരണം ജീവന്മാർ തന്നെന്നും ഈശ്വരസൃഷ്ടമല്ലെന്നും അറിയുന്ന വിവേകികരം നിർമ്മലവും അക്ഷയവുമായ കൈവല്യത്തെ പ്രാപിക്കും.

താത്പര്യം:— കാമാദി ശത്രുക്കരം ഈശ്വരസ്റഷ്ടങ്ങളെന്നുവിചാരിക്കാതെ ജീവസ്റഷ്ടങ്ങളായ അവയെ നശിപ്പിച്ചാൽ മുക്തി ലഭിക്കും. —59—

അവതാരിക:— മുൻപു് ഈശ്വരസ്റഷ്ടി പൊതുവെന്നു പറഞ്ഞതിനാൽ ഈശ്വരനും പൊതുവായിരിക്കണമല്ലോ. അങ്ങിനെയാണെങ്കിൽ ജീവികളിൽ പക്ഷപാതബുദ്ധി എങ്ങിനെ സംഭവിച്ചു എന്ന ചോദ്യത്തിനുത്തരം പറയുന്നു.

60 നലമെയ്യെയ്യുന്നേയെല്ലാവക്കും തെയ്വ—
നായകൻ പൊതുവാനാൽ
ചിലരൈ വാഴ്വിത്തൽ ചിലരോടു കോപിത്താൾ—
ചെയ്വതേനെൻറായേൽ
കുലവുമൈന്തരൈ തംതൈപോർ ചിട്ടരൈ—
കളിർന്നു തുട്ടരൈക്കായ്വാൻ

കാലെ കണൽവഴിവരചെയ്യും തണ്ടമും കരുണെ-
യെൻററിവായേ•

അർത്ഥം:— സത്യം തന്നെ തിരുവുടൽ ധരിച്ചിയങ്ങുന്ന എന്റെ ഗുരുനാഥ! എല്ലാ ജീവജാലങ്ങൾക്കും ഈശ്വരൻ സമമാണെങ്കിൽ ചിലരെ സമർത്ഥന്മാരാക്കി സന്തോഷിപ്പിക്കാനും ചിലരെ അടിച്ചമർത്തി ദുഃഖിപ്പിക്കാനും ഉള്ള കാരണം എന്തെന്നു ചോദിച്ചാൽ, പിതാവു് സത്പുത്രരെ യോഗ്യതാനുസരണം സ്നേഹിക്കയും, ദുഷ്ടന്മാരായ പുത്രരിൽ കോപിക്കയും ചെയ്യുന്നതുപോലെ ഈശ്വരനും സജ്ജനങ്ങളെ സന്തോഷിപ്പിക്കയും ദുർജ്ജനങ്ങൾക്കു് ദുഃഖത്തെ കൊടുക്കുകയും ചെയ്യുന്നു. ശാസ്ത്രാദികളിൽ വിധിച്ചിട്ടുള്ള മാർഗ്ഗത്തിലൂടെ ജീവിക്കാനുള്ള പ്രേരണാരൂപമായ ശിക്ഷയും ഈശ്വരകൃപയാണെന്നു് ധരിക്കണം.

താത്പര്യം:— ജീവികളുടെ ദുശ്ചരിത്രങ്ങൾ നീക്കി സന്മാർഗ്ഗം വരുത്തുവാൻവേണ്ടി ചിലരെ ദുഃഖിപ്പിക്കുന്നതും ഈശ്വരന്റെ കരുണ എന്നു സാരം. —60—

അവതാരിക:— ഈശ്വരൻ പക്ഷപാതിയല്ലെങ്കിൽ എന്തുകൊണ്ടു് എല്ലാവരേയും ഒന്നുപോലെ രക്ഷിക്കുന്നില്ല എന്ന ചോദ്യത്തിനു് ഉത്തരം പറയുന്നു.

61 മണൈവിലംകരുമൈന്തനേകർപ്പകമരം കനൽ-
പുനൽ മൂൻറും
തണൈയടൈന്തവർ വറുമൈയും ചീതമും താക-
മുതവിത്താളും
അണൈയവീചനുമടൈന്തവർക്കരുൾ ചെയ്‌വാന-
കൻറവർക്കരുൾ ചെയ്യാൻ

ഇന്നെയ കുററങ്കളെവർ കുററമാകുമെൻറണ്ണി-
നീയറിവായേ.

അത്ഥം:— കുടുംബവുമായുള്ള ബന്ധം നശിച്ച പുത്രാ! കല്പവൃക്ഷം, അഗ്നി, ജലം എന്നിവ അവയെ ആശ്രയിക്കുന്നവക്കു ദാരിദ്ര്യം, കുളിർ, ദാഹം എന്നിവയിൽനിന്നുമുള്ള മോചനം നൽകി രക്ഷിക്കുന്നു. അതുപോലെ ഈശ്വരനും തന്നെ ആശ്രയിക്കുന്നവരിൽ ദയാമൃതം വർഷിക്കുന്നു. അല്ലാത്തുള്ളവരിൽ എങ്ങിനെ ഈശ്വരകൃപയുണ്ടാകും! ഇതു് ആരുടെ കുററംകൊണ്ടു് സംഭവിക്കുന്നു എന്നു് നീ നല്ലപോലെ ആലോചിച്ചു് തീരുമാനിക്കണം.

താത്പയ്യം:— കല്പവൃക്ഷം തുടങ്ങിയവയെ ആശ്രയിക്കുന്നവക്കു് അവരുടെ ദുഃഖനിവൃത്തിയുണ്ടാക്കുന്നതുപോലെ ഈശ്വരനും തന്നെ ആശ്രയിക്കുന്നവരുടെ ഭവദുഃഖംനീക്കി മുക്തിപദം പ്രാപിപ്പിക്കുന്നു എന്ന സത്യാവസ്ഥ മനസ്സിലാക്കി ഈശ്വരനെ ശരണംപ്രാപിക്കാത്തതു് ഇവൻെറ തന്നെ കുററമാണെന്നു സാരം —61—

അവതാരിക:— ജ്ഞാനസമ്പാദനത്തിൻവേണ്ടിയുള്ള ജീവൻെറ പ്രയത്നമാർഗ്ഗത്തെ പറയുന്നു.

62 ഒൻറുകേൺ മകനേപുമാൻ മുയർച്ചിയാലുറൈത്ത-
മാനിടക്കീചൻ
നൻറുചെയ്യുവേകാട്ടിയ നൂൽവഴിനടന്തു—
നല്ലവർ പിന്നേ
ചെൻറുതുട്ടവാതനൈവിട്ടു വിവേകിയായ്—
ചെനിത്തമായൈയൈത്തള്ളി
നിൻറുജ്ഞാനത്തൈയടൈന്തവൻ പാവംകൾ—
പോനിച്ചയമിതുതാനേ.

അൎത്ഥം:— ഹേ സത്പുത്രാ! നീ ഒരു കാൎയ്യം കേൾക്കണം; പുരുഷപ്രയത്നംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും ഒന്നും നടക്കുകയില്ല എന്നു ആദ്യം പറഞ്ഞിട്ടു് അനന്തരം ഈശ്വരൻ മനുഷ്യൎക്കു് നന്മയെ ചെയ്യുന്നതിനു് കാണിച്ച ശ്രുതിമാൎഗ്ഗത്തിൽ പ്രവേശിച്ചു് സത്തുക്കളെ പിന്തുടൎന്നു് ആദ്യമുണ്ടായിരുന്ന ക്രോധാദികളായ അശുദ്ധവാസനയെ തിരിച്ചറിഞ്ഞു് നശിപ്പിച്ചു് വിവേകമുള്ളവനായ് ഭവിച്ചു്, സങ്കല്പനായുണ്ടായ ജഡമായ മായയെ നശിപ്പിച്ചു് വിലക്ഷണമായ കൂടസ്ഥനായിരുന്നു് ബ്രഹ്മത്തിൽ ഐക്യം പ്രാപിച്ചവന്റെ ജന്മങ്ങൾ നശിക്കും ഇതാണു് സത്യം.

താത്പൎയ്യം:— ജീവൻ തന്റെ യത്നത്തിനാൽ ഈശ്വരാനുഗ്രഹം കൈവരിച്ചു്, മഹാവാക്യമായ വേദാന്തത്തെ ഗുരുമുഖേന അഭ്യസിച്ചു്, തദ്വിചാരണപരനായി വിവേകം പ്രാപിച്ചു് അജ്ഞാനഗ്രന്ഥിയെ നശിപ്പിച്ചു് ജ്ഞാനവാനായവന്റെ ജനിമൃതി നശിക്കും; സത്യം. —62—

അവതാരിക:— ജ്ഞാനം എങ്ങിനെ ഉണ്ടാകും എന്നതിനു ഉത്തരം പറയുന്നു:—

63 ഇന്തജ്ഞാനംതാൻ വരുവതെപ്പടി യെനിലിതൈ—
വിടാവിചാരത്താൽ
വന്തടൈന്തിടും വിചാരംതാനേ തെനിൻ—
മനാതിയാം ചരിത്രത്തിൽ
ഇന്തനാനെവൻ ചിത്തെതു ജടമേതു വിരണ്ടു—
മൊൻറാകക്കൂട്ടാ
പന്തമേതു വീടേതനവുചാവുതൽ വിചാര—
മെൻററിവായേ.

അർത്ഥം:— ബ്രഹ്മജ്ഞാനം എങ്ങിനെ ഉണ്ടാകും എന്നു് കേട്ടാൽ അഖണ്ഡമായ ആത്മവിചാരത്താലുണ്ടാകുന്നതാണു്. വിചാരണ എന്തെന്നാൽ മനസ്സു മുതലായി ദേഹത്തിലിരിക്കുന്ന ഞാനാരു്? ചിത്തെന്നതേതു്? ജഡമെന്നതേതു്? ചിത്തും ജഡവും ഒന്നായി ചേരാനുള്ള ബന്ധം ഏതു്? അതിൽ നിന്നുള്ള വിട്ടതലിനു കാരണമായ മുക്തിയേതു് എന്നുള്ള കാര്യകാരണരൂപമായ വിചാരധാരയെയാണു് വിചാരണ എന്നു് അറിയണം.

താത്പര്യം:— ചിത്ജഡാദി ലക്ഷണങ്ങളെ തിരിച്ചറിവാനുള്ള വിചാരജ്ഞാനോദയകാരണമെന്നു സാരം —63—

അവതാരിക:— കർമ്മം മുഖ്യമെന്ന അഭിപ്രായം നീങ്ങുന്നതിനു് ജ്ഞാനം ഉദിക്കുന്ന സത്കർമ്മങ്ങളുള്ളപ്പോൾ വിചാരം എന്തിനു്? എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

64 പോനജന്മങ്കൾ തമ്മിലനുഷ്ഠിത്തനർ പുണ്ണ്യ—
പരിപാകം
ജ്ഞാനമാകുമേ വിചാരമേനെൻറിടിനാമുരൈ—
ത്തിടകേളായ്
ആനപുണ്ണ്യ മിചുരാർപ്പണം ചെയ്യിനചുചി—
പോംചുചിയാകും
മാനതംപിനൈ വിചാരിത്തുജ്ഞാനത്തൈ—
മരുവുമെൻററിവാദയ.

അർത്ഥം:— കഴിഞ്ഞ ജന്മങ്ങളിൽ അഭ്യസിച്ച സത്കർമ്മപരിപാകംകൊണ്ടു് ജ്ഞാനമുദിക്കുമല്ലോ; പിന്നെ ആത്മാനാത്മ വിചാരണയെന്തിനു് എന്നു ചോദിച്ചാൽ ഞാൻ പറയുന്ന

തിനെ നീ അല്പം ശ്രദ്ധിച്ചു കേൾക്കണം. താന്താങ്ങളുടെ വർണ്ണാശ്രമക്രമത്തിനനുയോജ്യമായ സത്കർമ്മങ്ങളെ ഫലാപേക്ഷ കൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുന്നവരുടെ അന്തഃകരണം പരിശുദ്ധമാകയും; അങ്ങിനെ പൂതമാനസരായിത്തീർന്നവർ പിന്നീട് ചിത്-ജഡാദി വിചാരണകൊണ്ട് ജ്ഞാനവാനായിത്തീരുമെന്നുമറിയണം.

താത്പര്യം:- സത്കർമ്മങ്ങളെ നിഷ്കാമമായി ചെയ്താൽ ചിത്തശുദ്ധിയേയും; തദ്വാരാ വിചാരജ്ഞാനത്തേയും പ്രാപിക്കാം അതുകൊണ്ട് വിചാരജ്ഞാനം തന്നെ മുഖ്യം എന്നു സാരം.

—64—

അവതാരിക:- പല അനുഭവത്തേയും പ്രദാനം ചെയ്യുന്നതക്ക അതിശക്തമായ കർമ്മം ജ്ഞാനത്തെ തരികയില്ലേ? വിചാരം എന്തിന് എന്നു ചോദിക്കുന്നു.

65 പത്തിയും വൈരാക്കിയമും പരലോകമുമണിമാതി-
സിത്തിയും തവനിഷ്ടയും യോകമും തിയാനമും-
സാരൂപ-
മുത്തിയും തരും വിചിത്തിര കരുമം കൺമോക-
മാത്തിരം തള്ളും
പുത്തിയും തരലതുമൈയോ വിചാരമേൻ-
പുണ്ണിയകരുമൂർത്തി.

അർത്ഥം:- ധർമ്മസ്വരൂപനായ ആചാര്യരേ! ഈശ്വരഭക്തിയേയും, വൈരാഗ്യത്തേയും, സ്വർഗ്ഗാദി ലോകങ്ങളേയും അണിമാദ്യഷ്ട സിദ്ധികളേയും, തപസ്സ്, സമാധി, ഇവയേയും യമാദി അഷ്ടാംഗയോഗങ്ങളേയും, മൂർത്തിധ്യാനങ്ങളേയും സാരൂപ്യമുക്തിയേയും പ്രദാനം ചെയ്യുന്നതിന് ശക്തമായ കർമ്മ

ത്തിന് അജ്ഞാനത്തെ അകററി ജ്ഞാനത്തെ തരാൻ എന്തു് പ്രയാസം പിന്നെ വിചാരണയുടെ ആവശ്യമെന്തു്? —65—

അവതാരിക:— മുൻ ചോദ്യത്തിൻെറ ഉത്തരം പറയാൻ വേണ്ടി അതിനൊരു ദൃഷ്ടാന്തത്തെ പറയുന്നു.

66 വേടമാറിയ പേർകളെയറിയവേ വേണ്ടിനാൻ—
മകനേകേൾ
ക്രൂടമാമവർ സ്വഭാവംകൾ ചിലംകൾ കുറി—
കളായ്ത്തറിയാമൽ
ഓടിയും കുതിത്തും തലകീഴ്നിൻറുമുയർന്ത—
കംപത്തേറി
ആടിയും പലകർമ്മങ്കൾ ചെയ്യിനുമവരുണ്മൈ—
തെരിയാതേ.

അർത്ഥം:— മകനേ കേൾക്കു! വിചാരത്തിൻെറ ആവശ്യമെന്തു് എന്നു കേട്ടാൽ അതിനു് ഞാൻ ഒരു ദൃഷ്ടാന്തം പറയാം. പ്രഛന്നവേഷധാരികളായവരെ അവർ ഇന്നാരാണെന്നുള്ള യാഥാർത്ഥ്യം മനസ്സിലാക്കണമെന്നു് ഉദ്ദേശിക്കുന്നവർ, മനഃപൂർവ്വം മറച്ചുവച്ചിട്ടുള്ള അവരുടെ സ്വഭാവം, നടമുതലായവയേയും പ്രത്യേകമായ മററു് അടയാളങ്ങൾ വല്ലതുമുണ്ടെങ്കിൽ അവയേയും ആരാഞ്ഞു് അവർ ഇന്നവരെന്നറിയുകയല്ലാതെ, ഓടുക, ചാടുക, തലകീഴായ് നിൽക്കുക, ഉയന്ന കമ്പങ്ങളിൽ കയറി ആടുക മുതലായ പലവിധ കർമ്മങ്ങൾ ചെയ്താലും അവരുടെ യഥാർത്ഥനില എന്തെന്നറിയാൻ പററില്ല. —67—

അവതാരിക:— മുൻ ശ്ലോകത്തിൽ പറഞ്ഞ ദൃഷ്ടാന്തംപോലെയാണു് ഈ ദാർഷ്ടാന്തികതത്വം എന്നു പറയുന്നു. (?)

67 ഇന്നവാറന്ത പിരമത്തെയറിവിക്കമിലക്ക
ണത്താൽ വേദം
ചൊന്നജ്ഞാനമും വിചാരത്താൽ വരുമൻറി—
ച്ചുരുതിന്തൽപടിത്താലും
അന്നതാനംകൾ തവംകൾ മന്തിരംകളാചാ—
രംകൾയാകംകൾ
എന്നചെയ്യിനും തന്നൈതാനറികിൻറതിവൈ—
കളാൽ വാരാതേ

അർത്ഥം:— മുൻ ദൃഷ്ടാന്തംപോലെ ബ്രഹ്മസ്വരൂപത്തെ അറിയാനുള്ള ലക്ഷണങ്ങളെക്കൊണ്ടു് ശ്രുതിപറയുന്ന പ്രജ്ഞാനം വിചാരണയാലല്ലാതെ ആജ്ഞാനം സിദ്ധിക്കയില്ല. വേദശാസ്ത്രങ്ങളെ പഠിച്ചാലും, അന്നദാനം, തപസ്സ്, മന്ത്രോച്ചാരണം, ആചാരങ്ങൾ, യാഗങ്ങൾ തുടങ്ങിയ ഏതേതുകർമ്മങ്ങൾ ചെയ്താലും ആത്മാവായ തന്നെ ഈ കർമ്മംകൊണ്ടറിയാൻ സാധിക്കയില്ല.

താത്പര്യം:— സത്യത്തിനെ അറിയിക്കുന്ന ശക്തി ഉണർവ്വിനല്ലാതെ അവൻെറ പ്രവൃത്തിക്കില്ല. അതുപോലെ ജ്ഞാനത്തിനെ അറിയിക്കുന്ന ശക്തി വിചാരത്തിനല്ലാതെ കർമ്മത്തിനില്ല എന്നു സാരം. —67—

അവതാരിക:— ജ്ഞാനം ഉദിക്കുന്നതിനു് ആവശ്യം വേണ്ടതായ അജ്ഞാനനാശം കർമ്മംകൊണ്ടല്ലാതെ വിചാരംകൊണ്ടെങ്ങനെ സംഭവിക്കുമെന്നു ചോദിക്കുന്നു:—

68 തുളുംകുതർപ്പണമഴുക്കറൈക്കൈകൊണ്ടു് തുലക്കി—
നാർ പോമൻറി

വിളംകുപുത്തിയാലുലകിലാർ തുലക്കിനാർ—
വിമലതേചികമൂത്തി.
കളംകമാകുമജ്ഞാനമുമപ്പടി കരുമത്താർ—
കഴവാമൽ
ഉളംകുറിത്തജ്ഞാനത്തിനാലെപ്പടിയൊഴിയു—
മീതരുഠം വീരേ.

**അത്ഥം:—** നിർമ്മലമായ ഗുരുമൂത്തേ. പ്രകാശമാനമായ ചെപ്പുകണ്ണാടിയിൽ പററിയിരിക്കുന്ന അഴുക്കു മാറുന്നതിന് കൈകൊണ്ടു് തുടച്ചുമാററുക എന്നല്ലാതെ, ലോകോത്തരപ്രകാശമായ അറിവുകൊണ്ടു് ആരു് തുടച്ചു? അതുപോലെ കളങ്കമായ അജ്ഞാനത്തെ തുടച്ചുമാററാൻ കമ്മംകൊണ്ടല്ലാതെ മനസ്സിനാൽ കുറിക്കപ്പെട്ട അറിവുകൊണ്ടു് എങ്ങിനെ കഴിയുമെന്ന എന്റെ സംശയത്തെ തീർത്തുതന്നാലും.

അജ്ഞാനത്തെ കളങ്കം എന്നു പറഞ്ഞതു് ആത്മാവിനെ മറച്ചതുകൊണ്ടാണെന്നു ധരിക്കണം. —68—

**അവതാരിക:—** ജ്ഞാനം ഉദിക്കുന്നതിന് അജ്ഞാനത്തെ നീക്കേണ്ടതു് വിചാരംകൊണ്ടല്ലാതെ കർമ്മംകൊണ്ടു് സാധിക്കുന്നതല്ലെന്നുപറയുന്നു.

69 ദർപ്പണത്തിനിർകളിംപുവാസ്സവ മലംസക—
ജമാതലിൻമൈന
കർപളിംകിനിർ കരുനിറം സകജമാക്കാത—
തൻറാരോപം.
തർപ്പണത്തിനിലഴുക്കറ വേണ്ടിനാർ സാദന—
തൊഴിൽ വേണ്ടു.

കർപ്പളിംകിലാരോപമേ കരുപ്പെനക്കണ്ടിടമനം—
പോത്തും

അർത്ഥം:— മകനേ! ചെപ്പുകണ്ണാടിയിൽ കാണുന്ന അഴുക്കു് സ്വാഭാവികവും, സഹജവുമാണു്. സ്ഫടികക്കല്ലിൽ തോന്നുന്ന കറുപ്പുനിറം സ്വാഭാവികമല്ല; സാങ്കല്പികമാണു്. ചെപ്പുകണ്ണാടിയിലെ അഴുക്കു മാററാൻ സാധനവും പ്രവൃത്തിയും ആവശ്യമാണെങ്കിലും, സ്ഫടികക്കല്ലിൽ തോന്നിയ കറുപ്പുനിറം സാങ്കല്പികമെന്നറിവാൻ മനസ്സുമാത്രം മതിയാകും. —69—

അവതാരിക:— മുൻപറഞ്ഞ ഉത്തരത്തിനുള്ള ഉപമേയം പറയുന്നു

70 ഇങ്ങുമപ്പടി സച്ചിദാനന്ദത്തിലിടർ ജഡംപോയ്
മൂൻറും.

തങ്കുമായെയിൻ കർപ്പിതമെൻറിയേസക—
ജവാസ്തവമന്റേ

പങ്കമാകുമജ്ഞാനത്തെ കരുമംകൾ പകൈ—
ചെയ്യാതുറവാക്കും

തുങ്കജ്ഞാനമേ കരുമവജ്ഞാനത്തെ ചുട്ടകിന്റ—
നെരുപ്പാമേ.

അർത്ഥം:— ഈ ഉപമേയത്തിലും ആദ്യം പറഞ്ഞ ഉപമാനത്തെപ്പോലെ സച്ചിദാനന്ദമായ തന്നിൽ, അസത്തു്, ജഡം, ദുഃഖം ഈ മൂന്നും ഉൾക്കൊണ്ടിരിക്കുന്നു എന്നതു് വെറും മായാസങ്കല്പമല്ലാതെ വാസ്തവത്തിലുള്ളതല്ല. ശൂന്യമായ അജ്ഞാനത്തിനെ പുണ്യകർമ്മം തുത്തുമാററാതെ സ്നേഹിക്കും. എന്നാൽ,

മഹത്തായ ജ്ഞാനമാകട്ടെ കർമ്മരൂപമായ അജ്ഞാനത്തെ ദഹിപ്പിക്കുന്ന അഗ്നിയാകുന്നു.

താത്പര്യം:— ചെമ്പിൽ അഴുക്കെന്നപോലെ ആത്മാവിൽ അജ്ഞാനം സഹജമല്ലാത്തതും സ്ഫടികത്തിലെ വർണ്ണഭേദം പോലെ തോന്നലുമായതിനാൽ അങ്ങനെ തോന്നുന്ന കർമ്മസംബന്ധിയായ അജ്ഞാനത്തെ വിചാരരൂപമായ ജ്ഞാനംകൊണ്ടേ നശിപ്പിക്കാൻ പററൂ എന്നു സാരം. —70—

അവതാരിക:— ആദ്യം പറഞ്ഞതിനെ ഒന്നുകൂടെ ബലപ്പെടുത്തുന്നു.

71 മനെക്കുൾ വൈത്തപണ്ടംകളൈ മറന്തവൻ—
വരുഷന്തുറഴുതാലും
നിനത്തുണർന്ത പിൻകിട്ടുമപ്പടിയിന്ത—
നിർമ്മലവാത്മാവും
അനത്ഥമാനതൻ മറതിയൈകെടുക്കും തന്നറി—
വിനാർകാണാമൽ
കനത്തകന്മംകൾ നൂറുകം ചെയ്യിനും കാണുമോ—
കാണാതേ.

അർത്ഥം:— വീട്ടിനകത്തു വളരെ ഭദ്രമായി സൂക്ഷിച്ചുവച്ചു മറന്നുപോയ സാധനങ്ങൾവച്ച സ്ഥലം ഏതെന്നറിയാതെ മറന്നവൻ നൂററാണ്ടുകാലം ദുഃഖിച്ചാലും, എവിടെ വച്ചു എന്നു് വിചാരിച്ചു് ഓർമ്മവന്നശേഷം അവ കണ്ടുകിട്ടും. അതുപോലെതന്നെ നിർമ്മലമായ ഈ ആത്മജ്ഞാനവും ദുഃഖകാരണമായ അവിദ്യയെ നീക്കി ജ്ഞാനം സമ്പാദിച്ചു്, ആ ജ്ഞാനമാർഗ്ഗത്തിലൂടെ ദർശിക്കാതെ ഘനത്ത കർമ്മങ്ങളെ സഹസ്രയുഗപര്യന്തം ചെയ്താലും കാണുകയില്ല; നിശ്ചയം.

താത്പര്യം:- ഓർമ്മകൊണ്ട് മറവിയെ നീക്കിയാൽ ആദ്യം വച്ചിരുന്ന വസ്തു കണ്ടുകിട്ടും.' അല്ലാതെ കർമ്മങ്ങൾ കൊണ്ട് കാണുകയില്ല. അതുപോലെ വിചാരജ്ഞാനത്തിനാൽ അജ്ഞാനം നീക്കിയാൽ ആദ്യമുള്ള ബ്രഹ്മപൊരുൾ വെളിപ്പെട്ടും അല്ലാതെ കർമ്മംകൊണ്ട് കാണുകയില്ല എന്ന് സാരം.

അവതാരിക:- വിചാരജ്ഞാനംകൊണ്ട് ബ്രഹ്മജ്ഞാനം സിദ്ധിക്കുമെന്ന് വിധിച്ച വേദംതന്നെ കർമ്മംകൊണ്ടും ബ്രഹ്മ സുഖം ലഭിക്കുമെന്ന് പറഞ്ഞതെന്തെന്ന് ചോദിക്കുന്നു.

72 നന്മെയാം കുരുവേസുകം തരുവതുജ്ഞാനമേ-
യെന്നംവേദം
തന്മപാവമിചിരംകളാർതേവർകൾ തരുവിലംക-
കൺമാന്തർ
ജന്മമാകവജാതിയാചാരമേ ചെയ്തവം-
സുഖമെൻറം
കർമ്മകാണ്ടത്തിൽ വിതിപ്പുതേൻ വിതിത്തവ—
കാരണമുരൈയീരേ.

അർത്ഥം:- നന്മതന്നെ മൂർത്തിമത്തായ ഗുരുദേവ! ജ്ഞാനം തന്നെ ബ്രഹ്മാനന്ദപ്രദായകമെന്നു പറയുന്ന ശ്രുതികൾതന്നെ, പുണ്യകർമ്മങ്ങളാൽ ദേവന്മാരും, പാപകർമ്മങ്ങളാൽ വൃക്ഷാ മുതൽ മൃഗംവരെയുള്ള അഞ്ചുവിധം ജന്മങ്ങളും മിശ്രകർമ്മങ്ങ ളാൽ മനുഷ്യജന്മവും സിദ്ധിക്കുന്നതായും; വർണ്ണാശ്രമ ധർമ്മം നാചരണം ചെയ്യപ്പെടുന്ന തപസ്സുതന്നെ സുഖമെന്നും; ക്രിയാ കാണ്ഡത്തിൽ വിധിപ്പാനുള്ള കാരണംകൂടെ അരുളിച്ചെയ്യാലും.

—72—

**അവതാരിക:-** വേദത്തിൽ അങ്ങനെ വിധിച്ച വിധിയുടെ അഭിപ്രായം വേറെയാണെന്നു പറയുന്നു.

73 തിനമുമണ്ണുകർ പിള്ളെളനോയ്ക്കിരംകിയേ-
തീൻപണ്ടമെതിർകാട്ടി
കനമരുന്നുകളൊളിത്തുവൈത്തഴെക്കിൻറ-
കരുണൈയാം തായ്പോലേ
മനൈയറംകൾ ചെയ്മകംകൾ ചെയ്നൻെറ-
ൻമലർന്തവാക്കം ചൊല്ലും
നിനൈവു തേറകാൺ സ്വർക്കകാമികളുന്ത-
നിർണ്ണയം തെരിയാരേ.

**അർത്ഥം:-** പതിവായി മണ്ണുതിന്നുകമൂലം രോഗബാധിതമായിത്തീർന്ന കുട്ടികളിൽ വാത്സല്യത്തോടെ രോഗശാന്തിക്കുള്ള ദിവ്യൌഷധങ്ങളെ മറച്ചുവച്ചുകൊണ്ട് സ്വാദിഷ്ഠങ്ങളായ ഭക്ഷ്യവസ്തുക്കളെ മുൻപിൽ കാണിച്ചുകൊണ്ട് കുട്ടികളെ വിളിച്ചുവരുത്തുന്ന കൃപാമയിയായ മാതാവിനെപ്പോലെ വർണ്ണധർമ്മങ്ങൾ, യാഗങ്ങൾ, മുതലായവയുടെ അനുഷ്ഠാനത്തെ വിസ്തൃതങ്ങളായ വേദവാക്യം ഉൽഘോഷിക്കുന്നുണ്ടെങ്കിലും അതിൻെറ പരമാർത്ഥം എന്തെന്നു് സ്വർഗ്ഗകാമികൾ ആശാഭോഗപാശഗ്രന്ഥിമൂലം അറിയുന്നില്ല.

**താത്പര്യം:-** വേദം ഇഹലോക സുഖത്തെ നശിപ്പിക്കാൻ വേണ്ടി സ്വർഗ്ഗസുഖത്തെ കാണിച്ചുകൊടുത്തു. അതും നശിപ്പിച്ചശേഷം വേണം യഥാർത്ഥമായ പരസുഖം അനുഭവിപ്പിക്കാനെന്ന ഉദ്ദേശത്തോടെയാണു് അങ്ങനെ പറഞ്ഞതെന്നു സാരം.

—73—

അവതാരിക:— വേദം ഭോഗഭാഗ്യങ്ങളെ അനുഭവിക്കാൻ വിധിക്കുകയില്ല എന്നതിന് ഒരുപമ പറയുന്നു:—

74 പോകമാരുയിർ കണ്ടതൈതിന്റുൺപത്തും പുണർ—
വതുമിയൽ പേകാൺ
ആകമംകളും സുപാവത്തൈ വീതിക്കുമോ—
വത്തൈനൈ തെരിയാതോ
കാകമേകറുത്തിടു നെരിപ്പേചുടു, കചന്തിടു—
വേമ്പേനീ
വേകവായുവേയശൈയെനവൊരുവരും വിതി—
ത്തിടൽ വേണ്ടാവേ.

അർത്ഥം:— ജീവികൾ സ്വാഭാവികമായി ഭോഗേശ്ചുക്കളാകയാൽ കിട്ടാവുന്നത്ര പദാർത്ഥങ്ങളെ ഭുജിക്കയും; പ്രാപിക്കാവുന്നിടത്തോളം സ്ത്രീകളെ പ്രാപിക്കയും ചെയ്യുക സ്വാഭാവികം മാത്രമാണ്. ജീവൻ ഭോഗങ്ങളെ ഭുജിക്കുന്നതും മററും വേദങ്ങളിൽ അങ്ങിനെ വിധിച്ചതുകൊണ്ടാണോ? കാക്കേ നീ കറുത്തിരിക്കണം; അഗ്നി എല്ലാത്തെയും ദഹിപ്പിക്കണം വേപ്പ് കൈയ്പുള്ളതാവണം. അതിവേഗമുള്ള കാറേറ നീ ചലിക്കണം എന്നൊന്നും ആരും വിധിക്കേണ്ടതില്ല.

താത്പര്യം:— വേദം ഭോഗഭാഗ്യംതന്നെ പലമായ കർമ്മങ്ങളെ വിലക്കിയിട്ടുള്ളതല്ലാതെ വിധിച്ചിട്ടില്ല എന്നു സാരം.

—74—

അവതാരിക:— കർമ്മകാണ്ഡവാക്യം പൂർവ്വപക്ഷം എന്നതിനുള്ള യുക്തിയെ പറയുന്നു:—

75 കള്ളുമൂന്നനീ വിരുംപിനാൻ മകംകൾ ചെയ്—
കർമ്മത്തിൻ മനതാനാൽ
കൊള്ളം പെണ്ണൊട്ട കലവിചെയ്യെനില്വൻ—
കറൈയെലാം തൊടാനെന്റേ
തള്ളുംവേദത്തിൻ സമ്മതം സകലമുംതവർവതെ—
കരുത്താകും.
വിള്ളുമിവ്വിതിയെന്നെനിർ പൂരുവനിയമമാം—
വിതിയന്റേ.

അർത്ഥം:— നീ, മധു, മാംസം മുതലായവ ഭുജിക്കാൻ ആഗ്രഹിക്കുന്നു എങ്കിൽ യാഗങ്ങളെ ചെയ്തു അവ ഭുജിച്ചുകൊള്ളണം. സ്ത്രീസുഖം വേണമെന്നു തോന്നിയാൽ, വിവാഹം കഴിച്ച് തന്റെ കളത്രത്തെ പ്രാപിച്ചുകൊള്ളണം; എന്നിങ്ങനെ കർമ്മകാണ്ഡത്തിൽ വിധിച്ചതുതന്നെ, കണ്ണിൽ കണ്ട മധുമാംസാദി മുഴവൻ ഭുജിച്ച് നശിക്കാതിരിക്കാനും, കണ്ണിൽകണ്ട സ്ത്രീകളെ എല്ലാം പ്രാപിച്ച് രോഗിയായിത്തീരാതിരിക്കാനും വേണ്ടി ഒരു നിയന്ത്രണം ഏർപ്പെടുത്തി എന്നു മാത്രം. എന്നാൽ വേദത്തിന്റെ ആന്തരമായ അഭിപ്രായം എല്ലാം തള്ളിക്കളയണമെന്നാണ് പറയുന്ന ഈ കർമ്മകാണ്ഡവിധിതന്നെ പൂർവ്വപക്ഷമായി പറഞ്ഞ വിധിയാണ്. അല്ലാതെ സിദ്ധാന്തമല്ല. —57—

അവതാരിക:— ഈ വിധി പൂർവ്വപക്ഷം എന്നതിനെ ഉറപ്പിക്കുന്നു.

76 മതുവിറൈച്ചികളുണ്ണെന്റ ചുരുതിപിൻമണന്തു—
പാരെനൽ പാരായ്
മിതുനവിച്ചൈയും പുത്തിരോർപത്തിയാൽ—
വിരുംപെന്റ വിതിപാരായ്.

ഇതെയും വിട്ടൊഴിയതിനൈഷ്ഠിക വന്നി-
ക്കികഴ്ച്ചിയററതും പാരായ്
അതെയറിന്തു കന്മങ്കളാശൈകളൊഴിന്താനന്ത— ന
മടൈവായേ.

അൎത്ഥം:— ആദ്യം മധുമാംസങ്ങളെ ഭുജിക്കാൻ യാതൊരു വേദത്തിൽ വിധിച്ചുവോ അതേ വേദംതന്നെ ഖ്ഖണ്ഡിച്ചാൽ മതിയെന്നു് രണ്ടാമതു പറഞ്ഞിട്ടുള്ളതിനേയും; ഭാൎയ്യയുമായിട്ടുള്ള മൈഥുനസുഖം പുത്രോത്പത്തിക്കുവേണ്ടി മാത്രമായിരിക്കണമെന്നും; ഈ വിധിയെയും വിട്ടൊഴിഞ്ഞ സന്യാസിക്കും നൈഷ്ഠിക ബ്രഹ്മചാരിക്കും യാതൊരു നിന്ദയും ഇല്ലാത്തിനേയും നോക്കുക. ആ കർമ്മത്തിനെ അറിഞ്ഞു് കൎമ്മങ്ങളുടെ മേലുള്ള ആഗ്രഹങ്ങളെനീക്കി ജ്ഞാനത്താൽ ബ്രഹ്മാനന്ദം പ്രാപിക്കണം.

ഗൃഹസ്ഥൻ തന്റെ ധർമ്മദാരങ്ങളുമായി സംഭോഗി ചെയ്യാൻ വിധിച്ചിട്ടുള്ള ദിവസങ്ങൾ 16 ആകുന്നു. അതിൽ തീണ്ടാന്നിരിക്കുന്നതുമുതൽ 4 ദിവസം മഹാത്മാക്കൾ വർജ്ജിച്ചിരിക്കുന്നു; ആ നാലു ദിവസവും ഏകാദശി, ത്രയോദശമി തുടങ്ങിയ തിഥികളും വർജ്ജിച്ചാൽ ശേഷിച്ച പത്തു ദിവസം സ്ത്രീപുരുഷസംയോഗത്തിനു് യോജ്യമായുള്ള. തീണ്ടാന്ന ദിവസം തുടങ്ങി 6, 8, 10, 12, 14, 16 എന്നീ ദിവസങ്ങളിൽ രാത്രികാലങ്ങളിലുള്ള സംഭോഗത്താൽ ആൺകുട്ടികളും 5–ാം നാൾമുതൽ ഒററനാളുകളിൽ പെൺകുട്ടികളും ജനിക്കും. അതിനാൽ പുത്രൻ വേണമെന്നാഗ്രഹിക്കുന്നവർ ഇരട്ടദിവസങ്ങളിൽ പുത്രോത്പാദനം ചെയ്യേണ്ടതാണു്. ഇതിൽ പറഞ്ഞിട്ടുള്ള വിധി അനുസരിച്ചു് വർജ്ജ്യങ്ങളായ 4 ദിവസത്തേയും ഏകാദശി, ത്രയോദശി; അമാവാസി, പൗൎണ്ണമി എന്നീ ദിവസങ്ങളേയും നീക്കി മററു ദിവസങ്ങളിൽ സംഭോഗത്തിൽ ഏപ്പെട്ട

നുവോ അവർ ഗൃഹസ്ഥാശ്രമികളായിരുന്നാലും അവരെ ബ്രഹ്മചാരി എന്നു പറയപ്പെടുന്നു. അങ്ങിനെ ധർമ്മശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതിനാൽ ആ ദിവസങ്ങൾ മാത്രമേ സംഭോഗകാര്യത്തിനുപയോഗിക്കാവു എന്നു ധരിക്കണം.

താത്പര്യം:— വേദം കർമ്മകാണ്ഡത്തിൽ പറയുന്ന വർണ്ണാശ്രമധർമ്മങ്ങൾ തജ്ജന്യങ്ങളായ ഭോഗങ്ങൾ തുടങ്ങി സർവ്വവും പിന്നീട് ദുഃഖാനുഭവമായി പര്യവസാനിക്കുന്നതായി കണ്ടു് അവയെ ത്യജിച്ചു് പരമസുഖത്തെ അന്വേഷിക്കണം അതായതു്, പരമാത്മാവിനെ ജ്ഞാനംകൊണ്ടല്ലാതെ കർമ്മംകൊണ്ടു് പ്രാപിക്കാൻ ഒക്കുകയില്ല എന്നു സാരം. —76—

അവതാരിക:— ആദ്യം പറഞ്ഞവിധം ജ്ഞാനം അജ്ഞാനത്തിന്റെ ശത്രുവാകയാൽ; അവ രണ്ടും ഒന്നുചേന്നു് എന്തെങ്കിലും പ്രവൃത്തി ചെയ്യാൻ സാധിക്കുമോ എന്നു ചോദിക്കുന്നു:—

77 ഉലകമാനവജ്ഞാനമും കരുമവുമുറവെൻറവഴിക്കൂട്ടും
പലവുമാനവജ്ഞാനമും ജ്ഞാനമും പകൈയൻ—
പതുളതാനാൽ
നിലവിലെ മരുപ്പോലവജ്ഞാനമും നിമല—
ജ്ഞാനത്തോടെ
കലവിനിൻറിന്ത സൃഷ്ടികൾ ചെയ്യുവും കൂട്ടമോ—
കരുമൂത്തി.

അത്ഥം:— ആചാര്യരേ! ജഗദ്രൂപമായ അജ്ഞാനവും, സത്കർമ്മങ്ങളും സ്നേഹമാർഗ്ഗത്തിൽ ഒന്നിക്കും. നാനാവിധങ്ങളായ അജ്ഞാനങ്ങളും ഏകമായ ജ്ഞാനവും ശത്രുക്കൾ എന്നതു് സത്യമാണെങ്കിൽ, അജ്ഞാനം എങ്ങിനെ കളങ്കരഹിതമായ

ജ്ഞാനത്തോട ചേർന്നിരുന്നു സൃഷ്ട്യാദികളെ ചെയ്യുന്നതിന് സാധിക്കുമോ.

താത്പര്യം:— ഇരുളും പ്രകാശവും വിരോധികളായതി നാൽ ഒന്നു ചേർന്ന് നിൽക്കാൻ സാധിക്കയില്ല എന്നു് ശിഷ്യന്റെ അഭിപ്രായം. —77—

അവതാരിക:— മുൻ ചോദ്യത്തിനുത്തരം പറയുന്നു.

സൊരൂപജ്ഞാനമും വിരുത്തിജ്ഞാനമുമെൻറു—
ജോതിജ്ഞാനമുമിരണ്ടാം
സൊരൂപജ്ഞാനമേ വിരുത്തിയിൻജ്ഞാനമാ—
യിതോൻറും വേറില്ലൈമൈന്താ
78 സൊരൂപജ്ഞാനമജ്ഞാന ചത്തുരുവൻറു—
ചുഴത്തിയിർ കണ്ടായേ
സൊരൂപജ്ഞാനത്തിൽ മരുവുമജ്ഞാനത്തൈ—
ചുട്ടുംവിരുത്തിയിൻ ജ്ഞാനം.

അർത്ഥം:— മകനേ സ്വയം പ്രകാശരൂപിയായ ചൈതന്യം തന്നെ സ്വരൂപജ്ഞാനമെന്നും വൃത്തിജ്ഞാനമെന്നും 2 വിധ മാണു്. സ്വരൂപജ്ഞാനംതന്നെ വൃത്തിജ്ഞാന സംഭൂതമാണു്. അല്ലാതെ മറ്റൊന്നല്ല. സ്വരൂപജ്ഞാനം എന്നതു് അജ്ഞാന ത്തിന്റെ ശത്രുവല്ല എന്നു് സുഷുപ്ത്യവസ്ഥയിൽ നീ അനുഭവ സ്ഥനാണല്ലോ. സ്വരൂപജ്ഞാനത്തിൽ ചേർന്നിരിക്കുന്ന അജ്ഞാനത്തെ സമാധിയിൽനിന്നുണ്ടാകുന്ന വൃത്തിജ്ഞാനം പറിപ്പിക്കും.

താത്പര്യം :— ആത്മാ, സങ്കല്പമായ അറിവിനുണ്ടായ അറി യാഴിക, ആ അറിവിൽതന്നെ ഉദയം ചെയ്ത അനുഭൂതിയാൽ നശിക്കും എന്നു സാരം. —78—

**അവതാരിക:—** കാരണത്താൽ നശിക്കാത്ത അജ്ഞാനം കാര്യത്താൽ എങ്ങിനെ നശിക്കും എന്ന ചോദ്യത്തിനുത്തരം പറയുന്നു.

79 തുരുത്തിമായയെച്ചുഴത്തിയിർ ചുടാതതു—
സൊരൂപജ്ഞാനം താനേ.
വിരുത്തിജ്ഞാനമായ് ചുട്ടതെപ്പടിയെനിൽ—
വെയ്യിലാതുലകെങ്കും
പരിത്തചൂരിയൻ ചൂരിയകാന്തത്തിർ പററിയ—
ക്കിനിയാകി
എരിത്തവാറുപോർ സമാതിയിൻ വിരുത്തിയാ—
ലെരിക്കുമെൻററിവായേ.

**അർത്ഥം:—** തുരുത്തിയെപ്പോലെ ശ്വാസോച്ഛ്വാസങ്ങളോടുകൂടിയ ജഡമായ അജ്ഞാനത്തെ സുഷുപ്തിയിൽ നശിപ്പിക്കാത്ത ആ സ്വരൂപജ്ഞാനം തന്നെ വൃത്തിജ്ഞാനസ്വരൂപമായി ദഹിപ്പിക്കാനുള്ള കാരണമെന്തെന്നാൽ സൂര്യൻ ലോകമെല്ലാം വ്യാപിച്ചിരിക്കുന്ന തന്റെ ഉഷ്ണകിരണത്തിനാൽ ദഹിപ്പിക്കാതെ സൂര്യകാന്തക്കല്ലിൽ പററി അഗ്നിരൂപമായി സകല വസ്തുക്കളേയും ദഹിപ്പിക്കുംപോലെ നിഷ്കാജന്യമായ പൂർണ്ണവൃത്തിജ്ഞാനത്താൽ ദൃശ്യരൂപമായ അജ്ഞാനത്തെ ദഹിപ്പിക്കും എന്നറിയണം.

**താത്പര്യം:—** കാരണരൂപമായ കിരണത്താൽ നശിക്കാത്ത വസ്തുക്കൾ കാര്യരൂപമായ അഗ്നിയാൽ നശിക്കുന്നതുപോലെ സ്വരൂപജ്ഞാനത്താൽ നശിക്കാത്ത അജ്ഞാനം ര.ജജന്യമായ പൂർണ്ണ വൃത്തിജ്ഞാനത്താൽ നശിക്കും എന്നു സാരം. —79—

അവതാരിക:— വൃത്തിജ്ഞാനം അന്തഃകരണകാര്യമായതിനാൽ അതിനെ കർമ്മമെന്നു പറയാൻ പാടില്ലേ എന്നു ചോദിക്കുന്നു.

80 അരുളമയ്യനെ തിരിവിതകരണത്താലാകിയ—
തൊഴിലെല്ലാം
കരുമമല്ലവോ വിരുത്തിജ്ഞാനമുമന്തക്കരണ—
കാരിയമൻറ
ഉരിയകർമ്മമജ്ഞാനത്തൈ കെട്ടുക്കമെൻറാ—
തിനാലാകാതോ
പെരിയജ്ഞാനമെൻറതക്കോരു പേരിട്ട പെരു—
മൈയൈയുരൈയീരേ.

അർത്ഥം:— അടിയൻെറ എല്ലാ സംശയങ്ങൾക്കും തക്കതായ ഉത്തരമരുളി അനുഗ്രഹിച്ച ഗുരുനാഥ! മനോവാക്കായങ്ങളെന്ന ത്രികരണങ്ങളാലുണ്ടായ എല്ലാ ക്രിയകളും കർമ്മം തന്നല്ലോ? "അഹംബ്രഹ്മം" എന്ന വൃത്തിജ്ഞാനവും അന്തഃകരണ കാര്യമായതിനാൽ അതും അന്തഃകരണത്തിൻെറ പരിണാമം തന്നെയല്ലേ? അന്തഃകരണകാര്യമായ വൃത്തിജ്ഞാനമെന്ന മാനസകർമ്മം അജ്ഞാനത്തെ നശിപ്പിക്കും എന്നു പറഞ്ഞാൽ പോരേ? അതിനു മഹത്തായ 'ജ്ഞാനം' എന്നു ആ കർമ്മത്തിനു ഒരു പ്രത്യേകനാമം ധരിപ്പിച്ച കാരണം എന്തു? അതിൻെറ മാഹാത്മ്യം കൂടെ പറഞ്ഞുതന്നാലും. —80—

അവതാരിക:— മുൻ ചോദ്യത്തിനുത്തരം പറയുന്നു:—

81 വിരുത്തിജ്ഞാനമന്തഃകരണത്തൊടു വിരുത്തി—
യാകിലുമെന്ത
ഒരുത്തിമക്കളെതംകളിർ പകൈക്കിൻറ—
തുലകെംകും കണ്ടോമേ
കരുത്തനാകിയ പുരുഷതന്തിരംകളാം കരുമം—
കളവൈപോല
വരുത്തജ്ഞാനമോ പുരുഷതന്തിരമൻറു വത്തു-
തന്തിരമാമേ.

അർത്ഥം:— മകനേ! "ഞാൻ ബ്രഹ്മമാകുന്നു" എന്ന വൃത്തി ജ്ഞാനം മനസ്സിന്റെ വൃത്തിയായാലും ഒരമ്മയുടെ മക്കൾ തമ്മിൽ ശത്രുക്കളാകുന്നതു് ലോകത്തിൽ കണ്ടുവരുംപോലെ കർമ്മങ്ങളായവ അഹംഭാവമുള്ള പുരുഷതന്ത്രങ്ങളാകുന്നു. വിവേകജ്ഞാനത്താലുണ്ടാകുന്ന വൃത്തിജ്ഞാനം അഹംഭാവജന്യ പുരുഷതന്ത്രമല്ല അതു് വസ്തുതന്ത്രമാണു്.

താത്പര്യം:— വൃത്തിജ്ഞാനവും കർമ്മവും, അന്തഃകരണ കാര്യങ്ങളാണെങ്കിലും, പുരുഷതന്ത്രത്താൽ മനസ്സിലുദിക്കുന്ന കർമ്മത്തിനെ വൃത്തിജ്ഞാനം നശിപ്പിക്കുന്നതിനാൽ ആ വൃത്തി ജ്ഞാനം കർമ്മമാവില്ല എന്നു സാരം. —81—

അവതാരിക:— പോനജന്മംകൾ എന്ന 64-ാം പദ്യം മുതൽ ഇതുവരെയും കർമ്മം ജ്ഞാനോദയഹേതുകമല്ല; അതിനെ വിചാരജ്ഞാനത്താൽ നശിപ്പിച്ചു്; അതിനെയും നശിപ്പിക്കാൻവേണ്ടി യോഗജ്ഞാനം, വിവേകജ്ഞാനം എന്നു രണ്ടായിതിരിച്ചു അടുത്ത രണ്ടു പദ്യങ്ങൾകൊണ്ടു് പറയുന്നു.

82 വകുത്ത കർമ്മങ്ങൾ ചെയ്യുവും തവിരവുമറ്റൊ—
ക്കവും ക്രുട്ടും
മികുത്തജ്ഞാനമപ്പടിയൻറ് തിയാനമും—
വിവേകജ്ഞാനമും വേറേ
ജകത്തിലൊന്റെയൊൻറാവിവൻ പാവിക്കും—
തിയാനം കർപ്പിതയോകം
മുകത്തമാക്കണ്ടജ്ഞാനമേ വാസ്തവമോകമായ്—
മയംകാതേ.

__അർത്ഥം—__ ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുള്ള കർമ്മങ്ങൾ വിധിപോലെ അനുഷ്ഠിക്കയോ ഒഴിവാക്കുകയോ ഇഷ്ടാനുസരണം ചെയ്യാവുന്നതാണ്. എന്നാൽ പരിപൂർണ്ണ ജ്ഞാനം എന്നതു് അത്തരത്തിൽ പെട്ടതല്ല. ധ്യാനവും വിവേകജ്ഞാനവും വെവ്വേറാണ്. ലോകത്തിൽ ഒരു വസ്തുവിനെ മറ്റൊന്നായി ഭാവിക്കുന്ന സങ്കല്പത്തെ ധ്യാനമെന്നും; പ്രത്യക്ഷമായി ദർശ്ശിച്ച ജ്ഞാനത്തെ സത്യമായ വിവേകജ്ഞാനമെന്നും മനസ്സിലാക്കി നിൻെറ നിശ്ശേഷഭ്രമവും അകററണം.

__താത്പര്യം:—__ യോകജ്ഞാനം സാങ്കല്പികമായ പരോക്ഷജ്ഞാനവും, വിവേകജ്ഞാനം സത്യമായ അപരോക്ഷജ്ഞാനവുമെന്നു സാരം. —82—

83 കണ്ടറിന്തുജ്ഞാനം കേട്ടതുതനൈ കരുതു—
പാവനൈയോകം.
കണ്ടപേർ ചൊലകേട്ടതു മറന്തുപോം കണ്ടതു—
മറവാതേ

കണ്ടവസ്തുമെയ്, തിയാനവസ്തുക്കൾ പൊയ്—
കരുവിയജ്ഞാനത്തെ
കണ്ടവക്കണ്ണം കൊൽവതുജ്ഞാനമേ കരുമ—
മൻററിവായേ.

അർത്ഥം:— അനുഭവംകൊണ്ടുള്ള അറിവ് ജ്ഞാനവും, കേൾ വിയിൽ നിന്നുള്ള അറിവിനെ അടിസ്ഥാനമാക്കിയുള്ള ധ്യാന ഭാവനയോഗവുമാകുന്നു. കണ്ടവർ പറയുന്നതിനെ കേട്ടറിഞ്ഞ വസ്തു മറന്നുപോകും. കണ്ടതു് ഒരിക്കലും മറക്കയില്ല. കണ്ട വസ്തു സത്യവും ഭാവിക്കുന്ന വസ്തു മിഥ്യയുമാണ്. കോപ ത്തോടു കൂടി അജ്ഞാനത്തെ നോക്കിയ ആ ക്ഷണം തന്നെ നശി പ്പിക്കുന്നതു് ജ്ഞാനമല്ലാതെ കർമ്മമല്ലെന്നു നീ അറിഞ്ഞു കൊള്ളണം.

താത്പര്യം:— ധ്യാനയോഗം കേട്ടറിഞ്ഞ പ്രകാരം ധ്യാന ക്കുന്നതും വിവേകജ്ഞാനം ഭാവിച്ചപ്രകാരം കാണുന്നതുമാക യാൽ ഇതുതന്നെ സത്യം എന്നു സാരം. —83—

അവതാരിക:— ധ്യാനയോഗം കല്പിതമാണെങ്കിൽ തജ്ജന്യ മായ മുക്തിയും കല്പിതമാണല്ലോ എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

84 സരുവമുത്തിയെത്തരുകിൻെറ തിയാനമും—
സത്തിയമൻെറൻറാൽ
സരുവമുത്തിയും സത്തിയമൻെറൻറു ചംകി—
യാതെ നീകേൾ
ഉരുവം കേട്ടവൻ തിയാനിക്കും പൊഴുതി—
ലവ്വുരുവം വാത്തവമൻേറ

ഉരുവമാകുമപ്പൊഴുതു കണ്ണാർകണ്ടവുരുവം—
വാസ്തവമാമേ.

<u>അർത്ഥം:—</u> "സർവ്വം ബ്രഹ്മമയം" എന്ന മുക്തിയെത്തരുന്ന ധ്യാനവും സത്യമല്ലെന്നു പറഞ്ഞാൽ ആ ധ്യാനത്താൽ ലഭിക്കുന്ന പൂർണ്ണാനുഭവവും സത്യമല്ലല്ലോ എന്നു നീ സംശയിക്കേണ്ട. അതിനു ഞാൻ പറയുന്ന സമാധാനത്തെ കേട്ടുകൊൾക. ബ്രഹ്മരൂപത്തെപ്പററി കേട്ടവൻ ചിന്തിക്കുമ്പോൾ ആ ഭാവനാരൂപമായ സ്വരൂപം സത്യമല്ല. എന്നാൽ ആ ഭാവന അതേ സ്വരൂപമാകുമ്പോൾ ജ്ഞാനദൃഷ്ടിയാൽ കണ്ട രൂപം സത്യം തന്നെ.

<u>താത്പര്യം:—</u> ഭാവനാസങ്കല്പവും ഭാവനയിൽ ലയിച്ചിളകാതെ ഉറയ്ക്കുമ്പോൾ ഭാവിച്ചവൻതന്നെ ഭാവിച്ച രൂപവുമായി താദാത്മ്യം പ്രാപിക്കുന്നതിനാൽ അതിനെ സത്യമെന്നും സാങ്കല്പികഭാവനയെ മിഥ്യയെന്നുമറിയണം. അതുകൊണ്ടു് തജ്ജന്യമായ മുക്തി സത്യമെന്നു ധരിക്കണം. —84—

<u>അവതാരിക:—</u> അസത്യത്തിനു് സത്യം ഉദിപ്പിക്കുന്നതിനുള്ള ശക്തി ഏതെന്ന ചോദ്യത്തിനുത്തരം പറയുന്നു:—

85 ഇടമതാകിയ തിയാനമെയ്യാകിയ സർവ്വ—
മുത്തിയെ നൽകും
തിടമതാനതെപ്പടിയെനിലവരവർ തിയാനമേ—
പിറപ്പാകും
ഉടലമാമൈയാർ ത്യാനിക്കിൽ ത്യാനിത്തവുടൽ—
കളാകുവർ മൈന്ത.
തൊടർപവംകെട്ചൊരൂപമേ ത്യാനിക്കിൽ—
ചൊരൂപമാകുവർ മെയ്യേ.

അർത്ഥം:— മകനേ! അസത്യമായ ധ്യാനം സത്യപരിപൂർണ്ണമായ കൈവല്യപ്രദായകശക്തമായിരിക്കുന്നതെങ്ങനെ എന്നു കേൾക്കുമെങ്കിൽ, ഓരോരുത്തരും അവരവരുടെ മരണകാലത്തിൽ വിചാരിക്കുന്ന രൂപമായി മറുജന്മമുണ്ടാകുന്നു. ആയതിനാൽ രൂപത്തെ ആഗ്രഹിച്ചു ചിന്തിച്ചാൽ ചിന്തിച്ച രൂപമാകും. തുടർച്ചയായുണ്ടാകുന്ന ജനനം ആവർത്തിക്കാതിരിക്കാൻ ആത്മസ്വരൂപധ്യാനം ചെയ്യണം. അപ്പോൾ ആ വിധം ആത്മസ്വരൂപിയായി തീരുമെന്നതു സത്യം.

താത്പര്യം:— ധ്യാനത്തിന് കാരണസ്വരൂപം സത്തും, കാര്യസ്വരൂപം അസത്തുമാകയാൽ അതിന് ആ സത്തിനെ അറിയിക്കാനുള്ള ശക്തിയുണ്ടായി എന്നു സാരം. —85—

അവതാരിക:— ധ്യാനത്തിന് ഇത്രത്തോളം ശക്തിയുണ്ടെങ്കിൽ വിചാരജ്ഞാനത്തിന്റെ ആവശ്യമെന്തെന്ന ചോദ്യത്തിന് ഉത്തരം പറയുന്നു:—

86 പരമരൂപത്തെ ധ്യാനിത്തപേർകളും പരമ-
മാകുവരെൻറാൽ
നരചരീരമാം കുരവനേ വിചാരമേൻ, ജ്ഞാന—
മേനെന്നാതേ
പരമപാദനെ പരോക്ഷമാം പിൻപന്ത—
പരോക്ഷമേയപരോക്ഷം
തിരവിചാരമാജ്ഞാനമേ മുത്തിയാം തീർവൈ—
യീതറിവായേ.

അർത്ഥം:— മനുഷ്യസ്വരൂപം എടുത്തു പ്രത്യക്ഷപ്പെട്ട പരമഗുരോ! ബ്രഹ്മസ്വരൂപത്തെ ചിന്തിക്കുന്നവൻ ആ ബ്രഹ്മ

സ്വരൂപം തന്നെ ആയിത്തീരും എന്നു പറഞ്ഞാൽ പിന്നെ വിചാരത്തിന്റെ ആവശ്യമില്ലല്ലോ. ജ്ഞാനംതന്നെ എന്തിന് എന്നു ചോദിക്കരുതു്. ബ്രഹ്മധ്യാനംതന്നെ ആദ്യമാദ്യം ധ്യാനിക്കുമ്പോൾ പരോക്ഷജ്ഞാനരൂപത്തിലും ആ ധ്യാനം പരിപക്വമായശേഷം അപരോക്ഷജ്ഞാനവുമാകും. ഉറച്ച വിചാരത്താലുണ്ടായ ആ അപരോക്ഷജ്ഞാനംതന്നെ മോക്ഷമായതിനാൽ അതുതന്നെ അവസാനമെന്നു അറിഞ്ഞുകൊള്ളണം.

താത്പര്യം:— ധ്യാനത്തിന്റെ കാര്യം യോഗവും കാരണം വിചാരജ്ഞാനവുമായതിനാൽ ആ വിചാരജ്ഞാനംതന്നെ മോക്ഷകാരണം. —86—

അവതാരിക:— ആദ്യം ധ്യാനയോഗത്തേയും നീക്കി പിന്നീടു് വിചാരജ്ഞാനത്തേയും നീക്കുന്നതിനു് പ്രത്യക്ജ്ഞാനം ഉള്ളപ്പോൾ ശുഭാനുഭവം എങ്ങിനെയുണ്ടാകും എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

87 വീടതാം പരിപൂരണ സ്വരൂപത്തിൽ വിരുത്തി—
ജ്ഞാനമും കൂടി
ഭേദമാകിനാലകണ്ഡമാമനുപവസിത്തിയെപ്പെട്ടി—
യെൻറാൽ
ചാടിനീർമണ്ണെപിരിത്തുതേററാം പൊടിതാനു—
മണ്ണോട്ടമായും
ഉതടിജ്ഞാനമുമറിവിലാമൈയൈ കെട്ടത്തൊ—
ക്കെടുകെട്ടാതാമേ.

അർത്ഥം:— മുക്തിരൂപമായ പരിപൂർണ്ണ ബ്രഹ്മസ്വരൂപത്തിൽ അന്തഃകരണത്തിന്റെ വൃത്തിരൂപമായ പ്രത്യക്ജ്ഞാനവും ചേർന്നു്

വിശേഷമായാൽ അഖണ്ഡാകാരാനുഭവം സിദ്ധിക്കുന്നതെങ്ങനെയെന്നാൽ ഭരണിയിലിരിക്കുന്ന ജലത്തോട്ട ചേൎന്നിരിക്കുന്ന ചെളിയെ വേൎതിരിച്ചെടുക്കാൻ ഉപയോഗിച്ച തേററാമ്പരലിന്റെ പൊടിയും ആ ചെളിക്കൊപ്പം നശിക്കുംപോലെ വൃത്തിജ്ഞാനവും ശത്രുവായിനിന്ന അജ്ഞാനത്തിനെ നശിപ്പിക്കുന്നതോടൊപ്പം താനും നശിക്കും.

താത്പൎയ്യം:— അറിവു സമ്പാദിക്കാൻവേണ്ടി അജ്ഞാനത്തെ നശിപ്പിച്ച വിചാരജ്ഞാനവും അതോടൊപ്പം നശിക്കുമെന്ന സാരം. —87.—

അവതാരിക:— കൈതവങ്ങളും എന്ന 49-ാം പദ്യം മുതൽ ഇതുപൎയ്യന്തം യുഗവാദ്സൃഷ്ടിയാലുണ്ടായ സഞ്ചിതം പരജ്ഞാനത്താൽ നശിക്കുമെന്നും തജ്ജന്യമായ മനോകാൎയ്യമായ കൎമ്മത്തിനെ അതിന്റെ കാരണമായ വിചാരജ്ഞാനം നശിപ്പിച്ചിട്ട് അതും ഇതോടൊപ്പം നശിക്കുമെന്ന പറഞ്ഞു. ഈ പദ്യം കൊണ്ട് അപ്രകാരമുള്ള അനുഭവസ്ഥനായ ജീവന്മുക്തന്റെ ലക്ഷണം പറയുന്നു.

88 ഇന്തനിശ്ചയമുത്തരുളനംപാവമിരുപ്പതെപ്പടി—
യെന്റാൽ
ചിന്തൈയററ പൂമണ്ഡലവിചാരനും ചിത്തവും—
പോൎച്ചുകമാവാർ
പന്തമുത്തികൾമറന്തു പോമുണ്ടെൻറു പലർ—
ചൊല്ലിനകൈയാവാർ
അന്തരത്തൈയുണ്ടുമിഴന്തതോർ കൊച്ചുകെന്ന—
മവർകളൈ നകൈയാരോ.

അൎത്ഥം:— ഈ വിധത്തിലുള്ള അഖണ്ഡാനുഭവം ജീവന്മു

ക്തക്ക് അനുഭവപ്പെട്ടിട്ടുള്ളതു് എങ്ങിനെയെന്നാൽ, ശത്രുഭയം കൂടാതെ ഭൂലോകം മുഴുവൻ അടക്കി ഭരിക്കുന്ന ചക്രവർത്തിയേയും നന്മതിന്മകൾ എന്തെന്നറിയാത്ത ശിശുക്കളെപ്പോലെയും അവർ അല്ലലററ സുഖമായിരിക്കും. ബന്ധമുക്തിരൂപമായ ഭാവനാവികല്പങ്ങൾ അവരിൽനിന്നും എന്നെന്നേയ്ക്കുമായി ഒഴിഞ്ഞുമാറും. അവയുള്ളതായി ആരെങ്കിലും പറഞ്ഞാൽ ഒന്നു പുഞ്ചിരിക്കും. ഒരു കൊതുക് ആകാശം മുഴുവൻ വിഴുങ്ങി ഛർദ്ദിച്ചു എന്നു പറഞ്ഞാൽ ആരുതന്നെ ചിരിക്കുകയില്ല !

താൽപര്യം:— അറിവും, അറിവില്ലായ്മയുമില്ലാതെ ആദ്യമുള്ള സത്യമായ സ്വരൂപികളായി സുഖിച്ചിരിക്കുന്നവരത്രേ ജീവന്മുക്തന്മാർ.

—88—

അവതാരിക:— മദ്ധ്യയിൽ അവാന്തരമായി തോന്നുന്ന സങ്കല്പത്തിൽ ഭ്രമിക്കാതിരിക്കുന്നതിന് ഒരു കഥപറയുന്നു.

—88—

89 മലടിമൈന്തനും താണവിർ പുരുഷനും വാൻ-
മലർ മുടിചൂടി
ഇലകുകന്തർപ്പനകരിലേ ചുററി കൈയിറചാതം—
വിലൈപേശ
കലകമായിനാരിടൈയിനിർ കയിററൊക്കടി—
ത്തിരുവരുമാണ്ടാർ
അലകൈയായിനാരെനും വിവകാരത്തൈയറി—
ന്തവൻ മയംകാനേ.

അർത്ഥം:— മലടിയുടെ മകനും, സ്തംഭപുരുഷനും ആകാശപുഷ്പത്തെ ശിരസ്സിൽ അണിഞ്ഞുകൊണ്ട് ഗന്ധർവ്വനഗരിയിൽ

ചിപ്പിയിലെ വെള്ളിയുടെ വിലയിൽ തക്കിച്ചു പിണക്കമായി അതിനിടയ്ക്കു് രജ്ജുസർപ്പദംശനമേററു രണ്ടാളും മരിച്ചു പിശാചുക്കളായി എന്ന കഥയുടെ വാസ്തവം ധരിച്ചവക്കു് എന്തെങ്കിലും അതിൽ ഭ്രമിക്കാനുണ്ടോ.

താത്പര്യം:— സങ്കല്പത്തിൻെറ മൂലമെന്തെന്നറിഞ്ഞാൽ അവൻ അതിൽ ഭ്രമിക്കയില്ല എന്നു സാരം. —89—

അവതാരിക:— ഇതുവരേയും കാര്യോപാധിയായ അവിദ്യയാലുണ്ടാകുന്ന ഭ്രമത്തിനെ നീക്കി. ഇനി കാരണോപാധിയായ മായാഭ്രമത്തെ നീക്കുന്നതിനു് അതും മിഥ്യയായതിനാൽ അതുകൊണ്ടുണ്ടാവുന്ന ഫലപ്രാപ്തികളും മിഥ്യയെന്നറിഞ്ഞു് അതിനേയും അകററി സ്വാനുഭൂതിയെ പ്രാപിച്ചു് പ്രകാശിക്കണം എന്നു പറയുന്നു.

90 മായൈയെൻപതു പൊയ്യെനിലതുപെററ—
വകൈയെലാം പൊയ്യാമേ
തായൈയൻറി മക്കളുക്കൊരു പിറവിയും—
ജാതിയും വേറുണ്ടോ
ചേയചൊർക്കമും നരകമു നന്മൈയുന്തീമൈയും—
പാരാമൽ
തുയചത്തുചിത്താനന്ത പൂരണ ചൊരൂപമായി—
രുപ്പായേ.

അർത്ഥം:— മായാ എന്നുള്ളതു് മിഥ്യയാണെങ്കിൽ തജ്ജന്യമായ വസ്തുക്കളെല്ലാം മിഥ്യയാണല്ലോ എങ്ങിനെയെന്നാൽ ജനനവും, ജാതിയും അമ്മയിൽ നിന്നുണ്ടാകുന്നതല്ലാതെ പുത്രൻെറ കുലവും, ജനനവും മറെറാന്നാവില്ലല്ലോ. അതിനാൽ

സ്വർഗ്ഗാദി പദവിയും രൗരവാദി നരകയാതനയും, നന്മയും തിന്മയും ഇന്നിന്നവയെന്നു നോക്കാതെ പരിശുദ്ധമായ സച്ചി ദാനന്ദ പരിപൂർണ്ണസ്വരൂപമായിരുന്നുകൊള്ളണം.

താത്പര്യം:— മായ മിഥ്യയായതിനാൽ മായാകാര്യങ്ങളും മിഥ്യതന്നെന്നു സാരം. —90—

അവതാരിക:— മായാകാര്യങ്ങൾ മിഥ്യയായാൽ ബ്രഹ്മാവു് മുതലായ എല്ലാം മിഥ്യതന്നല്ലോ. അങ്ങിനെ പറയുന്നതു് ശരിയാണോ എന്നു ചോദിക്കുന്നു.

91 പങ്കയാസനൻമുതൽ പലതേവരും പാരുള—
പെരിയോരും
കംകൈയാതിയാം തീർത്ഥമും തേചമുംകാല—
മുമറൈനാലും
അംകമാറുമന്തിരംകളും, തവങ്കളുംമസത്തിയ—
മെനച്ചൊന്നാൽ
എംകനായകരേയതനാർ കുററംകളില്ലയോ—
മൊഴിയീരേ.

അർത്ഥം:— എന്റെ രക്ഷിതാവേ! ബ്രഹ്മാവുതൊട്ടുള്ള എല്ലാ ദേവന്മാരും ഈ ലോകത്തുള്ള മഹാത്മാരും ഭാഗീരഥി മുതലായ പുണ്യതീർത്ഥങ്ങളും പുണ്യദേശങ്ങളും ത്രികാലങ്ങളും, നാലു വേദങ്ങളും ആറു് ശാസ്ത്രങ്ങളും പ്രണവാദി മഹാമന്ത്രങ്ങളും തപസ്സുകളും മിഥ്യയെന്നു പറഞ്ഞാൽ തെററില്ലയോ പറയേണമെന്നാലും. —91—

അവതാരിക:— മുൻ ചോദ്യത്തിനുത്തരം പറയുന്നു.

92 സൊർപ്പനം തനിർകണ്ടതൈപൊയ്യെൻറ—
ചൊൽവതു പിഴൈയാനാൽ
അർപ്പമായൈയയിർത്തോൻറിയ ജകംകളൈ—
യസത്തെനൽ പിഴൈയാമോ
സൊർപ്പനം തനിർകണ്ടതൈപ്പൊയ്യെൻറ—
ചൊല്ലലാമെനിൻ മൈന്താ
അർപ്പമായൈയയിർത്തോൻറിയ ജകമെലാ—
മസത്തിയമെനലാമേ.

അർത്ഥം:— മകനേ! സ്വപ്നത്തിൽ കണ്ടതിനെ മിഥ്യയെന്നു പറയുന്നതു് കുററമാണെങ്കിൽ, അല്പമായ മായാവിലാസം നിമിത്തം ഉള്ളതായിത്തോന്നിയ എല്ലാ ലോകവും മിഥ്യയെന്നു പറയുന്നതു് കുററംതന്നെ. സ്വപ്നത്തിൽ കണ്ടവ മിഥ്യയെന്നു പറയാമെങ്കിൽ എന്തുകൊണ്ടു് അല്പമായ മായാബന്ധത്താൽ തോന്നിച്ച സർവ്വ ലോകങ്ങളേയും മിഥ്യയെന്നു പറഞ്ഞുകൂടാ.

താത്പര്യം:— സ്വപ്നസമാനമായ മായാകാര്യകൃതമായ ജഗജ്ജീവപരങ്ങരം മിഥ്യയായതിനാൽ അവയെ അങ്ങിനെ പറയുന്നതിൽ തെററില്ല. —92—

അവതാരിക:— സത്തു് അസത്തിൻെറ സത്യം ഇന്നതെന്നു പറയുന്നു.

93 പൊയ്യൈമെയ്യെൻറമൂടർ പുണ്ണിയരെൻറ—
പുരാണം ക്രൂപ്പിടുമാനാൽ
മെയ്യൈ മെയ്യൻറ ജ്ഞാനികൾക്കുററംകൾ —
വിതിത്തചാത്തിരമുണ്ടോ.

പൊയ്യതേ തനിനാമരൂപംകളാം പൂതമാകിയ—
മായൈ
മെയ്യതേതനിർ സച്ചിതാനന്ദമായ് വ്യാപിക്ക-
മാത്മാവേ.

അർത്ഥം:— മിഥ്യയെ സത്യമെന്നു പറയുന്ന അജ്ഞാനികളെ ധർമ്മിഷ്ഠരെന്നും പുണ്യവാന്മാരെന്നും അഷ്ടദശാപുരാണങ്ങൾ ഘോഷിക്കമെങ്കിലും സത്യത്തെ സത്യമെന്നു പറയുന്ന ജ്ഞാനികളെ കുററപ്പെടുത്തുന്ന വല്ല ശാസ്ത്രങ്ങളുമുണ്ടോ? മിഥ്യയെന്നതെന്തെന്നുവച്ചാൽ നാമരൂപങ്ങളായ പാഞ്ചഭൗതികങ്ങളായ മായയാകുന്നു. സത്യമേതാണെന്നു കേട്ടാൽ സച്ചിദാനന്ദഘനമായി എങ്ങും നിറഞ്ഞുള്ള ആത്മസ്വരൂപം മാത്രം.

താത്പര്യം:— ആത്മാനാത്മ ലക്ഷണം പറഞ്ഞു എന്നു സാരം.
—93—

അവതാരിക:— മായയുടെ സ്വഭാവം ഇന്നതെന്നറിയാൻ ആറു ചോദ്യങ്ങൾ ചോദിക്കുന്നു.

94 മായൈയെൻപാതത്തുടൈയാരെപ്പടിവന്തത്ത്—
വരുവാനേൻ
മായൈയെൻപത്തു പിരമത്തിൻ വേറെനിൻ—
വത്തുവുമിരണ്ടാമേ
മായൈയെൻപത്തും പിരമമുമോൻേറനിൻ—
വത്തുവും പൊയ്യാമേ
മായൈയെൻറമേകംകളുക്കൊരു ചണ്ടമാരുത—
കുരുമൂർത്തി.

അൎത്ഥം:— മായ ആകുന്ന മേഘങ്ങൾക്കു പ്രചണ്ഡമാരുതനായ ഗുരുനാഥ! മായ എന്നു പറയുന്നതു എന്താണു? അതിന്റെ ഉടയവനാരു? അതെങ്ങിനെയുണ്ടായി? ഉണ്ടാവാനുള്ള കാരണമെന്തു? മായയെന്നുള്ളതു ബ്രഹ്മഭിന്നമായ വസ്തുവാണെങ്കിൽ വസ്തു രണ്ടാകുമല്ലോ. മായയും ബ്രഹ്മവും ഒന്നുതന്നെ എന്നു പറഞ്ഞാൽ മായയെപ്പോലെതന്നെ ബ്രഹ്മവും അസത്യമെന്നു വരുമല്ലോ. ഈ വിധമുള്ള സംശയങ്ങൾക്കു തക്ക മറുപടി അരുളിച്ചെയ്യാലും.

താത്പൎയ്യം:— മായാസ്വരൂപത്തേയും, അതിന്റെ ഉടമസ്ഥനേയും, അതിന്റെ ഉത്പത്തിയേയും, അതിന്റെ കാരണത്തേയും അതു ബ്രഹ്മഭിന്നമായാൽ വസ്തുക്കൾ രണ്ടാകുമല്ലോ എന്നും അഭിന്നമായാൽ ബ്രഹ്മവും മിഥ്യയാകുമല്ലോ എന്നും അതിന്റെ സത്യം അറിയാൻ ചോദിക്കുന്നു എന്നു സാരം. —94—

അവതാരിക:— മുൻ ചോദിച്ച ആറു ചോദ്യങ്ങളിൽ നാലു ചോദ്യങ്ങൾക്കു ഉത്തരം പറയുന്നു.

95 അതനൈയിന്നതെൻറുരൈത്തിടപ്പടാമൈയാല—
വാച്ചിയവടിവാകും
ഇതുതനക്കുള തുടലറിയാനലകുമെയ്യെനു—
മവരുടൈയോർകൾ
കതൈയിലാതപൊയ്വന്തതെപ്പടിയെൻറു—
കണ്ടപേരില്ലൈമൈന്താ
വിതനമായൈയേൻ വന്തതെൻറാർ പുത്തി—
വിചാരമററതിനാലെ

അൎത്ഥം:— മായ എന്നതു ഇന്നവിധമെന്നു പറഞ്ഞറിയി

ഞാൻ വയ്യാത്തവണ്ണം അവാച്യസ്വരൂപത്തോടു കൂടിയതാണു്. ഇതെൻെറ, ഈ ദേഹം ഞാൻ, ഈ ജഗത്തു് എന്നിവ സത്യമെന്നു് ആരു് കരുതുന്നുവോ അവർ അതിൻെറ ഉടമസ്ഥൻ, കാരണരഹിതമായ മിഥ്യയായ മായയുടെ ഉത്പത്തിയെപ്പററി ആക്കും അറിവില്ല. ദുഃഖകാരണമായ മായ എന്തിനുണ്ടായി. എന്നാൽ ആത്മജ്ഞാനവിചാരം ചെയ്യാത്തതിനാലുണ്ടായി എന്നാകുന്നു.

താത്പര്യം:— മായാസ്വരൂപത്തെയും, അതിൻെറ ഉടമസ്ഥരേയും, അതിൻെറ ഉത്ഭവത്തെയും, അതു് ഭിന്നമാകാനുള്ള കാരണത്തേയും വിവരിച്ചു പറഞ്ഞു. —95—

അവതാരിക:— അടുത്ത രണ്ടു് പദ്യങ്ങളെക്കൊണ്ടു് അഞ്ചാമത്തെ ചോദ്യത്തിനുത്തരം പറയുന്നു:—

96 അരുവമാകു മായാവിവിത്തെകൾ വിളെയാട്ടു—
മുൻതെരിയാവേ
ഉരുവമാം പലകന്തർപ്പസേനൈയായുതിത്ത—
പിൻവെളിയാകും
പിരമചത്തികളനന്തമാമതൈ കണ്ടുപിടിത്തി—
ടൽ കൂടാതേ
റ' പുറ്പൂതംകൾ കണ്ടനുമാനത്താർ പലരുക്കം—
വെളിയാമേ.

അർത്ഥം:— ഐന്ദ്രജാലികൻ തൻെറ അരൂപമായിരിക്കുന്ന മായാവിദ്യകളെ പ്രദർശിപ്പിക്കും മുമ്പു് അവയെപ്പററി ആക്കും ഒന്നും അറിഞ്ഞുകൂടാ. അവ പല ഗന്ധർവ്വസേനകളായി ഉത്ഭവിച്ചു പ്രത്യക്ഷപ്പെടും. അതുപോലെ ബ്രഹ്മശക്തി അനന്തമാണു്. അവയെ കണ്ടറിയാൻ സാധിക്കയില്ല. വികസിച്ചി

രിക്കുന്ന പഞ്ചഭൂതങ്ങളെ നോക്കി അനുമാനപ്രമാണത്തിനാൽ എല്ലാറ്റിക്കും ബ്രഹ്മശക്തികൾ ഉണ്ടെന്നു് അനുഭവപ്പെട്ടം എന്നാകുന്നു.

താത്പര്യം:— എപ്രകാരം മിഥ്യയായ ജഗത്തൊന്നുണ്ടെന്നു തോന്നുന്നുവോ അപ്രകാരം മിഥ്യയായ മായാശക്തിയുമുണ്ടെന്നു് അറിയണം.

—96—

ഇതും അതുതന്നെ

97 കാരിയംകളും ചത്തിയാതാരമും കാണുമററതുമായും
പാരിനിൻറമായാവിയും സേനൈയും പാപ്പ്വർ—
കൺകാണും
വീരിയന്തികഴ്വിത്തൈയായിന ചത്തി വെളി—
പ്പെടാതതുപോല
പ്പേരിയർ പിരമത്തുക്കമുലകുക്കും പിറിതു—
ചത്തികളുണ്ടേ.

അർത്ഥം:— ശക്തിക്കാധാരമായ ബ്രഹ്മത്തേയും ശക്തികാര്യങ്ങളായ ജീവേശ്വര ജഗത്തിനേയും കാണാമെങ്കിലും ശക്തിയായ മായയെ ആർക്കും ഒരിക്കലും കാണാനാവില്ല. ഐന്ദ്രജാലികനേയും അവൻ കാണിക്കുന്ന ഗന്ധർവ്വസേനകളേയും കാഴ്ചക്കാർക്കു് പ്രത്യക്ഷത്തിൽ കാണാം. അത്യന്തം ഗംഭീരമായ വിദ്യാശക്തിയാകട്ടെ ആരുടേയും ദൃഷ്ടിക്കു വിഷയീഭവിക്കുന്നതല്ല. അതുപോലെ മഹത്വപൂർണ്ണമായ ബ്രഹ്മസ്വരൂപത്തിനും ജഗത്തിനുമദ്ധ്യേ ചില ശക്തികളുണ്ടു്.

താത്പര്യം:— ബ്രഹ്മത്തിനും ജഗത്തിനും മദ്ധ്യേ അവാന്തരമായി തോന്നുന്ന മായ പ്രത്യേകം ഒരു വസ്തുവായി ബ്രഹ്മത്തിൽ നിന്നും ഭിന്നമായി വർത്തിക്കയില്ല. അതിനാൽ വസ്തു രണ്ടില്ല.

—97—

അവതാരിക:— ആറാം ചോദ്യത്തിൻ്ത്തരം പറയുന്നു.—

98 ചത്തിചത്തനെത്തവിരവേറൻവകാൺ ചത്ത—
നാമായാവി—
വിതൈത്തക്കാട്ടിയ വിന്ത്രിരജാലംപോയ് വിത്തു—
വാനാം പോല
പൂൎത്തിമൈന്തൻ! ചത്തിമാനാകിയ പൂരണ—
വാത്മാവിൻ
വത്തുനിർണ്ണയം ചൊന്നതിട്ടാന്തത്തിൻ വഴി—
കണ്ടുതെളിവായേ.

അൎത്ഥം:— അറിവുള്ള മകനേ! ഇന്ദ്രജാലശക്തി എന്നതു് ഐന്ദ്രജാലക്കാരനിൽ നിന്നും ഭിന്നമായ മറെറാരു ശക്തിയല്ല, ആ ശക്തിയുടെ ഉടമസ്ഥനായ ഐന്ദ്രജാലികൻ കാണിച്ച വിദ്യയായ ഇന്ദ്രജാലം പോയി വിദ്വാനാകുന്നതുപോലെ സൎവ്വശക്തിമാനായ പരിപൂൎണ്ണാത്മാവിൻെറ സ്വരൂപനിശ്ചയത്തെപ്പററി പറയുന്ന ദൃഷ്ടാന്തമാൎഗ്ഗത്തെ ധരിച്ചു തെളിഞ്ഞുകൊള്ളണം.

താത്പൎയ്യം:— ശക്തനെ കൂടാതെ ശക്തി എന്നൊരു വസ്തുവേറെയില്ലാത്തതുകൊണ്ടും ആ സത്തില്ലാത്ത സ്ഥാനത്തും ശക്തനിരിക്കകൊണ്ടും, ശക്തനും ശക്തിയും എങ്ങിനെ ഒന്നാകും? അതിനാൽ ശക്തിയെപ്പോലെ ശക്തൻ സത്താവുകയില്ല എന്നു സാരം. —98—

അവതാരിക.— പ്രതിബിംബമായ മായാശക്തിയെ നീക്കി ബിംബമായ ചിച്ഛക്തിയെ പ്രദർശിപ്പിക്കാൻവേണ്ടി അസത്തായ മായാശക്തി എങ്ങനെ സത്യമാകും എന്ന ചോദ്യത്തിനുത്തരം പറയുന്നു.

99 ഇല്ലെയാകിയ ചത്തിയെയുണ്ടെൻപതെപ്പടി—
യെനകേൾക്കിൽ
പുല്ലെയാതിയാമചേതനപ്പൊരുളെലാം പൂത്തു—
കായ്പതപാരായ്
നല്ലെയാമകനേയതിർ ചിർചത്തിനടന്തിടാ—
തിരുന്താക്കാൽ
തൊല്ലെയായ്വരും ചരാചരവുയിർക്കെലാം—
സുപാവംകൾ വേറാമേ.

അർത്ഥം:— സത്ഗുണ സമ്പന്നനായ മകനേ! മിഥ്യയായ മായാശക്തി എങ്ങിനെ സത്യമാകും എന്നു കേട്ടാൽ, പുല്ല് മുതലായ എല്ലാ ജഡവസ്തുക്കളും, കാലാകാലങ്ങളിൽ പുഷ്പിച്ചു കായ്ക്കുന്നതിനെ നോക്കുക! ആ വസ്തുക്കളിൽ ചിഛക്തി പ്രവേശിക്കാതിരുന്നാൽ തുടർച്ചയായി വന്നുകൊണ്ടിരിക്കുന്ന ചരാചരജീവികളുടെയെല്ലാം സ്വഭാവംതന്നെ മാറിപ്പോകും. —99—

ഇതും അതുതന്നെ

100 കരുപ്പെമുട്ടൈയുട്ട് പറവൈകൾ പലനിറം—
കലന്ത ചിത്തിരം പാരായ്
അരുപ്പമാം ചത്തിനിയമമില്ലാവിടിലരചിലാ—
നകർ പോലാം
നെരുപ്പുനീർകളാം, കചപ്പുമേമതുരമാ നീചന—
മറൈയോതും
പൊരുപ്പുമേകമാം കടലെലാം മൺകളാം—
പുവനമിപ്പടിപോമേ

അർത്ഥം:— ഒരേനിറത്തിലുള്ള മുട്ടകളിൽ (ദ്രവരൂപത്തിലുള്ള ...) നിന്നും പല വർണ്ണത്തിലുള്ള പക്ഷികൾ വിരിഞ്ഞി

ന്നുന്ന വൈചിത്ര്യത്തെ കാണുന്നില്ലേ. അരൂപിയായ ചിച്ഛക്തിയുടെ നിയമമില്ലെങ്കിൽ ഭരണകർത്താക്കളില്ലാത്ത രാജ്യം പോലെ എല്ലാം വ്യത്യാസപ്പെട്ടു താറുമാറാകും. അതെങ്ങിനെയെന്നാൽ അഗ്നി ജലമായി തണുക്കും; കയ്പു്, മധുരമാകും; ചന്ദ്രാദികൾ ഭേദമേന്യേ മല മേഘങ്ങളെപ്പോലെ സഞ്ചരിക്കും, സമുദ്രം മുഴുവൻ മണ്ണുകൊണ്ടു നിറയും ഇങ്ങിനെ ജഗത്തു് തന്റെ സ്വഭാവത്തെ വിട്ടു് വർത്തിക്കും.

താത്പര്യം:— സൂര്യകിരണം ബഹിർമ്മുഖത്തിൽ മിഥ്യയായ ജലമായും, അന്തർമ്മുഖത്തിൽ സത്യമായ ഉഷ്ണമായും ഭവിക്കുന്ന ഈ ശക്തിതന്നെ സർവ്വത്തിന്റേയും ഉള്ളിൽ നിയന്താവായി വർത്തിക്കുന്നതിനാൽ അതിന്റെ സ്വഭാവം അതിനുണ്ടായി എന്നല്ലാതെ സ്വതേ അതിന്നു സ്വഭാവമില്ല എന്നു സാരം. -100-

അവതാരിക:— ഈ ശക്തികൾ മാറുന്നവയും ശക്തനെ അദ്വൈതമായി ദർശ്ശിക്കുന്നതും മുക്തിയെ പ്രാപിക്കുന്നതുമെങ്ങനെയെന്നു് ചോദിക്കുന്നു:—

101 ആർക്കും കാണവുമറിയവും പടാതെന്റെ മവാ—
ച്ചിയവടിവെൻറും
ചേർക്കുന്നാമരുപപ്പയിർ വിത്തെൻറും ചെപ്പിയ—
ചിർചത്തി
പേർക്കുമാറെങ്ങൻ പിരിത്തിടപ്പടാതെനിൻ—
പിരമപാവനൈയൊൻറായ്
പാർക്കുമാറെങ്ങൻ മുത്തിയാകുവതെങ്ങൻ പരമ—
ചക്കരമൂർത്തി

അർത്ഥം:— ശ്രേഷ്ഠനായ ആചാര്യരേ! ആർക്കും കാണാനും, അറി

യാനും സാധിക്കാത്തതെന്നും, അതിന്റെ രൂപം ഇന്നതെന്നറിയാൻ കഴിയാത്തതെന്നും, സാങ്കല്പികമായ നാമരൂപപ്രപഞ്ചബീജമെന്നു് പറയുന്ന ചിച്ഛക്തിയെ എങ്ങിനെ ഇല്ലാതാക്കും? ഇല്ലാതാക്കാൻ പററില്ലെങ്കിൽ സ്വരൂപസമാധിയിൽ അദ്വൈതമായി ദർശ്ശിക്കുന്നതെങ്ങനെ മുക്തിതന്നെ എങ്ങിനെ ലഭിക്കുമെന്നും അരുളിച്ചെയ്യേണമേ. 101

അവതാരിക:— ആദ്യത്തെ രണ്ടു ചോദ്യങ്ങൾക്കു് ഉത്തരം പറയുന്നു.

102 വായുത്തംപനം ജലത്തംപനമണിമന്തിര—
മരുന്താലേ.
തേയുത്തംപനംചെയ്തിടിലതിലതിർ ചിറന്ത—
ചത്തികളെങ്കേ.
നീയേ സച്ചിതാനന്തമായ് വേറൊൻറു നിനൈ—
ന്തിടാതിരുപ്പായേൻ.
മായച്ചത്തിപോമീതൻറി മന്തിരമറൈകളിൽ—
കാണോമേ.

അർത്ഥം:— മണിമന്ത്രൗഷധങ്ങളാൽ വായുസ്തംഭനം, ജലസ്തംഭനം, അഗ്നിസ്തംഭനം മുതലായവയെ ഉണ്ടാക്കിയാൽ അതാതിന്നു സ്ഥായിയായുണ്ടായിരുന്ന ചലനം, തണുപ്പു്, ചൂടു് മുതലായ ശക്തികൾ എവിടെയിരിക്കുന്നു? നീ ആ സച്ചിദാനന്ദസ്വരൂപമായി മറെറാന്നിനേയും ചിന്തിക്കാതിരിക്കുമെങ്കിൽ മായാശക്തി നശിക്കും; ഇതല്ലാതെ മറെറാരു മാർഗ്ഗംവേദങ്ങളിൽ കാണുന്നില്ല.

താത്പര്യം:— ഗുരുവാക്യാനുസരണം താൻ സച്ചിദാനന്ദ

സ്വരൂപം തന്നെന്നു ചിന്തിച്ചുറയ്ക്കുമെങ്കിൽ, അതുതന്നെയായി ത്തീരുന്നതും മിഥ്യയായ മായാശക്തി നീങ്ങിപ്പോകുന്നതും ആകുന്നു. —202—

അവതാരിക:— മൂന്നാം ചോദ്യത്തിനുത്തരം പറയുന്നു.

103 മേവുമണ്ണിലവ്യക്തമേ വിയത്തമാം വിവകരി—
ത്തിടവേണ്ടിൻ
നാവിനാൻ മണ്ണെക്കുടമെൻപരക്കുടം നശിപ്പതും—
നാവാലേ.
ചാവുനാമരൂപംകളെ മറന്നുമൺപാർപ്പതേ—
പരമാത്മം
ജീവഭേതകർപ്പിതംകളെ മറന്നുനീ ചിന്മയ—
മാവായേ.

അർത്ഥം:— കുടത്തിനു് ഹേതുഭൂതമായ ശക്തിയെ പ്രതിനിധാനം ചെയ്യുന്ന മണ്ണിൽ, കുടം രൂപീകൃതമാകുന്നതുവരെ അന്തർല്ലീനമായിരുന്ന ആ ശക്തിവിശേഷം, കുടമായിത്തീർന്നതിനു ശേഷം വെളിപ്പെട്ടു; വ്യവഹാരത്തിനുവേണ്ടി അതിനെ (ആ മണ്ണിനെ) നാക്കുകൊണ്ടു് കുടം എന്നു പറയുന്നു. ആ കുടം നശിച്ചാൽ അതിനെ അതേ നാക്കുകൊണ്ടു് തന്നെ മണ്ണെന്നും പറയുന്നു. സാങ്കല്പികമായ നാമരൂപാദികളെ ചിന്തിക്കാതെ മണ്ണായി മാത്രം കാണുന്നതു് സത്യമായ ജ്ഞാനം അതുപോലെ ജീവപരം ജഗത്തെന്ന പ്രത്യേക പിരിവുകളെ ഉപേക്ഷിച്ചു് നീ ചിന്മാത്രമായിക്കൊള്ളണം.

താത്പര്യം:— കുടത്തിനെ മണ്ണെന്നറിഞ്ഞാൽ കുടം എന്ന ഭേദം നശിച്ചു് അതു് മണ്ണുതന്നെയെന്ന സത്യം അറിയപ്പെടുന്ന

തുപോലെ ചിച്ഛക്തിതന്നെ ചിത്തെന്നു കണ്ടാൽ ആ ശക്തി നശിച്ച് അതുതന്നെ ചിത്തെന്ന് ഉറയ്ക്കുന്നതുതന്നെ മായാനിവൃത്തിയായ മുക്തി എന്നു സാരം. —103—

അവതാരിക:— അടുത്ത രണ്ടു ശ്ലോകങ്ങളാൽ, ആ ശക്തികൾ ഇല്ലാതായിട്ടും അതിന്റെ കാര്യരൂപമായ ദൃശ്യങ്ങൾ അവശേഷിക്കുന്നതിനാൽ അതു് നശിക്കുന്നതിനുള്ള മാർഗ്ഗം കൂടെ ശ്രേയാവായി ഉപദേശിക്കണമെന്ന് അപേക്ഷിക്കയാൽ അതിനു സമാധാനം പറയുന്നു.

104 പൂരിക്കും കണസച്ചിദാനന്ദത്തിൽ പൊയ്,—
ജഡം, തുയർ മൂന്റം
തുരത്തായിനും തോൻറു പാഴ്‌വിപരീതം തുടൈ-
പ്പതെപ്പടിയെൻറാൽ
നീരിൽതോൻറും തന്നിഴൽ തലൈകീഴതായ്—
നിൻതലൈയിനനേരായ്
പാരിൽ തോൻറിയ തന്നൈനോക്കിടിലന്ത പാഴ്-
നിഴൽ പൊയ്യാമേ.

അർത്ഥം:— പരിപൂർണ്ണവും ഘനവുമായ സച്ചിദാനന്ദസ്വരൂപത്തിൽ, അജ്ഞാനം, ജഡം, ദുഃഖം, എന്നിവ മൂന്നും ഉൾക്കൊള്ളുന്നില്ല എങ്കിലും, സത്യം എന്നു തോന്നിക്കുന്നതും എന്നാൽ ഇല്ലാത്തതുമായ വിപരീതജ്ഞാനത്തെ നശിപ്പിക്കേണ്ടതു എങ്ങിനെയെന്നാൽ ജലത്തിൽ പ്രതിഫലിച്ചു കാണുന്ന തന്റെ പ്രതിഛായ തലകീഴായിതോന്നിയാലും നേരേ ഭൂമിയിൽ നിൽക്കുന്ന തന്റെ രൂപത്തെ നോക്കിയാൽ വെള്ളത്തിൽകണ്ട പ്രതിഛായ മിഥ്യയെന്നറിയുന്നതോടെ ഇല്ലാതാകും.

താത്പര്യം:— തന്നെ ദശിച്ചാൽ തൻെറ ഛായയായ ദൃശ്യം നശിക്കുമെന്നു താത്പര്യം. —104—

ഇതും അതുതന്നെ

105 ജ്ഞാനം കാരണമറിവുകാൺകാരിയ നാമരൂപ—പ്പേർകൾ
അനനതെപ്പടിയഴിന്തതെപ്പടിയെന, വായ്—കുതൽപലനൻേറാ
മാനമെന്തനേ തീക്സ്വപ്പനജകം വന്തതും—പരാമൽ
പോനതും നിനൈയാമലുൻ പോതമായ് പൂരണ-മായിരുപ്പായേ.

അർത്ഥം:— കീർത്തിമാനായ പുത്ര! കാരണമായജ്ഞാനത്തിനെ അറിയുന്നതാണു് അറിവു് എന്നു പറയുന്നു. കാര്യമായതു് നാമരൂപമായ ജീവേശ്വര ജഗത്താകുന്നു എന്നു പറയുന്നു; ഇവയുടെ ഉത്പത്തി നാശങ്ങളെപ്പററി ചിന്തിച്ചിട്ടാവശ്യമില്ല. ദീർഘ സ്വപ്നങ്ങളായ ലോകങ്ങൾ ഉത്ഭവിച്ചതിനേയും നശിക്കുന്നതിനേയുംപററി ചിന്തിക്കാതെ നീ ജ്ഞാനപ്രകാശമായ പരിപൂർണ്ണ സ്വരൂപമായിരുന്നുകൊൾക.

താത്പര്യം:— കാരണമായ ചിന്മാത്രമായി തെളിഞ്ഞാൽ കാര്യമായ എല്ലാം അതായിതന്നെ പ്രകാശിക്കും എന്നാകുന്നു.

അവതാരിക:— ചിന്തിക്കേണ്ട ക്രമവും അതിൽനിന്നുണ്ടാകുന്ന അദ്വൈതാനന്ദവും പറയുന്നു.

ഇതും അതുതന്നെ

106 അസത്തിലൊമ്മട്ടുണ്ടമ്മട്ടും പരാമുഖമാകി—നായമ്മട്ടും

നിജത്തിലുംവിഴിപ്പാർവൈയായിപ്പടി—
നിരന്തരപഴക്കത്താൽ
വചത്തിലുൻമനനിൻറ ചിന്മാത്തിര വടിവ—
മാകിടിൻ മെയ്ന്താ
കചത്തതേകത്തിലിരുക്കിന്ത മാനന്ദക്കടൽ—
വടിവാവായെ

അർത്ഥം:— മകനേ സത്യമെന്നപോലെ തോന്നിയ ജഗജ്ജീവ്പരമായ മിഥ്യയിൽ എത്രകാലം ബന്ധപ്പെട്ടിരുന്നോ, അത്രകാലവും ബഹിർമ്മുഖനാണ്. ഈ വിധം അറിവായ സത്യത്തിൽ അന്തർമ്മുഖ ദൃഷ്ടിയോടെ അഖണ്ഡമായ അഭ്യാസത്താൽ നിൻെറ മനസ്സിനെ വശപ്പെടുത്തി ചൈതന്യ സ്വരൂപനാകുമ്പോൾ വെറുക്കപ്പെട്ട ശരീരത്തിലിരുന്നാലും നീ ബ്രഹ്മാനന്ദ സാഗര സ്വരൂപനാകും.

താത്പര്യം:— ഇങ്ങിനെ ചിന്തിച്ച് ചിദ്രൂപമായാൽ, ആ രൂപമായ ആനന്ദസ്വരൂപംതന്നെ താനായി പ്രകാശിക്കുന്നവൻ എന്നു സാരം. —106—

അവതാരിക:— മായ, അവിദ്യ മുതലായ ജഡഭാവംനശിച്ച് ചിദാകതിയായ ചിത്ഭാവം ആത്മാവിൽ ലയിച്ച് ഒന്നായശേഷം ആ ആത്മാവുതന്നെ സച്ചിദാനന്ദ സ്വരൂപം എന്നു് ഉപദേശിച്ച ആചാര്യരെ നോക്കി, അങ്ങിനെയാണെങ്കിൽ സത്തിനേയും ചിത്തിനേയും പോലെ ആനന്ദം അതിൽ കാണുന്നില്ലല്ലോ എന്നു ചോദിക്കുന്നു.

107 താനൻറി വേറൊൻറുമില്ലാത പൂരണ
സച്ചിദാനന്ദ കണമാം

ഉൗനിൻറവുയിർതോൻറ മൊൻറാകുമെൻറാ
ലതൊക്കിൻറപടി കണ്ടിലേൻ,
നാനെൻറ ജീവൻകൾ സത്താനവകൈയൊക്കം
ജ്ഞാനങ്കൾ വെളിക‌ണ്ടതാൽ
ആനന്ദമിവൈപ്പോല. വെളിയാകഉതിയാത
വടൈവേത്ത് കുരുനാതനേ!

അർത്ഥം:— ഗുരുനാഥ! ആത്മാ താൻ മാത്രമിയിരിക്കുന്നതല്ലാതെ, തന്നെക്കൂടാതെ വേറേ വസ്തുക്കളിലില്ലാത്ത പരിപൂർണ്ണമായ സച്ചിദാനന്ദസ്വഭാവമായി ദേഹത്തിലിരിക്കുന്ന ജീവികളിലെല്ലാം ഏകമായിരിക്കുമെങ്കിൽ ആ ആത്മാ അങ്ങനെ ഏകമായിരിക്കുന്ന പ്രകാരം കാണുന്നില്ലല്ലോ അഹംഭാവമുള്ള ജീവികൾ സത്തെന്ന ഗുണം ശരിതന്നെ. ചിത്തു പ്രകാശിക്കുന്നു; ഇതുപോലെ ആനന്ദം വ്യക്തമാകാത്ത കാരണം എന്തെന്നു ചോദിക്കുന്നു. —107—

അവതാരിക:— അടുത്ത മൂന്നു ശ്ലോകങ്ങളാൽ മുൻ ചോദ്യത്തിനുത്തരം പറയുന്നു:—

108 ഉരുവംകളിരതംകൾ പരിചംകളൊരുപൂവി
ലൊൻറാകുമെൻറാലുമേ
കരണംകളോരോൻറിലോരോൻറ് തെരിയും
കണക്കൻറിവാരാതു കാൺ
അരുമന്തസച്ചിദാനന്ദ സ്വഭാവംക-
ളാത്മാവിൻ വടിവാകിലും
പിരപഞ്ചമയമാം വിരുത്തി പേതത്തിനാർ
പേതംകളാമെയ് തനേ.

അർത്ഥം:— മകനേ രൂപങ്ങളും രസങ്ങളും സ്പർശങ്ങളും ഒരു പുഷ്പത്തിൽ ഒന്നായിരിക്കുമെങ്കിലും, ഇന്ദ്രിയം ഓരോന്നിനും അതാതിന തക്കതായ ഓരോ വിഷയത്തിനെ അറിയുന്ന തല്ലാതെ, ഒന്നിനു് മററൊന്നിൻെറ വിഷയത്തെ അറിയാൻ സാധിക്കയില്ല. അതുപോലെ സച്ചിദാനന്ദ സ്വഭാവങ്ങൾ ആത്മസ്വരൂപമായിരുന്നാലും ജഗതു് സ്വരൂപമായ വൃത്തിയുടെ വ്യത്യാസത്താൽ വിഭിന്നമായിരിക്കും. —108—

ഇതും അതുതന്നെ

109 താമതമിരാജ സംസാത്തുവിതമുക്കണ
  ത്താൽവരും വിരുത്തിമൂൻറാം
ആമവൈകൺമൂടമും കോരമും ചാന്തമും
  മപിതാനമാകുമകനേ,
ഏമുറവിരുക്കിൻറ സച്ചിദാനന്ദംക-
  ളെൻെറൻറു മൊൻറാകിലും
നാമുരൈക്കും വിരുത്തിപിരിവിനാർ സൊരൂപ
  ഞ്ഞാനാനി പിരിവാകുമേ.

അർത്ഥം:— മകനേ! തമസ്സും രജസ്സും സത്തുവവുമായ ത്രിഗുണങ്ങളാൽ ഉണ്ടായ വൃത്തികൾ മൂന്നു വ ധമാകുന്നു. ആ മൂന്നും മൂഢവൃത്തിയും ഘോരവൃത്തിയും ശാന്തവൃത്തിയുമെന്നു് അവയ്ക്കു് നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. ആനന്ദാനുഭവത്തിനായിരിക്കുന്ന സച്ചിദാനന്ദമായവ എപ്പോഴുമേകമായാലും ചേരുപറയുന്ന വൃത്തിഭേദംകൊണ്ടു് സച്ചിദാനന്ദസ്വരൂപങ്ങൾ ഭേദങ്ങളായിരിക്കും —109—

ഇതും അതുതന്നെ

110 ജഡമാന മൂടത്തരുക്കല്ലു് മൺകളിർ
  സത്തൊൻറുമേതോൻറു മാൽ
വിടമാന കാമാതി കോരത്തിലാനന്ദം

വിളെയാതു മററവൈകളാം.
തിടമാനവൊഴിവാതി ചാന്തത്തിലേ സച്ചി-
താനന്ത മൂൻറുവെളിയാം.
മടമാനമുട്ടംകൾ കോരംകൾ വിട്ടചാന്ത
മനമാകിലാനന്ദമേ.

അർത്ഥം:- ജഡമായ മരം, കല്ല്, മണ്ണ് മുതലായ മൂഢവൃത്തികളിൽ സത്തുമാത്രം പ്രകടമായിരിക്കും. വിഷരൂപമായ കാമം മുതലായ ഘോരവൃത്തികളിൽ ആനന്ദം ഉദിക്കയില്ല. സത്തും ചിത്തും മാത്രമേ പ്രകടമാകും. ഉറപ്പായ വൈരാഗ്യം മുതലായ ശാന്തവൃത്തികളിൽ സത്ത്, ചിത്ത്, ആനന്ദം എന്നീ മൂന്നും പ്രകടമാകും. അറിവില്ലാത്തമൂഢവൃത്തികളേയും ഘോരവൃത്തികളേയും വിട്ടകന്ന മനസ്സ്ശാന്തവൃത്തിയെ പ്രാപിച്ചാൽ ആനന്ദം പ്രകടമാകും.

താത്പര്യം:- ആത്മസ്വഭാവമായ സച്ചിദാനന്ദം വൃത്തിഭേദങ്ങളാൽ മറഞ്ഞതായും, പ്രത്യക്ഷീഭവിച്ചതായും തോന്നി എന്നല്ലാതെ, വാസ്തവത്തിൽ അവ അതിലില്ല എന്നു ഭാവം.

—110—

അവതാരിക:- ആ സച്ചിദാനന്ദ ലക്ഷണം എന്താകുന്നു എന്ന ചോദ്യത്തിന് ഉത്തരം പറയുന്നു.

111 ഇകമാന കുരുനാതനേ സച്ചിദാനന്ദ—
മെന്നമിലക്കണമറികിലേൻ
അകലാതസത്താവതേതു ചിത്താവതേ—
താനന്ദമേതെൻറീടിൻ
മികുകാലമൂൻറും കെടാതിരുപ്പതു സത്ത്

വേറുപാടറിതൽ ചിത്താം.
മകിഴ്കാമനകർ പോതുസുകമാകുമനുപൂതി
വാഴ്വെൻപതാനന്ദമേ.

**അർത്ഥം:—** മൻഷ്യസ്വരൂപമായി എഴുന്നരുളിയ ഗുരുനാഥ! സച്ചിദാനന്ദലക്ഷണം എന്തെന്നറിയുന്നില്ല. നീങ്ങാത്ത സത്ത് എന്നാൽ ഏതു്? ചിത്തേതു്? ആനന്ദം എന്നതേതു്? എന്നു ചോദിച്ചാൽ അധികരിച്ചിരിക്കുന്ന ത്രികാലങ്ങളിലും നശിക്കാതിരിക്കുന്നതു സത്താകുന്നു. ചിത് ജഡഭേദങ്ങളെ തിരിച്ചറിയുന്നതു് ചിത്താകുന്നു. ആഗ്രഹിക്കുന്ന കാമത്തെ അനുഭവിക്കുന്ന സന്ദർഭത്തിലുണ്ടാകുന്ന സുഖം പോലുള്ള സ്വാനുഭൂതി ആനന്ദം എന്നാകുന്നു.

**താത്പര്യം:—** സച്ചിദാനന്ദലക്ഷണം എന്തെന്നു പറഞ്ഞു.

—111—

**അവതാരിക:—** ആത്മാസച്ചിദാനന്ദമെന്നു് എങ്ങിനെ അനുഭവപ്പെടുമെന്നു് ചോദിക്കുന്നു:—

112 നാചച്ചരീരത്തിരുക്കും ചരീരിതനൈ
നാൽവേതമാവാക്കിയം
നീ സച്ചിതാനന്ദമെൻറിടിനു മാചിരിയർ
നീ പിരമമാകുമെനിനും
മാചററ സച്ചിതാനന്ദനാനെന്ന വിവൻ
മന്നുമനുപവമെങ്ങനെ
കോചപ്പുരംകളൈ യിടിത്തുത്തകത്തമത—
കഞ്ചരകുരുനാതനേ!

**അർത്ഥം:—** പഞ്ചകോശമയമായ മൂന്നു ദേഹങ്ങളേയും ഇടിച്ചുതകർത്ത മദയാനയായ ഗുരുനാഥ! നശ്വരമായ ദേഹത്തിൽ

സ്ഥിതിചെയ്യുന്ന ദേഹിയെ, നാലു വേദത്തിന്റേയും അവസാനത്തതായ മഹാവാക്യങ്ങളിലും നീതന്നെ സച്ചിദാനന്ദ സ്വരൂപമെന്നു് പറഞ്ഞാലും, നീ തന്നെ ബ്രഹ്മമെന്നു് ദേശികർ ഉപദേശിച്ചാലും, ഞാൻ നിർമ്മലമായ ആ സച്ചിദാനന്ദമാണെന്നു് ഈ ശിഷ്യൻ എങ്ങിനെ അനുഭവപ്പെടും എന്നു ചോദിക്കുന്നു.

—112—

**അവതാരിക.—** ആത്മാ സത്താകുന്നു എന്നതിനു് അനുഭവം പറയുന്നു:—

113 ജന്മാന്തരം ചെയ്തുവിനൈകളുടർ തരുമെനിൽ
ചെൽകാലമിവനുണ്ടലോ
കന്മാന്തപാവനരക സൊക്കമെനിൽ വരുകിൻറ
കാലത്തുമിവനുണ്ടലോ,
ഉന്മാതയാതനാവുടൽ കടവുളുടൻ മനുട
ഉടൽമാറിമാറിയഴിയും
തന്മായവുടൽ കെടിനുമിവനിരിപ്പതുകൊണ്ടു്
സത്തെൻപതൊക്കുമകനേ.

**അൎത്ഥം:—** മകനേ! മുൻ ജന്മങ്ങളിൽ ചെയ്ത കർമ്മങ്ങളാണു് ദേഹത്തെ തരുന്നതെങ്കിൽ, കഴിഞ്ഞ ജന്മത്തിലും ഇവൻ ഉണ്ടായിരുന്നുവല്ലോ. ഈ ജന്മത്തിൽ ചെയ്യുന്ന കർമ്മത്തിനു് അനുസരണമായ സ്വർഗ്ഗനരകവാസങ്ങളെ അനുഭവിപ്പാൻ വേണ്ടി വരുന്ന ജന്മത്തിലും ഇവൻ ഉണ്ടായിരിക്കുമല്ലോ. ചിത്തഭ്രമകാരണമായ യാതനാ ശരീരവും, ദേവശരീരവും, മനുഷ്യശരീരവുമായി മാറിമാറി നശിച്ചുകൊണ്ടിരിക്കും. മിഥ്യയായ തന്റെ ദേഹത്തിനു നാശം സംഭവിച്ചാലും ദേഹിക്കു നാശമുണ്ടാകാതിരിക്കുന്നതിനാൽ സത്തെന്നു് അനുഭവപ്പെടുന്നു.

താത്പൎയ്യം:— ദേഹാദികൾ നശിച്ചാലും മൂന്നു കാലങ്ങളിലും താൻ നശിക്കാതിരിക്കുന്നതിനാൽ ആത്മാവു് സത്തെന്നതു് ശരിതന്നെയാകുന്നു. —113—

അവതാരിക:— ആത്മ, ചിത്തും ആനന്ദവുമാണെന്നതിനു് അനുഭവം പറയുന്നു:—

114 ഇരുളാകമൂട്ടം ചുഴത്തിയിലിരാത്തിരിയിലിരവി ചുടരററ പൊഴുതു
മരുളാമലിരുളൈയും പൊരുളൈയും തെരികിൻറ വകൈകൊണ്ടു ചിത്താകുമേ.
പെരുവാഴ്വുമിക്കതൊ നേതന്നിടത്തിനിർ പേരാത പിരിയമതനാൽ
അരുകാതപിരിയം സുകത്തിൽ വരുമാതലാലാനന്ദമാ, മെയ്ന്തനേ.

അൎത്ഥം:— അന്ധകാരാവൃതമായ സുഷുപ്ത്യവസ്ഥയിലും സൂൎയ്യപ്രകാശരഹിതമായ രാത്രിയിലും ഭ്രമിക്കാതെ ഇരുട്ടിനേയും വസ്തുക്കളേയും കാണുന്നതിനാൽ ആത്മാ ചിത്താകുന്നു ഒരിക്കലും നശിക്കാത്ത ആനന്ദാതിരേകത്താൽ താനേ, തന്നിൽനിന്നു മാററമില്ലാത്ത പ്രിയം സമ്പ്രാപ്തിക്കുന്നതിനാൽ കുറയാത്ത പ്രിയമാതു് സുഖത്തിൽ വരുന്നതുകൊണ്ടു് ആത്മാവു് തന്നെ ആനന്ദമാകുന്നു.

താത്പൎയ്യം:— ആത്മാ അജ്ഞാനം നീങ്ങി അറിവായിരുന്നു അറിയുന്നതിനാൽ ചിത്തും സൎവ്വവിഷയങ്ങളിലുമുള്ള പ്രിയം നീങ്ങിയാലും, തന്നിലുള്ള പ്രിയം നീങ്ങാത്തതിനാൽ ആനന്ദവുമാകുന്നു. —114—

അവതാരിക:— സുഖസാധനങ്ങളിൽ എപ്രകാരം പ്രിയമാ

യിരിക്കുന്നുവോ അതുപോലെ ആത്മാവിലും പ്രിയമായിരിക്കുന്നതിനാൽ അതു് ആനന്ദത്തിനു് സാധനമാകുകയില്ലയോ എന്നാൽ അതങ്ങിനെ ആവുകയില്ലെന്നതിനു് അനുഭവം പറയുന്നു.

115 അന്നപാനാതി സുകസാതനമതാകയാ—
ലാക്കും വെകുപിരിയമാകും
ഇന്നവാറാത്മാവുമാനന്ദസാതന
മെനക്കരുതൽ പൊരുളല്ലവേ.
ചൊന്നവാത്മാവെയൊരു സുകസാതനംകളൊട്ട
ചൊല്ലുവാനാകിൽ മകനേ
ഉന്നതാനന്ദം വേറേതനുപവിപ്പതാ
രുപയവാത്മാവുമുളവോ.

അർത്ഥം:— മകനേ, ഉണ്ണുക, കുടിക്കുക മുതലായവ സുഖത്തിനു് സാധനമായിരിക്കുന്നതിനാൽ അതു് സകലക്കും അത്യന്തം പ്രിയമാകുന്നു. അതുപോലെ ആത്മാവും ആനന്ദത്തിനു സാധനമെന്നു വിചാരിക്കുന്നതു് അർത്ഥശൂന്യമല്ലേ? ആത്മസ്വരൂപത്തിനെ സുഖസാധനങ്ങളോടു ചേർത്തു് പറയുന്നുവെങ്കിൽ നിൻെറ ആനന്ദം എന്നതു് നിന്നിൽനിന്നഭിന്നമാണോ? അനുഭവിക്കുന്നതായ രണ്ടാത്മാക്കളുണ്ടോ?

താത്പര്യം:— സാധനം നശിച്ചു് സാധ്യമായ സ്ഥാനത്തിൽ ശേഷിച്ച നിരതിശയാനന്ദം പോരേ; അതനുഭവിക്കുന്ന ആത്മാവു് വേറെ ഇല്ല. അതിനാൽ ആത്മാ ആനന്ദമാകുന്നതല്ലാതെ അതിനു സാധനമാകയില്ല —115—

അവതാരിക:— ആത്മാ ആനന്ദ സ്വരൂപമാണെങ്കിൽ അഭ്യ

മുഖീഭവിച്ചനുഭവിക്കുന്ന ആനന്ദം അതാകയില്ലേ എന്നു ചോദിച്ചാൽ അതു് വിഷയാനന്ദമാകയാൽ അതാകയില്ലെന്നതിനും അനുഭവം പറയുന്നു:—

116 വിഷയസുകമതിൽ വരുന്നൽ പിരിയമാത്തിരമാകും
വെകുപിരിയമാത്മാവിലാം
വിഷയസുകം വരുപിരിയമാറി വരുമാത്മാവിൽ
വെകുപിരിയം മാറാതു കാൺ
വിഷയസുകം വിടലുമാം, കൊളലുമാന്മാവൈ
വിട്ടതെവർ കൊൾവതെവർ പാർ.
വിഷയസുകപോകംകൾ വിട്ടുമവനൈയവനാൽ
വിടപ്പടാതൊരു നാളുമേ.

അർത്ഥം:— വിഷയാനന്ദത്തിൽ നിന്നുണ്ടാകുന്ന സുഖം പ്രീതിയുടെ അളവനുസരിച്ച മാത്രമാണു്. ആത്മാവിൽ അതിൽനിന്നും അത്യന്തം പ്രിയമുണ്ടാകും. വിഷയാനന്ദജന്യമായ പ്രിയം സ്ഥായിയല്ല, അതു് മാറിമാറി വന്നുകൊണ്ടിരിക്കും. ആത്മാവിലുള്ള ആത്യന്തിക പ്രേമത്തിനാകട്ടെ ഒരിക്കലും മാററമില്ലാതെ ഒരേ സ്വഭാവത്തിൽ വർത്തിക്കും; വിഷയസുഖത്തെ ഉപേക്ഷിക്കയോ സ്വീകരിക്കയോ ചെയ്യാം; എന്നാൽ ആത്മാനന്ദത്തെ ഉപേക്ഷിക്കുന്നതാരു്, സ്വീകരിക്കുന്നതാരു്. നല്ലപോലെ ചിന്തിക്കുക. വിഷയാനന്ദാനുഭവങ്ങളെ ഒരുവനു് വെറുക്കാൻ കഴിയും അങ്ങനെ വെറുത്തവൻതന്നെ വെറുത്തു പുറംതള്ളാൻ കഴിയുമോ ഒരിക്കലും കഴിയുകയില്ല.

താത്പര്യം:— അറിവു് അറിയായ്മ ഇല്ലാതെ അറിവായിരുന്നുകൊണ്ടു് ചിത്തു് വിഷയങ്ങൾ സർവ്വത്തിലും നിന്നു നീങ്ങിയാലും തന്റെ പ്രിയം നീങ്ങാത്തതിനാൽ ആനന്ദവുമാകുന്നു.

—116—

അവതാരിക:— ആത്മാ ആനന്ദസ്വരൂപമാണെങ്കിൽ അതിൽ വെറുപ്പിരിക്കുന്നല്ലോ എന്നു ചോദിച്ചാൽ അതില്ല എന്നതിനു അനുഭവം പറയുന്നു:—

117 വേകിൻറ കോപംകളാലെന്നൈനാൻ കൊൻറു-
വിട്ടുകിറേനെൻറു ചിലപേർ
ചാകിൻറ പടിയിനാർ തന്നൈയേതാൻ കൊൻറു
ചാവനെ നൽചംകൈയലവേ
തേകംതന്നൈ കൊല്ലുമവനാൽ വിടപ്പട്ട
തേകമവനല്ലെൻ മകനേ
ആകംതനിർ കോപമലതുതന്നൈയൊരു നാളു-
മാത്മാവെറുപ്പതില്ലൈയേ.

അർത്ഥം:— മകനേ! തിളച്ചുമറിയുന്ന കോപത്താൽ എന്നെ ഞാൻ കൊല്ലുന്നു എന്നു പറഞ്ഞ് ചിലർ ചാകുന്നതിനാൽ ആത്മാതന്നെ, സ്വയം കൊലചെയ്തു മരിക്കും എന്ന വിചാരം ശരിയല്ല. കൊലയാൽ ശരീരനാശം ചെയ്യുന്ന ആ പുരുഷൻ ഉപേക്ഷിക്കുന്നതായ ദേഹം ആത്മാവല്ല. ദേഹത്തിൽ കോപം ഉണ്ടായി എന്നല്ലാതെ, ആത്മാവിനെ ഒരിക്കലും ആത്മാവു വെറുക്കുന്നില്ല.

താത്പര്യം:— ആത്മാ തന്നിലെ പ്രിയത്തിന് കുറവുണ്ടാക്കാതെ, ദേഹത്തെ നശിപ്പിച്ചു എന്നല്ലാതെ, സ്വയം വെറുത്തിട്ടില്ല എന്നു സാരം. —117—

അവതാരിക:— തൻെറ ആനന്ദങ്ങളും ആത്മാവാകുമോ എന്നാണെങ്കിൽ അതാകയില്ല എന്നു പറഞ്ഞിട്ട് ആത്മാനന്ദം തന്നെ മുഖ്യമെന്നു പറയുന്നു:—

118 താകപ്പെട്ടും പൊരുളിലുൻ മകൻ പിരിയമാം
തനയനിലുമുടൽ പിരിയമാം
ആകത്തിലും പിരിയമിന്തിരിയമാം കരണ
മതനിലും പിരിയ മുയിരാം.
ഏകപ്പിരാണനിലും, വെകുപിരിയമാത്മാവി-
ലിന്തവാത്മാ മുക്കിയം
ഉൗകത്തിനാർ കൗവുണമിത്തെ കർത്താമൂൻറു
മൊൻറിനൊൻറതികമകനേ.

അർത്ഥം:— മകനേ! എത്രയും പ്രിയമായി സമ്പാദിക്കുന്ന ധനത്തേക്കാൾ പുത്രൻ പ്രിയതരമാകുന്നു. പുത്രനേക്കാൾ പ്രിയപ്പെട്ടതാണ് ദേഹം; ദേഹത്തേക്കാൾ പ്രിയപ്പെട്ടതാണ് ഇന്ദ്രിയങ്ങൾ ഇന്ദ്രിയങ്ങളേക്കാൾ പ്രിയപ്പെട്ടവയാണ് ജീവൻ ഏകമായ ആ ജീവനേക്കാൾ അത്യന്തം പ്രിയതമമാണ് കൂടസ്ഥൻ; അതിനാൽ ആത്മാവുതന്നെ മുഖ്യമാകുന്നു. യുക്തികൾ കൊണ്ട് ഗൗണാത്മാ, മിഥ്യാത്മാ, കർത്താത്മാ എന്നീ ക്രമത്തിൽ ഈ മൂന്നും ഒന്നിനൊന്നു മുഖ്യമത്രേ.

താത്പര്യം:— ധനം തുടങ്ങിയ ആറുകൂട്ടത്തിനോടുമുള്ള പ്രിയത്തെ ഗൗണമെന്നും, ആത്മപ്രിയംതന്നെ മുഖ്യമെന്നും ധരിക്കണം. —118—

അവതാരിക:— ആത്മാനന്ദം തന്നെ മുഖ്യമെന്നു വന്നാൽ പുത്രൻ മുതലായവകൾ ആത്മാവാണെന്നും അവകൾ മുഖ്യമെന്നും പറഞ്ഞതിനുള്ള സമാധാനം പറയുന്നു:—

119 കെടലാനപൊഴുതിവൻ കാണിക്കമകനാന
കൗണവാത്മാമുക്കിയം

വിടലാനവുടലം പരിക്കനാളുടലാന
മിതെതയാത്മാ മുക്കിയം
തിടമാനനമൈകതി വേണ്ടിനാർ കത്തനാം
ജീവമാത്മാ മുക്കിയം
ജടമായുമൂത്തിയിനിൽ ജ്ഞാനവാത്മാവാന
താനേ മകാമുക്കിയം.

അത്ഥം:— മരണകാലത്തിൽ ഇവന്റെ സ്വത്തിൻവേണ്ടിയ പുത്രനായ ഗൗണാത്മാ മുഖ്യമാകുന്നു. ദേഹത്തെ ധരിച്ചിരിക്കുന്നകാലത്തു് ദേഹമായ മിഥ്യാത്മാ മുഖ്യമാകുന്നു. സത്ഗതിയെ ആഗ്രഹിക്കുന്ന കാലത്തു് ഞാനെന്ന ജീവാത്മാ മുഖ്യമാകുന്നു. ദൃശ്യങ്ങൾ നശിച്ച് മോക്ഷപ്രാപ്തിയിൽ ജ്ഞാനസ്വരൂപമായ താൻ തന്നെ അത്യന്തം മുഖ്യമാകുന്നു

താത്പയ്യം:— പുത്രൻ മുതലായ മൂന്നിനേയും മുഖ്യാത്മാവെന്നു പറഞ്ഞതു് പ്രത്യേക സന്ദർഭങ്ങളിലാകയാൽ പൂർവ്വപക്ഷവും ആത്മാവിനെ മുഖ്യമെന്നു പറഞ്ഞതു് നിത്യമായതിനാൽ സിദ്ധാന്തവുമാകുന്നു. —119—

അവതാരിക:— ആഗ്രഹിക്കുന്ന വസ്തുക്കൾ മൂന്നും നശിച്ച ആനന്ദം തന്നെ ആത്മസ്വരൂപം എന്നു പറയുന്നു:—

120 പുലിയുമനക്രുലമെനിലിട്ടമാം പകൈച്ചെയിർ
പുതൽവനെനിനം വെറുപ്പാം
ഉലകിലിരുവകൈയുമല്ലാത പുല്ലാതിയില്യ—
താസീന മാമാതലാൽ
മലിനമറചിന്മയൻ പലവകൈയുമിപ്പടി
മകിഴ്ച്ചിയിൽ വിരുപ്പമികഴാൻ

അലകിലാനന്ദവടിവാകുമുൻ സ്വരൂപത്തെ
യാരായ്ന്തുപാർ മൈയ്ന്തനേ

അർത്ഥം:— മകനേ! വെറുക്കത്തക്കതായ പുലിയും അനുകൂലം ചെയ്യുമെങ്കിൽ സ്നേഹമായിരിക്കും; പുത്രനായാലും ശത്രുവായാൽ ദ്വേഷ്യമായിരിക്കും; ഭൂമിയിൽ ഇവ രണ്ടുമല്ലാത്ത തൃണാദി വസ്തുക്കളിൽ ഉപേക്ഷ ഉണ്ടായിരിക്കും; ആയതിനാൽ കളങ്കമററ ജ്ഞാനസ്വരൂപിയായവൻ നാനാവിധത്തിലും ഇതുപോലെ ആത്മാനന്ദത്തിൽനിന്നും പ്രിയം നീങ്ങാതെ അളവില്ലാത്ത ബ്രഹ്മാനന്ദസ്വരൂപത്തിനെ ആരാഞ്ഞറിഞ്ഞുകൊള്ളണം.

താത്പര്യം:— ആഗ്രഹം, വെറുപ്പ്, ഉദാസീനത ഇവ മൂന്നും ആത്മാനന്ദത്തിനു തടസ്സമായതിനാലും ആ സുഖത്തിൽ ഇവ ഇല്ലാത്തതിനാലും ഈ ആനന്ദം തന്നെ ആത്മസ്വരൂപം ഇത് ഇനിമേൽ പറയാൻ പോകുന്ന എട്ടുവിധമായ ആനന്ദത്തിലൊന്നായ ആത്മാനന്ദം എന്നു ധരിക്കണം. —120—

അവതാരിക:— ആത്മാ നിരതിശയാനന്ദമെന്നനുഭവപ്പെടുത്താൻ വേണ്ടി, എട്ടുവിധമായ അതിശയാനന്ദങ്ങളുണ്ടെന്നു പറഞ്ഞുകൊണ്ട് ആനന്ദം എത്രവിധം എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

121 മാനം ചിറന്ത കുരുനാതനേയാനന്ത
വകൈകളെത്തനൈ യെന്നിലോ
ജ്ഞാനം തികഴ്ന്ത പിരമാനന്തം വാസനാ
നന്തം വിഷയാനന്തമെ-
ൻറാനന്ത മൂൻറുവിതമെട്ടുവകൈയെൻ പർചില
രൈന്തുമിതിലടക്കം,

യാനന്തവകൈ ചൊല്ലക്കേൺ മൈന്തനേയെട്ടു
മിതിന്നതിന്നതെനവേ.

**അർത്ഥം:—** കീർത്തിമാനായ ദേശിക ശിഖാമണേ! ആനന്ദത്തിന്റെ പിരിവുകൾ എത്ര എന്നു ചോദിച്ചാൽ, ചൈതന്യപൂർണ്ണമായ ബ്രഹ്മാനന്ദം, വാസനാനന്ദം, വിഷയാനന്ദം എന്നു് ആനന്ദം മൂന്നു വിധമുണ്ടു്. ചിലർ അതിനെ എട്ടു വിധമെന്നു പറയുന്നു. ബാക്കിയുള്ള അഞ്ചും മുൻ പറഞ്ഞ മൂന്നുവിധത്താനന്ദത്തിൽതന്നെ അടങ്ങിയിട്ടുണ്ടു്. എന്നാലും എട്ടുവിധത്തിലുള്ള ആനന്ദത്തേയും ഇന്നിന്നവയെന്നു് തിരിച്ചു പറയാം മകനേ നീ കേട്ടുകൊള്ളണം. —121—

**അവതാരിക:—** ആ അഷ്ടവിധ ആനന്ദത്തിന്റെ വിധം പറയുന്നു.

122 ഭോഗത്തിൽ വരുസുകം വിഷയസുകംനിത്തിരൈ-
പ്പോതുളതു പിരമസുകമാം.
മോകത്തനന്തലിർസുകം വാസനൈസുകമു—
ഴപ്പിരിയ മാത്മസുകമാം
യോകത്തിലുളതു മുക്കിയസുകമുതാസീന—
മുററസുകനിജസുകമതാം
ഏകത്തെനോക്കലുത്തു വിതസുകവാക്കിയമെ—
ഴന്തസുകജ്ഞാന സുകമേ—

**അർത്ഥം:—** ഭോഗങ്ങളിൽനിന്നും ഉണ്ടാകുന്ന ആനന്ദം വിഷയാനന്ദമാകുന്നു. (1) സുഷുപ്തിയിൽനിന്നും ഉണ്ടാകുന്ന ആനന്ദം ബ്രഹ്മാനന്ദമാകുന്നു. (2) നിദ്രാനന്തരമുണ്ടാകുന്ന ആനന്ദം

വാസനാനന്ദമാകുന്നു. (3) എല്ലാ സ്ഥാനങ്ങളും തന്റെ പ്രിയ സ്വരൂപമായി കാണുന്ന ആനന്ദം ആത്മാനന്ദമാകുന്നു. (4) സമാധിയിലുള്ള ആനന്ദം മുഖ്യാനന്ദമാകുന്നു. (5) ഉദാസീനതയിലുള്ള ആനന്ദം നിജാനന്ദമാകുന്നു. (6) അദ്വൈതനായ തന്നെ ദർശിക്കുന്നതിൽനിന്നുണ്ടാകുന്ന ആനന്ദം അദ്വൈതാനന്ദമാകുന്നു. (7) മഹാവാക്യ വിചാരജന്യമായ ആനന്ദം വിദ്യാനന്ദമാകുന്നു.

താത്പര്യം:– ഏററവും ലഘുവായ വിവരണത്തോടുകൂടി എട്ടുവിധമായ ആനന്ദങ്ങളുടേയും നാമങ്ങളെ പറഞ്ഞു. –122–

അവതാരിക:– അവയിൽ വിഷയാനന്ദത്തിന്റെ ലക്ഷണത്തെ വിസ്തരിച്ചു പറയുന്നു:–

123 ഇവ്വാറുരൈചെയ്ത സുകഭേതംകളിനിയൽപാ—
മവൈചൊല മകനേകേൾ.
ഒവ്വാനനവിനിലുഴൽ വാനിടർ കെടവുറംകം
ചയനത്തിലുറുനേരം
ചെവ്വാമനമകമുകമാമതിലൊളിർ ചിത്തിൻ
സുകനിഴൽ ചേരുംകാൺ
അവ്വാറിവനുളമകിഴ്വാമനുപവമതുതാൻ
വിഷയസുകാനന്ദം

അർത്ഥം:– മകനേ! മുൻ പറഞ്ഞ വ്യത്യസ്ത ആനന്ദങ്ങളുടെ സ്വാഭാവികമായ ഗുണങ്ങളെ പറയാം കേട്ടുകൊൾക. യാതൊരുവിധ സഖവും കൂടാതെ ജാഗ്രദവസ്ഥയിൽ അലയുന്നവൻ തന്റെ ദുഃഖനിവൃത്തിക്കായി. സ്വസ്ഥമായി കിടക്കയിൽ ഉറങ്ങിക്കിടക്കുമ്പോൾ നേരേ നിൽക്കുന്ന മനസ്സ് അന്തർമ്മുഖ

മാകും; അപ്പോൾ മനസ്സിൽ പ്രകാശമാനമായ ചിദാനന്ദഛായ പതിയും; അതുപോലെ ഇവന്റെ മനസ്സ് സന്തോഷിക്കും. അങ്ങിനെ അനുഭവമായ അതുതന്നെ വിഷയാനന്ദം.

താത്പര്യം:— സമാധിയിൽ അന്തർമ്മുഖമായി അറിയുന്ന സ്ഥാനത്തുണ്ടായതു ബ്രഹ്മസുഖമാണെങ്കിലും അതിനെ അഭിമുഖീകരിച്ചറിഞ്ഞു മനസ്സ് സന്തോഷിക്കുന്നതിനാൽ ആ സുഖം വിഷയാനന്ദമായി എന്നു സാരം. —123—

അവതാരിക:— അടുത്ത ശ്ലോകങ്ങളാൽ ബ്രഹ്മാനന്ദലക്ഷണത്തെ പറയുന്നു.

124 ഈനം തരുസുകവിഷയം തിരിപുടിയിടരാമെന-
മനമചെയാമൽ
ചേനം തനതുകുലായം തനിൽ വിഴചെയൽ—
പോനിത്തിരൈ ചെറിജീവൻ
താനന്തമിൽ പരന്തടനൊൻറുവനൊരു തനൈ—
യല്ലതു പിറനിനൈയാമൽ
ആനന്തമയമാവൻ സുകമികുമതു താനയർ-
പിരമാനന്തം.

അർത്ഥം:— ഹീനതയെ ഉണ്ടാക്കുന്ന വിഷയമായ ത്രിപുടിസുഖമെന്നറിഞ്ഞു മനസ്സ് ചലിക്കാതെ പരുന്തു തന്റെ കൂട്ടിൽ അണയുന്ന പ്രവൃത്തിപോലെ നിദ്രാധീനനാകുന്നജീവൻ ഒടുങ്ങാത്ത ബ്രഹ്മാനന്ദത്തോടു കൂടിയവൻ അദ്വൈതനായ തന്നെയല്ലാതെമറ്റൊന്നിനെയും കരുതാത്ത ആനന്ദസ്വരൂപിയായിക്കഴിഞ്ഞ അവന്റെ ആനന്ദമത്രേ എത്രയും ഉയർന്നതായ ബ്രഹ്മാനന്ദം.
—124—

ഇതും അതുതന്നെ

125 തുങ്കും സുകമതു പിരമസുകമെനൽ ചുരുതിപ്പൊ-
രുൾവിഴി തുയിൽവോർകൾ
താങ്കുമലരണൈ നൻറാകചിലർ സമ്പാതിപ്പതു-
താനസുകം,
തീങ്കും നന്മൈയുമാൺപെൺ മുറൈമൈയും—
തെരിയാതമർന്തി ചെയ്പൊഴുതേപോൽ
ആങ്കുൾ വെളികളുമറിയാവനപവമതിനാലതു—
പിരമാനന്തം

അർത്ഥം:— ജാഗ്രത് സുഷുപ്തിജന്യമായ ആനന്ദത്തെ ബ്രഹ്മാനന്ദമെന്നറിയുന്നതു് വേദാന്തമഹാവാക്യാർത്ഥമാകുന്നു. അങ്ങനെ സമാധിയെ പ്രാപിക്കുന്നതിനു് സാധനമായ ജ്ഞാനഭൂമികളെ പ്രാപിച്ചു് ഏകാന്തമായിരിക്കുന്നതു് സ്ഥാനസുഖവുമാകുന്നു. നന്മയെന്നോ, തിന്മയെന്നോ, ആണെന്നോ, പെണ്ണെന്നോ യാതൊരുവിധമായ വ്യത്യസ്ത ഭാവവും അറിയാതെ ഗാഢനിദ്രയിലേപ്പെട്ടിരിക്കുംകാലത്തു അകമെന്നും പുറമെന്നുമുള്ള അറിവു കൂടെ ഇല്ലാത്ത സ്വാനുഭവമായതിനാൽ അങ്ങിനെയുള്ള ജാഗ്രത് സുഷുപ്തിയാണു് ബ്രഹ്മാനന്ദം.

താത്പര്യം:— സുഷുപ്തിയെപ്പോലെ സമാധിയിൽ ആത്മാ അന്തർമ്മുഖമായി ബ്രഹ്മത്തിൽ ചേർന്നു് തന്മയമായ സുഖത്തെ അനുഭവിക്കുന്നതിനാൽ അതു ബ്രഹ്മാനന്ദമായി എന്നു സാരം.

—125—

അവതാരിക:— ചിത്തിൽ സുഖം തെളിഞ്ഞ അനുഭവം അറിഞ്ഞവൻ അറിവില്ലാതെ ആനന്ദം അറിവിൽ എങ്ങനെയുണ്ടായി എന്നു് ഇടയിൽ ചോദിക്കുന്നു:—

126 ഉത്തവും പുവിയിനിലൊരുവന്നനുപവമൊരുവൻ–
മനത്തിനിലുതിയാതെ,
മതിയും കെട്ടുകിറത്തുയിൽ കൊണ്ടാനന്ദ മയനഃൻറ
സുകമുറകിൻറാൻ.
ഇതു വിജ്ഞാനമയനാം ചിന്തൈയിനിനൈവായ്
വന്തിട്ടുമെനൽ കണ്ടേൻ.
സുതൈവിണ്ണോർ പുകഴ്കുരുവേ നീരിതുചൊ—
ല്ലീർ സകലമും വല്ലീരേ.

അർത്ഥം:– മുക്തിക്കുസഹായമായ ഈ ഭൂമിയിൽ ഒരുവനുണ്ടാകുന്ന അനുഭവം മറെറാരുവൻെറ മനസ്സിൽ ഉണ്ടാവുകയില്ലല്ലോ മനോമയകോശത്തോടുകൂടി വിജ്ഞാനമയകോശവും നശിക്കുന്ന യോഗനിദ്രയെ പ്രാപിച്ച ആനന്ദസ്വരൂപനല്ലേ പരമസുഖത്തെ പ്രാപിക്കുന്നതു്. ഈ സുഖംതന്നെ വിജ്ഞാന സ്വരൂപമായ മനസ്സിൽ "ഓർമ്മ"യായി വരുന്നതാണെന്നറിഞ്ഞു. ഇതെങ്ങനെ വരുന്നു? അമൃതപാനം ചെയ്യുന്ന ദേവന്മാരാൽ പോലും സ്തുതിക്കപ്പെടത്തക്ക സർവ്വശക്തനായ ഗുരുനാഥ അങ്ങു് ഇതു് അരുളിച്ചെയ്താലും. —126—

അവതാരിക:– മുൻ ചോദ്യത്തിനു് ഉത്തരം പറയുന്നു:–

127 നെയ്യും വെണ്ണയുമിരുപേർകളുമറി നിനൈവിർ–
പിറിവറിവിനിലില്ലൈ.
ചെയ്യും നനവിനിലിരുക്കും മനതൊടു ചേരും
ചിൻമയവിജ്ഞാനൻ
നൈയും തുയർ മനനഴവും പൊഴുതുണർ
ജ്ഞാനം സുകമുണ്ടമാനന്ദൻ

പെയ്യും തുളികളുനീരും കളമൊട്ടുപാകം
പോലിവർ പിറിവന്റേ.

അർത്ഥം:— നെയ്യെന്നും വെണ്ണയെന്നുമുള്ള രണ്ടു നാമങ്ങളും നാമരൂപമായി അറിയുന്ന മനസ്സിന്റെ ഭേദംകൊണ്ടെന്നല്ലാതെ അതിന്റെ സ്വാദറിയുന്ന അറിവിനു് ഭേദമില്ല ഇതാജ്ഞാന ക്രിയകളെ ചെയ്യുന്ന ജാഗ്രത്തിൽ മനോദാർഢ്യത്തോടെ ചേരുന്ന ചിന്മാത്രമായ വിജ്ഞാനമയനും കഷ്ടപ്പെടുത്തുന്ന ദുഖമയമായ മനസ്സ് നീങ്ങുന്ന കാലത്തിൽ അറിയുന്ന ജ്ഞാനാനന്ദത്തെ അനുഭവിക്കുന്ന അനന്ദമയനുമായ ഇവർ മേഘം പൊഴിക്കുന്ന മഴത്തുള്ളികളും ജലവും എന്ന വണ്ണവും, ശക്കരയും പാവും എന്ന പോലെയും വേറല്ല.

താത്പര്യം:— അജ്ഞാന അറിവു നശിച്ചു് പിന്നീടുദിക്കുന്ന ആനന്ദം തെളിഞ്ഞു പ്രകാശിക്കുന്നതുകൊണ്ടും ആനന്ദത്തിൽനിന്നും ഉദിക്കുന്ന അറിവു് സുഖമായിരിക്കകൊണ്ടും ഈ ചിത്സുഖം അനുഭവത്തിൽ ഏകമായതിനാൽ അറിവിൽ ഉണ്ടായി എന്നു സാരം. ഇതു് ഗുരുമുഖമായി ചെയ്യുന്ന സഹജനിഷ്ഠയാലറിഞ്ഞുകൊള്ളണം. —127—

അവതാരിക:— അങ്ങനെതന്നെ ബ്രഹ്മാനന്ദമായി നിൽക്കാതെ അറിവിൽ വരുന്നതെന്തിനു് എന്ന ചോദ്യത്തിനുത്തരവും വാസനിന്തനാന്തലക്ഷണവും പറയുന്നു.

128 ഒൻറാകിയ പിരമാനന്ദ സുകമൊഴിവാനേൻ—
വെള്ളിവരുവാനേൻ
എൻറാൻ മുൻചെയ്യു കരുമം വെളിയിനിലിഴക്ക—
ചുഴത്തിവിട്ടെഴന്തോനും

നൻറായിനസുകമകലാൻ വെളിയില്വ നടവാൻ–
മറതിയും പെറമാട്ടാൻ
അൻറാമെനവിരുന്നോംകും ചിലകുണമത്തുവേ—
വാതനൈയാനന്ദം

അർത്ഥം:– ആനന്ദമയനായ ജീവൻ ഏകമായ ബ്രഹ്മാനന്ദ സുഖത്തിൽനിന്നും മാറുന്നതെന്തിന് വെളിയെ ജാഗ്രത്തിൽ വരുന്നതെന്തിന് എന്നു ചോദിച്ചാൽ പൂർവ്വത്തിൽ ചെയ്ത കർമ്മമായതു് വെളിയിൽ കൊണ്ടുവരും. അങ്ങിനെ സുഷുപ്തിയിൽനിന്നു വെളിപ്പെട്ടവൻ നന്മയായ ആ സുഖത്തിൽനിന്നും മാറുകയോ പുറത്തു വരുകയോ ഇല്ല. അവന് മറവിയും ഉണ്ടാകയില്ല. ഉണ്ടെന്നും ഇല്ലെന്നും നിന്നു് നിദ്രചെയ്യുന്ന അല്പകാലമായതുതന്നെ വാസനാനന്ദം.

താത്പര്യം:– ആനന്ദമയത്തിൽനിന്നും വിജ്ഞാനമയത്തിലേയ്ക്കുള്ള വരവു് സഹജനിഷ്ഠയേയും പ്രാരബ്ധ കർമ്മാനുഭവത്തേയും കുറിയ്ക്കുന്നതാകുന്നു. നിദ്രയെപ്പോലെതന്നെ സമാധിയിൽനിന്നും നീങ്ങുന്ന സമയത്തിൽ ബ്രഹ്മാനന്ദ സംസ്കാരത്തോടു വരുന്നതിനാൽ ആ സുഖം വാസനാനന്ദമായി എന്നറിയണം
–128–

അവതാരിക:– നിജാനന്ദ ലക്ഷണത്തെ പറയുന്നു.

129 അന്തക്കരണമുടലകമെൻറിടർ കളിലലൈംതേ
സുകംതനൈമെറന്തേപോം.
മുംനൈചെയ്യും വിനൈസുകതുക്കം തരുമോനം—
തരുനട്ടവടിവേകാൺ
എന്തപുരുടനമൊരുചിനൈയുമറവിരുന്തേ—
നെനലന പദമാകും.

ഇന്നപ്പടി തന്നതാനീന സങ്കല്പിതുവേ
നിജമെന്നമാനന്ദം

അർത്ഥം:— ദേഹത്തിൽ ഞാനെന്ന ഭാവമുണ്ടായ മാത്രയിൽ തന്നെ ആത്മാ ദുഖങ്ങളിൽപെട്ടു് നട്ടംതിരിഞ്ഞു് ആനന്ദത്തെ മറക്കുന്നു. മുൻ ചെയ്ത കർമ്മം അതിന്റെ അവസ്ഥാനുസരണം സുഖദുഃഖങ്ങളെ തരും; മഹാമൗനത്തിനെ തരുന്നതു് മദ്ധ്യനില യാകുന്നു; എങ്ങനെയുള്ള പുരുഷനായാലും യാതൊരു വിചാര വുംകൂടാതെ ഇരിക്കുന്നുവെങ്കിൽ അതു് ആ അനുഭവമാകുന്നു. ഇങ്ങ നെന്റെ ഉദാസീനത്താലുണ്ടായ ആനന്ദം തന്നെ നിജാനന്ദം.

താൽപര്യം:— സമാധിയിൽ ആഗ്രഹവും വെറുപ്പുമി ല്ലാതെ സമഭാവനയോടെ സത്യത്തിലിരുന്നാൽ ആ സുഖം നിജാനന്ദമായി ഇതിനെ ചിലർ മുഖ്യാനന്ദമെന്നും പറയുന്നു.

—129—

അവതാരിക:— മുഖ്യാനന്ദലക്ഷണത്തെ പറയുന്നു.

130 നിജമാനതു മുക്കിയമോ കുടത്തുള നീരന്റോ—
വെളിയീറം താൻ,
വചമാമകം കാരമറൈന്താനിജമതു പടിന്താൻ-
മുക്കിയവകൈയാകും
തിചൈയാർ തിരിചിയമറിയാതെ തുയിൽ—
ചെറിയാതേയുടററിപോലെ,
അചൈയാതേ മതിസമമാകിയ നിലൈയതുതാൻ
മുക്കിയവാനന്ദം

അർത്ഥം:— സത്യാനന്ദം മുഖ്യാനന്ദമാകുമോ എന്നാൽ, കുടത്തിനകത്തിരിക്കുന്ന ജലമാണല്ലോ പുറത്തു ഈറമായി കാണുന്നതു്. അതുപോലെ വശമായിരിക്കുന്ന അഹംകാരം മറഞ്ഞു് സത്യം അധികരിച്ചാൽ മുഖ്യമാകുന്നു. ദിക്കുകളിൽ നിറഞ്ഞിരിക്കുന്ന വിഷയങ്ങളെ അറിയാതേയും നിദ്രയെ പ്രാപിക്കാതേയും ദേഹം സ്തംഭംപോലെ നിശ്ചലമായും അറിവായതു സമമായും നില്ക്കുന്നതു് മുഖ്യാനന്ദം

താത്പര്യം:— സമാധിയിൽ അറിവു് അറിയായ്ക ഇല്ലാതെ അറിവു മാത്രമായി സുഖിച്ചിരിക്കുന്നതിനാൽ ആ സുഖം മുഖ്യാനന്ദമായി; ഇതിനെ സത്യാനന്ദമെന്നും പറയുന്നവരുമുണ്ടു്. അങ്ങനെതന്നെ പറയാതെ മുഖ്യാനന്ദം എന്നു പറഞ്ഞതെന്തെന്നാൽ മദ്ധ്യത്തിൽ നില്ക്കുന്നതിനാൽ മുഖ്യമായ സ്വരൂപം വെളിപ്പെടുന്നതുകൊണ്ടെന്നു ധരിക്കണം. സമാധിയിൽ തന്നിൽ താൻ സുഖിക്കുന്നതിനാൽ ആ സുഖം ആത്മാനന്ദമായി എന്നും സമാധിയിൽ ആനന്ദം, ആനന്ദിക്കുന്നവൻ എന്നു രണ്ടില്ലാതെ സുഖമായി പ്രകാശിക്കുന്നതിനാൽ ആ സുഖം അദ്വൈതമായി എന്നും, സമാധിയിൽ അതു്, നീ എന്നു് രണ്ടില്ലാതെ ആനന്ദബോധമായി സുഖിക്കുന്നതിനാൽ ആ സുഖം വിദ്യാനന്ദമായി എന്നുംധരിക്കണം. നിരതിശയാനന്ദാംശമായ ഈ അഷ്ടവിധ ആനന്ദങ്ങളും അതിശയമായി സമാധിയിൽ നവംനവമായറിയപ്പെടുന്നതിനാൽ അതിശയാനന്ദമെന്നും പറയപ്പെടുന്നു.

—130—

അവതാരിക:— അടുത്തതായി ആനന്ദ മാഹാത്മ്യത്തെ പറയുന്നു.

131 മനുടൻ മനുടകംതരുവൻ തേവകം തരുവൻ—
പിതുർ കരുമത്തേവൻ

തന്നടൻ കരുമസുരൻ സുരനിന്തിരനാചാൻ—
പിരജാപതിയാനോൻ
കനവിരാട്ട തിരണിയകർപ്പൻ മുറൈ—
കരുതുമിപ്പതിനൊരുപേർകൾ
പിനവാനന്ദങ്കനരൈയാ പിരളയ വെള്ളക്കടൽ—
പിരമാനന്ദം.

അർത്ഥം:— മനുഷ്യനം, മനുഷ്യ ഗന്ധർവ്വനം ദേവഗന്ധർവ്വനം, പിതൃകർമ്മദേവനം, അസുരനം, ദേവനം, ഇന്ദ്രനം, ബൃഹസ്പതിയും, ബ്രഹ്മനം, മഹിമയേറിയ വിരാട്ട് പുരുഷനം, ഹിരണ്യഗർഭനം എന്നീ ക്രമത്തിൽ അറിയപ്പെടുന്ന ഈ പേരും ഒന്നിനൊന്നു ഭേദമായുള്ള ആനന്ദവിധങ്ങൾ അത്രേ ഇവർ ബ്രഹ്മാനന്ദമെന്ന കല്പാന്ത ജലസാഗരത്തിൻെറ നരകളാണ്.

താത്പര്യം:— നിരതിശയാനന്ദമെന്ന സമുദ്രത്തിലെ അഷ്ടവിധാനന്ദജലത്തിൽ മനുഷ്യാനന്ദം മുതലായ പതിനൊന്നാനന്ദങ്ങളും നര മുതലായ അംശങ്ങളായി തോന്നും എന്നു സാരം.

—131—

അവതാരിക:— മുകളിൽ പറഞ്ഞ ആനന്ദം തന്നെ അതീതം എന്നു പറയുന്നു:—

132 എവനാകില്ല മിന്തത്തുരീയാതീതത്തിലേഴാം—
പൂമിയിലിരുന്താനേൻ
അവനാരതൻ ചുകൻചിവൻ, മാലയൻ മുതലറി—
വോരനപവസുകപോതം
വിവകാരതിർചിയമിതുവേയനപവമെനമുൻ—
ചൊല്ലിയ വിവകാരി

ഉപമാനമുമറിമകനേയവനടിയുതിരും പൊടി—
കളെൻ മുടിമേലേ

അൎത്ഥം:— മകനേ! ആരായാലും ഈ ത്രയ്യാതീതമെന്ന എഴാം ഭൂമിയിൽ ഇരിക്കുമെങ്കിൽ, മഹാനായ ആ പുരുഷപുംഗവൻ ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ എന്നീ ത്രിമൂൎത്തികൾക്കും, നാരദൻ ശുകൻ തുടങ്ങിയ ജ്ഞാനികൾക്ക് അനുഭവപ്പെട്ട സ്വാനുഭവാനന്ദ ചിന്മയനാകും; വ്യവഹാരങ്ങളിൽ ദൃശ്യദൃഷ്ടി ഇല്ലാത്ത ഇതിനെത്തന്നെ സ്വാനുഭവമെന്നു് ആദ്യം പറഞ്ഞിരിക്കുന്ന വ്യവഹാരിയുടെ ദൃഷ്ടാന്തവുമെന്നറിഞ്ഞുകൊള്ളുക: ആ അനുഭവിയുടെ പാദത്തിൽ നിന്നും ഉതിരുന്ന പൊടികൾ എന്റെ ശിരസ്സിന്മേലിരിക്കുന്നു.

താത്പൎയ്യം:— ത്രയ്യാതീതത്തെ പ്രാപിച്ചവന്റെ മഹിമയെ വൎണ്ണിച്ചു എന്നു സാരം. —132—

അവതാരിക:— സച്ചിദാനന്ദലക്ഷണം പറഞ്ഞുകഴിഞ്ഞു. ഇനി സംശയം വല്ലതുമുണ്ടെങ്കിൽ ചോദിച്ചുകൊള്ളുക എന്നു പറയുന്നു:—

133 ഇന്തവാറെൻറുസുകം ചൊല്ലിനോം വിത്തൈ—
സുകമിനിമേർ ചൊൽവോം
മുത്തൈമായൈയും സച്ചിദാനന്ദപ്പൊരുളുമേ—
പ്പൊഴിയും പോതിൽ
അന്തമാമത്തു വിതസുകമാത്മസുകമിരണ്ടു—
മങ്കേ ചൊന്നോം
തൊന്തമാററിയ മകനേ യിന്നമുനക്കൈയമുണ്ടേർ—
ചൊല്ലുവായേ.

അൎത്ഥം:— സുഖദുഃഖാദി ദ്വന്ദ്വങ്ങളെ നശിപ്പിച്ച മകനേ, വിഷയാനന്ദം, ബ്രഹ്മാനന്ദം, വാസനാനന്ദം, സത്യാനന്ദം, മുഖ്യാനന്ദം എന്നിങ്ങനെ അഞ്ചുവിധ ആനന്ദത്തിനെ പറഞ്ഞു. ഇനി വിദ്യാനന്ദത്തിനെ പറയാം. ആദ്യം മായാ സ്വരൂപത്തേയും, സച്ചിദാനന്ദാൎത്ഥത്തേയും പററി പറഞ്ഞപ്പോൾ വേദാന്തപരമായ അദ്വൈതാനന്ദം; ആത്മാനന്ദം എന്നീ രണ്ടുവിധ ആനന്ദത്തേയും ആ സന്ദർഭത്തിൽ വിവരിച്ചു പറഞ്ഞു. ഇനി നിനക്കെന്തെങ്കിലും സംശയമുള്ളവ ചോദിച്ചു കൊള്ളുക.

—133—

അവതാരിക:— ആത്മാവിനെ സച്ചിദാനന്ദ സ്വരൂപമെന്നറിഞ്ഞിട്ടും അതിൻെറ സത്യമായ സ്വാനുഭൂതി വെളിപ്പെടുന്നതിനായി ശ്രുതിയുക്ത്യനുഭവങ്ങൾക്ക തക്കവിധം അവയുടെ ഏകത്വത്തെ അറിയാനായി ചോദിക്കുന്നു:—

134 കകൻതനൈയു മുലകിനൈയുമിൻറളിത്തരുളും—
കുരുവേകേളീർ
പുകൻറ സച്ചിതാനന്ദ പതംകൾ തനിത്തനി—
യായേ പൊരുൾ വേറാനാൽ
ഉകണ്ടമനമുറൈപ്പതെങ്ങൻ പരിയായപതംക—
ളൈപ്പോലുറവുകാണേൻ.
അകണ്ടമായൊരു ചുവൈയായ് തേനീക്കൂട്ടിയ—
മതുവാവറിവിപ്പീരേ.

അൎത്ഥം:— സുബ്രഹ്മണ്യനേയും എന്നെയും ലോകത്തേയും സൃഷ്ടിച്ചു രക്ഷിച്ചരുളുന്ന ഈശ്വരാ! കേട്ടാലും. ആദ്യം പറഞ്ഞ സത്തു്, ചിത്തു്, ആനന്ദം എന്ന മൂന്നു് പദങ്ങളും തനിത്തനിയായി നിന്നു് അവയുടെ അൎത്ഥവും വെവ്വേറെയാണെങ്കിൽ വിഷയങ്ങളിൽ പ്രവേശിക്കുന്ന മനസ്സിനു എങ്ങിനെ

സ്ഥിരതയുണ്ടാകും. പശ്ച്യായ നാമങ്ങളെപ്പോലെ സംബന്ധവും അറിയുന്നില്ല. അതിനാൽ ഏകമായും ഒരേ സ്വാദായും തേനീച്ചകൾ സംഭരിച്ചു വച്ചിട്ടുള്ള തേനിനെപ്പോലെ അറിയിച്ചാലും. —134—

അവതാരിക:— സച്ചിദാനന്ദത്തിന്റെ ഏകത്വത്തിനെ ശ്രുതിപ്രമാണങ്ങളാൽ പറയാൻ വേണ്ടി അവയുടെ കാരണവും ഏകത്വവും പറയുന്നു.

135 കുളിരിളകൽ വെണ്മയെന്റ പതംകളിനാനീർ
മൂൻറുക്കുറായിരോറാ
വൊളിതവനം ചെമ്മെയെൻറ പതംകളാലക്കി-
നിയുമൊരു മൂൻറാമോ.
വെളിമുതലാംജകസമത്തു മൂടമിടരെന പിരിത്തു—
വിലക്കിവേതം.
എളിതറിയമുരൺമൊഴിന്ത സത്താതിയെന്നം-
പിരമമേകംതാനേ.

അത്ഥം:— കുളിർമ്മ, ചലനം, വെളുപ്പ് എന്നീ പദങ്ങളെക്കൊണ്ട് ജലം മൂന്നു വസ്തുവായോ? പ്രകാശം, ചൂട്, ചുമപ്പ്, എന്നീ വാക്കുകളെക്കൊണ്ട് അഗ്നി മൂന്നു വസ്തുവായോ? അതുപോലെ ആകാശം മുതലായ ലോകത്തിനെ അനത്ഥമെന്നും, ജഡമെന്നും. ദുഃഖമെന്നും വേദത്തിൽ വിഭിന്നങ്ങളാക്കി നീക്കി. എന്നാൽ, ശ്രുതിപാകംനോക്കി ലഘുവായി അറിയാൻ വേണ്ടി അതിനെതിരായി പറഞ്ഞ സച്ചിദാനന്ദ ബ്രഹ്മം ഏകംതന്നെ

സച്ചിദാനന്ദങ്ങൾ പരസ്പരം ഭിന്നമല്ല. ഏകം തന്നെ പക്ഷേ അവയുടെ ഗുണം ഭിന്നമാണ്. ബ്രഹ്മം ഭിന്നമാവുക

യില്ല. ബ്രഹ്മം ഒന്നു തന്നെ. നിവൃത്തിയില്ലാത്തതിനാൽ സത്തെന്നും, ജഡത്തിൽ നിന്നും വിലക്ഷണമായ പ്രകാശമായതിനാൽ ചിത്തെന്നും ദുഃഖത്തിൽനിന്നും വേറായി മുഖ്യ പ്രീതിക്കു വിഷയമായതിനാൽ ആനന്ദമെന്നും പറയപ്പെടുന്നു ജലത്തിൽ എപ്രകാരം, തണുപ്പ്, ചലനം, വെണ്മ ഇവ അടങ്ങിയിരിക്കുന്നുവോ; അഗ്നിയാൽ എങ്ങിനെ ചുമപ്പ്, ചൂട്, പ്രകാശം എന്നിവ അടങ്ങിയിരിക്കുന്നുവോ അപ്രകാരം ബ്രഹ്മവും സച്ചിദാനന്ദം എന്നറിഞ്ഞുകൊള്ളുക.

താത്പര്യം:— ജഗത്തിനെ അനർത്ഥജഡ ദുഃഖമെന്നു കണ്ട് അതിനെ നശിപ്പിക്കാനായി കുറിച്ച നാമം സച്ചിദാനന്ദമെന്നും അതിൻെറ അർത്ഥം ഏകമായ ബ്രഹ്മമെന്നും സാരം. —135—

അവതാരിക:— സച്ചിദാനന്ദം ഏകം എന്നതിനെ ബലപ്പെടുത്താൻ വേണ്ടി വേദത്തിൽ ഏകമായി പ്രയോഗിച്ചിട്ടുള്ള പര്യായ നാമവിധിയെ പറയുന്നു:—

136 നിത്തിയം പൂർണ്ണമേകം പരമാത്ഥം പരപിരമ—
നിതാനം ചാന്തം.
സത്തിയം കേവലം തുരിയം സമംതിരുക്കം—
ക്കൂടസ്ഥൻ സാക്ഷിപോതം
ചുത്തമിലക്കിയം സനാതനം ജീവൻ തതപം—
വിൺജ്യോതിയാത്മാ
മുത്തംവിപുസൂക്ഷ്മം എൻറിവണ്ണം വിതി—
കണംകൾ മൊഴിയും വേതം.

അർത്ഥം:— നിത്യം, പൂർണ്ണം, ഏകം, പരമാർത്ഥം, പരബ്രഹ്മം, നിദാനം, ശാന്തം, സത്യം, കേവലം, തുര്യം, സമം,

ദൃക്, കൂടസ്ഥൻ, സാക്ഷി, ബോധം, ശുദ്ധം, ലക്ഷ്യം, സനാതനം, ജീവൻ, തത്വം, വിൺ, ജ്യോതി, ആത്മാ, മുക്തം, വിഭു, സൂക്ഷ്മം, ഇപ്രകാരം ശ്രുതി വിധിപ്രകാരം ഗുണപൂർവ്വായ നാമങ്ങൾ പറയപ്പെട്ടു.

താത്പര്യം:- നിദാനം = ആദികാരണം; സനാതനം = അനാദി.

—136—

അവതാരിക:- വിധിവിലക്ഷ നാമങ്ങൾ

137 അചലനിരഞ്ജനമമിർതമപ്രമേയം വിമലം-
വചനാതീതം
അചടമനാമയമസംഗമതുല നിരന്തരമഗോചര—
മഖണ്ഡം
അചമനന്തമവിനാശിനിർഗ്ഗുണ നിഷ്കളനിര—
വയവമനാദി
അചരീരമവികാരമദ്വിതമെന വിലക്ഷ—
ണമനേകമുണ്ടേ.

അർത്ഥം:- ചലനമില്ലാഴിക; ഇരുളില്ലാഴിക; മരണമില്ലാഴിക; പ്രമാണമില്ലാഴിക; വാക്കിനെത്താഴിക; ജഡമില്ലാഴിക; ദുഃഖമില്ലാഴിക; സംഗമില്ലാഴിക; ഘലനമില്ലാഴിക; ഇടമില്ലാഴിക;; അണുതചമില്ലാഴിക; ഖണ്ഡമില്ലാഴിക; ജന്മമില്ലാഴിക; അന്തമില്ലാഴിക; നാശമില്ലാഴിക; ഗുണമില്ലാഴിക; സകളമില്ലാഴിക; അവയവമില്ലാഴിക; ആദിയില്ലാഴിക; ശരീരമില്ലാഴിക; ദ്വൈതമില്ലാഴിക; എന്നീ വിശേഷണങ്ങളോടു ചേർത്ത് പറയുന്ന വിലക്ഷണനാമങ്ങളും അനേകമുണ്ട്.

അപ്രമേയം = അറിയാൻ കഴിയാത്തതു്. അനാമയം ⇒

രോഗമില്ലാഴിക; അതുലം = ഘനമില്ലാത്തതു്; നിരന്തരം = ഇടഇല്ലാത്തതു്; നിരവയവം = അവയവമില്ലാഴിക; അജം = ജന്മമില്ലാഴിക. —137—

അവതാരിക:— മേൽ പറഞ്ഞ വിലക്ഷനാമങ്ങളുടെ ഏകത്വം പറയുന്നു:—

138 ഇന്നവകൈ വിതിവിലക്ഷണംകഠ നൻറാ—
ചേർന്തൊരുമിത്തെല്ലാം കൂടി
ചൊന്ന പൊരുളൊൻറൻറീയിരണ്ടില്ലെയൊരു—
പൊരുളൈ
ചൊല്ലും ചൊക്കൾ, പിന്നപതമാമതനാർ—
പതാതികണ
പൊരുളാം പിരമമേകം, അന്തപൊരുളൊരുമൈ—
യറിന്തകണ്ടപരിപൂരണ മായാവായ് നീയേ.

അർത്ഥം:— ഇപ്രകാരമുള്ള സ്വഭാവത്തോടുകൂടിയ വിധിനിഷേധാത്മക ഗുണങ്ങൾ സർവ്വവും നല്ലപോലെ ഒന്നായികൂടിചേർത്തു പറഞ്ഞതിന്റെ അർത്ഥം ഏകമല്ലാതെ ദ്വൈതമില്ല എന്നറിയാൻ വേണ്ടിയാണ്. ഏകവസ്തുവെപ്പററി പറയുന്ന വചനങ്ങൾ പ്രത്യേക വാക്കുകളായിരിക്കും ആയതിനാൽ സത്തുചിത്താനന്ദമെന്ന ഗുണപദങ്ങൾക്ക് ബ്രഹ്മമെന്നതന്നെ അത്ഥം. അങ്ങിനെയുള്ള അർത്ഥത്തിന്റെ ഐക്യത്തിനെ അറിഞ്ഞു് നീ അഖണ്ഡമായ പൂർണ്ണ ബ്രഹ്മസ്വരൂപമായിക്കൊള്ളണം.

താത്പര്യം:— വിലക്ഷനാമങ്ങൾ പലതായും വാക്കുകൾ വെവ്വേറെ പദങ്ങളായി മാറിയാലും അവയുടെ അർത്ഥം ഭിന്നമാകാതെ ഏകമാകുന്നതുപോലെ ഒരു പുരുഷനെ അച്ഛൻ, മകൻ,

സംസജൻ എന്നും മററും അനേകവിധം പറയുന്നു. അതുകൊണ്ടു് അവൻ അനേകനാകുന്നില്ല. ഒരുവൻ തന്നെയാകുന്നു. അതുപോലെ സച്ചിദാനന്ദപദങ്ങൾ മൂന്നായിരുന്നാലും അവ പ്രതിപാദനം ചെയ്യുന്ന പൊരുൾ ഏകമായ അദ്വൈതവസ്തുവായിരിക്കുന്നതിനാൽ സംശയമെല്ലാം തീർത്തു് അതുതന്നെയാക്കിത്തീർത്തു എന്നു സാരം. —138—

അവതാരിക:— ഗുണാതീതമായ വസ്തുവിൽ ഗുണം ആരോപിക്കാമോ എന്ന ചോദ്യത്തിനുത്തരം പറയുന്നു:—

139 നിക്കുണ വസ്തുവിൻ കുണംകളുരെപ്പതു—
തായ്മലടി
യെന്നികരെന്നാതെ, ചർകുണഃന വസ്തുനിലെ—
യുരൈ
യാമലറിയ വല്ല ചതുരരുണ്ടോ, നർകുണവേതം—
കളിന്താ
ജീവൻ മുത്തിപെറപ്പിരമജ്ഞാനം തോൻറ—
ചൊർകു
ണംകൾ പിരമത്തിൻ കുണംകളല്ല പിരമമാം—
സ്വരൂപാതാനേ

അർത്ഥം:— സദ്ഗുണ ഗുരുനാഥ! ഗുണരഹിതമായ ബ്രഹ്മവസ്തുവിനു് ഇപ്രകാരമുള്ള ഗുണനാമങ്ങൾ കല്പിക്കുന്നതു് "എന്റെ അമ്മ മലടി" എന്നു പറയുന്നതിനു തുല്യം എന്നു് പറയാതെ, വസ്തുവിന്റെ നിശ്ചയത്തെ ആചാര്യർ പറയാതെ താനേ അറിയാൻ ശക്തിയുള്ള സമർത്ഥരായ ശിഷ്യരുണ്ടോ? അതിനാൽ നല്ല സ്വഭാവത്തോടു കൂടിയ ശ്രുതികൾ ഈ ജീവമുക്തിയെ പ്രാപിക്കുന്നതിനു് ബ്രഹ്മജ്ഞാനോദയമുണ്ടാവാൻ വേണ്ടി പറഞ്ഞ സത്താദി ഗുണങ്ങൾ ബ്രഹ്മത്തിന്റെ ഗുണങ്ങളല്ല. അതിന്റെ അർത്ഥം ബ്രഹ്മസ്വരൂപംതന്നെ.

താത്പൎയ്യം:- അജ്ഞാന അറിവു നശിച്ചു അനുഭവപ്പെട്ട നിർഗ്ഗുണവസ്തു, അറിവിൽ ഓൎമ്മയായി വരുന്നതിന്, പറയുന്ന പൎയ്യായ നാമങ്ങളുടെ അൎത്ഥപ്രകാരം ചിന്തിച്ചാൽ ഈ ഗുണരൂപം നശിച്ച്, ആ ഗുണാതീത സ്വരൂപം വെളിപ്പെടുന്നതല്ലാതെ മറെറാന്നുകൊണ്ടും വെളിപ്പെടുന്നതല്ല. അതിനാൽ അപ്രകാരം പറയുന്ന ശ്രുതിപ്രമാണങ്ങളെ ഉണൎത്തി എന്നു സാരം. —139—

അവതാരിക:- സച്ചിദാനന്ദ വസ്തു ഏകം എന്നതിന് ശ്രുതിവചനം ഉദ്ധരിച്ചതുപോലെ യുക്തികൊണ്ടും സമൎത്ഥിച്ചു പറഞ്ഞുതരണമെന്നപേക്ഷിക്കുന്നു.

140 മോകവിരുൾ കെടക്കോടി അരുണനെനവരു—
കുരുവേ മൊഴിയകേളീർ
ഏകപരിപൂരണമാമെൻ സ്വരൂപമെന്നുളത്തി—
ലിരുക്കും വണ്ണം
ആകമങ്കൾ ചൊന്നപടിയെന്നെ യകണ്ടാത്മാ—
വെൻററിന്തേനൈയ്യാ
ഉഗമുമൊത്തിടവുരൈത്താർ പചുമരത്തിലാണി—
പോലുറൈക്കും നെഞ്ചേ.

അൎത്ഥം:- മോഹാന്ധകാരം നശിക്കാൻ കോടി സൂൎയ്യന്മാരുദിച്ചുയൎന്നാലെന്നപോലെ ദീപ്തിമാനായ ആചാൎയ്യരേ! അടിയൻ പറയുന്നതിനെ കേട്ടരുളണം. ഏകമായ പൂൎണ്ണസ്വരൂപം എൻെറ ഹൃദയത്തിൽ പതിയത്തക്കവണ്ണം ശ്രുതികൾ വിധിച്ച പ്രകാരം എൻെറ സ്വരൂപത്തെ അഖണ്ഡവസ്തുവായി ദൎശിച്ച എൻെറ ഗുരുനാഥ! യുക്തിക്കു ചേരത്തക്ക വിധത്തിൽ കൂടെ അരുളിച്ചെയ്താൽ മനസ്സ് പാൽവൃക്ഷത്തിൽ അടിച്ചിറക്കിയ ആണ

...ാലെ ഉറയ്ക്കും —140—

<u>അവതാരിക:—</u> അടുത്ത ശ്ലോകങ്ങളാൽ മുൻ ചോദ്യത്തിനുത്തരം പറയുന്നു:—

141 സത്തേ ചിത്താകുമയല്ലെനില സത്താമസത്താ—
നാർ സാക്ഷി-
യെംകേ, ചിത്തേസത്താകുമയല്ലെനിർ ജഡമാം—
ജഡംക-
ളുക്കതിതിയുമില്ലെ, ഒത്തെതോൻറിയ സത്തും—
ചിത്തും
നല്ല സുകമാക മൂകത്തുക്കോർ, വിത്തേയന്നിയ—
മാകിർ ജഡ
മസത്താം സുകാനുപാവം വിളൈന്തിടാതേ.

<u>അർത്ഥം:—</u> സത്തായി പ്രകാശിക്കുന്നതുതന്നെ ചിത്താകുന്നു. സത്തിൽനിന്നും ചിത്തു് ഭിന്നമായാൽ സത്തില്ലാതാകും. ഇല്ലാത്തതായി ഭവിച്ചാൽ മദ്ധ്യവർത്തിയായിരുന്നറിയുന്ന സാക്ഷി എവിടെ. ചിത്തായിരിക്കുന്നതു തന്നെ സത്താകുന്നു; സത്തും ചിത്തും വെവ്വേറെയായാൽ അജ്ഞാനമാകുന്നു. ആ ദൃശ്യങ്ങൾക്കു് പ്രകാശിക്കൽ എന്ന സ്വഭാവവും ഇല്ലാതാകും; ആയതിനാൽ ത്രികാലങ്ങളിലും നശിക്കാതിരിക്കുന്ന സത്തും ത്രികാലങ്ങളിലും തെളിവോടെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ചിത്തും തന്നെ നിരതിശയാനന്ദം ആകും. യുക്തിക്കൊരു വിത്തും ആകും. വേറായിരുന്നാൽ ചിത്തും സത്തും ജഡവും അസത്താകും. അങ്ങനെയായാൽ ആനന്ദത്തിൻെറ സ്ഥാനത്തു ദുഃഖം അനുഭവമാകും

—141—

ഇതും അതുതന്നെ

142 വീയാതസത്തുമുന്നം വിളംകാതതന്നാലോ—
വേറെൻറാലേ.
വായാൽ വേറെനിലതുവുമസത്തോ സത്തോ വസ—
ത്തെൻ മലടിമൈന്തൻ
പേയാകാരിയം ചെയ്യുമോചസത്തെനവിപ്പടി—
യതൈയും പിരിത്തുച്ചൊന്നാൽ
ഓയാതവവതൈയാം കുതക്ക വികപ്പംകളൈ—
വിട്ടൊഴിന്തിടായേ.

അൎത്ഥം:— അറിവില്ലാത്തവനേ! ത്രികാലങ്ങളിലും നശിക്കാത്തതായ സത്തു് ആദ്യം പ്രകാശിക്കുന്നതു് തന്നെക്കൊണ്ടാണോ, മറെറാന്നിനെക്കൊണ്ടാണോ? വാക്കുകൊണ്ടു് വേറെ എന്നു പറഞ്ഞാൽ ആ പറഞ്ഞതായ ശബ്ദം ഇല്ലാത്തതാണോ? ഇല്ലാത്തതാണെങ്കിൽ മലടിയുടെ പുത്രൻ പ്രവൎത്തിക്കുമോ? അങ്ങിനെയുള്ള പ്രവൎത്തികളെ അസത്തെന്നു തിരിച്ചു പറഞ്ഞാൽ അവസാനിക്കാത്ത അവസ്ഥയാകും ഈ വിധമുള്ള കുതൎക്കങ്ങളിൽ നിന്നും ഒഴിഞ്ഞു നില്ക്കണം.

താതപൎയ്യം:— ഇരിക്കുന്നു പ്രകാശിക്കുന്നതിനാൽ സത്തു തന്നെ ചിത്തെന്നും പ്രകാശിക്കുന്നതു് ഇരിക്കുന്നതാകയാൽ ചിത്തെന്നും ഇവയുടെ ഐക്യത്തിൽ സുഖം വൎദ്ധിക്കുന്നതിനാൽ ഇതുതന്നെ ആനന്ദമെന്നും അനുഭവ ശാസ്ത്രയുക്തി പ്രമാണങ്ങളാം ധരിപ്പിച്ചു എന്നു സാരം. —142—

അവതാരിക:— സച്ചിദാനന്ദ പദങ്ങളുടെ അൎത്ഥം ഏകമെന്നതിനു് അനുഭവം പറയുന്നു:—

143 ശ്രുതിയുക്തിയൊത്തതുപോലനുഭവവും കേൾച്ച—

ഴത്തി സുകഃവാനന്ദം, മിരുതി വടിവാതലിനവ്വാ-
നന്ദമേയറിവാം വേറംകില്ലൈ, കരുത്തു പ്പിരളയം.
പുഴത്തിയിരണ്ടിലും നീയിരുന്തിരുളൈ കാൺ—
കിൻറാഃയ;
ഇരുതയത്തിപ്പടി നോക്കിയേക പരിപൂരണ—
മായിരുന്തിടായേ.

**അർത്ഥം**:— ശ്രുതിയും യുക്തിയും ചേരുന്നതുപോലെ അനുഭവത്തേയും നീ കേട്ടുകൊള്ളണം. സുഷുപ്ത്യവസ്ഥയിലുള്ള ആനന്ദം പൂർണ്ണ സ്വരൂപമായതിനാൽ ആ ആനന്ദംതന്നെ ജ്ഞാനം. അതിന്റെ സ്ഥാനത്തു മറെറാന്നില്ല. സങ്കല്പിക്കുന്ന കല്പാന്തവും സുഷുപ്ത്യവസ്ഥയുമായ നീ രണ്ടു കാലത്തും സത്തായിരുന്ന് അന്ധകാരത്തെ കാണുന്നില്ലേ. ഇപ്രകാരം നിന്റെ ഹൃദയത്തെ നോക്കി ഏകമായ പരിപൂർണ്ണ സ്വരൂപമായിത്തീരണം

**താത്പര്യം**:— സച്ചിദാനന്ദത്തിന്റെ അത്ഥം ഏകമെന്ന് ഇതിൽ അനുഭവം പറഞ്ഞു. ശ്രുതിയുക്തി അനുഭവസഹിതം വിവരിച്ചരുളിച്ചെയ്ത സച്ചിദാനന്ദ വസ്തുവിന്റെ ഐക്യ സ്വരൂപത്തെ ദേശികോപദേശ ദ്വാരാ അറിഞ്ഞുകൊള്ളണം

—143—

**അവതാരിക**:— ശ്രുതിയുക്തിയനുഭവ സഹിതം ശിഷ്യൻ സഹജനിഷ്ഠയിൽ പ്രാപിച്ചതായ അനുഭവം പറയുന്നു.

144 പലകലയുമുണർന്ത കരുമൊഴിന്തപടിയിവന—
മനുപവം വിടാമൽ
പലമലരിൻമതുപോല സച്ചിദാനന്ദമൊൻറാം—
പരമാത്തമൈ

പലപൊഴുതും കൺമൂടി സമാതിയിരുന്നാൻ—
വിഴിത്തുപാത്തപോതു
പലവടിവാം ചരാചരചിത്തിരംകളെല്ലാം—
തോൻറുമൊരു പടമാനാനേ.

അത്ഥം:— സവ്വകലാ വല്ലഭനായ ആചാൎയ്യൻെറ അനുഗ്രഹാശിസ്സുകളോടെ, ശിഷ്യനായ ഞാനും അനുഭവത്തിൽ നിന്നും വ്യതിചലിക്കാതെ പല പുഷ്പങ്ങളിൽ നിന്നും സംഭരിച്ച തേൻ ഒന്നായിരിക്കുംപോലെ സത്തുചിത്താനന്ദങ്ങളുടെ ഏകീഭാവമായ ബ്രഹ്മവസ്തുവിനെ, സദാ കണ്ണടച്ച് സ്വരൂപധ്യാന സമാധിയിലിരുന്ന് ജ്ഞാനദൃഷ്ടിയാൽ നോക്കുമ്പോൾ നാനാവിധരൂപമായ സ്ഥാവരജംഗമങ്ങളോടു കൂടിയ ചിത്രങ്ങളെല്ലാം തോന്നുന്ന ഒരു പടമായിത്തീൎന്നു. 144

അവതാരിക:— തുൎയ്യാതീതം തന്നെ തുൎയ്യമായി പ്രകാശിക്കുന്നു എന്ന അനുഭവത്തിൽ നവംനവങ്ങളായിരമിക്കുന്നതിനു അതിൻെറ ഉത്പത്തിസ്ഥാനമായ ജ്ഞാനഭൂമിയെക്കുറിച്ച നാലു പ്രകാരത്തിൽ ചോദിക്കുന്നു:—

145 ഇതയമൊത്ത ചർകുരുവേ നമക്കിതുവേ വിനോ—
തമൻറിയിനി വേറുണ്ടോ.
അതൈയുരൈത്തു മതൈനിനൈത്തു മിരുപ്പ—
തൻേറാ ജ്ഞാനി.
കളുക്കാനനീതി, മുതലുരൈത്ത തുരിയാതീത—
മുമേഴാം.
ഭൂമിയുമക്കിയമാമെൻറ, പത്മെമതിൻ വകൈയു—
മെനക്കെളിതാകത്തെരിയും വണ്ണം പണിത്തിടീരേ

അൎത്ഥം:— എന്റെ ഹൃദയത്തിനൊത്ത സത്ഗുരുനാഥ! നമുക്ക് ഇതേ വിചാരമല്ലാതെ മററു വല്ലതുമുണ്ടോ? അതിനെ (ബ്രഹ്മത്തിനെ) പ്പററി വാക്കുകൊണ്ടു പറഞ്ഞും, മനസ്സുകൊണ്ടു ചിന്തിച്ചും ഇരിക്കുക എന്നതല്ലേ ജ്ഞാനികളുടെ നീതി? മുൻ പറഞ്ഞ തുര്യാതീതത്തേയും ഏഴാം ഭൂമിയേയും മുഖ്യമെന്നു പറഞ്ഞ പദത്തേയും അതിന്റെ വിഭാഗങ്ങളേയും പററി അടിയനു സുഗമമായറിയത്തക്കവണ്ണം അരുളിച്ചെയ്യാലും. —145—

അവതാരിക:— സ്വാനുഭവത്തിൽ പ്രവേശിക്കുന്ന മനോലയ മാൎഗ്ഗമായ ജ്ഞാനഭൂമിയെപ്പററി പറയാൻ വേണ്ടി ആദ്യം ഉത്പത്തിക്രമമായ അജ്ഞാനഭൂമിയുടേതായ നാമങ്ങൾ ഏഴും ആദ്യം പറയുന്നു.

146 വിനവുമിടത്തജ്ഞാന പൂമികളേഴ്ജ്ഞാന—
പൂമികളേഴെൻപർ
ഇനിയവററുളജ്ഞാന പൂമികളേഴെയും മുന്തി—
യിയംപുകേളായ് ലോർ
തനിവിത്തുജാക്കിരം ജാക്കിരമകാജാക്കിരം ജാക്കി—
രത്തെച്ചാർന്നു
കനവുകനാക്കനെവു ജാക്കിരസുഷുത്തിയെൻറേഴു—
പേർകണിത്താർമേലോർ.

അൎത്ഥം:— ചിന്തിച്ചു നോക്കുമ്പോൾ, അജ്ഞാനഭൂമികൾ ഏഴ് ജ്ഞാനഭൂമികൾ ഏഴ് എന്നു് സജ്ജനങ്ങൾ പറയുന്നു; ഇനി അവയിൽ അജ്ഞാനഭൂമികൾ ഏഴിനേയും ആദ്യം പറയാം. കേട്ടുകൊള്ളുക. ഒററയ്ക്കിരിക്കുന്ന ബീജജാഗ്രം, ജാഗ്രം, മഹാജാഗ്രം, ജാഗ്രത്സ്വപ്നം, സ്വപ്നം, സ്വപ്നജാഗ്രം, സുഷുപ്തിഎന്നു് ഏഴുനാമങ്ങൾ മഹാന്മാരാൽ ഇപ്രകാരം പറയപ്പെട്ടു

അവതാരിക:— അവയിൽ നാലു ഭൂമികളുടെ ലക്ഷണം പറയുന്നു:—

147 മുന്തവകണ്ടതെഴുമോരറിവു മാത്തിരമതുതാൻ—
മുതൽവിത്താകും
ഇന്തവറിവിർ പണ്ടില്ലാവകന്തെ മുളൈപ്പോലാ—
മിതുനനാവാം
വന്തുവന്തു പിറവിതോറുമകമമതൈ വളരുമതു—
മകാനനാവാം
നന്തുമകം കൊടുനനവിൻ മനോരാജ്യം ചെയലോ—
നനാക്കനാവാം

അർത്ഥം:— ആദ്യം അഖണ്ഡാകാരമായ സത്തിലുദിച്ച ഒരു ഉണർവ്വായതു തന്നെ ആദ്യമായുണ്ടായ വിത്തു ജാഗ്രം. ഈ വിത്തായ ഉണർവ്വിൽ മുൻപില്ലാതിരുന്ന അഹന്തമുളപോലെയുണ്ടാകുന്നതിനെ ജാഗ്രമെന്നും; അതുണ്ടായിക്കഴിഞ്ഞാൽ ജന്മങ്ങൾതോറും ഞാനെന്നും എന്റേതെന്നുമുള്ള ആ വൻവൃക്ഷം വളർന്നുകൊണ്ടേ ഇരിക്കും അതു മഹാജാഗ്രം. നശിക്കുന്ന അഹന്ത നിമിത്തം ജാഗ്രത്തിൽ മനോരാജ്യം നിർമ്മിക്കുന്നതു് ജാഗ്രത് സ്വപ്നം
—147—

അവതാരിക:— ശേഷിച്ച മൂന്നു് ഭൂമികളുടെ ലക്ഷണം പറയുന്നു,

148 ഉണ്ടുറംകി മനോരാജ്യംചെയൽ ചൊപ്നമെന്നും—
പേരുടൈയതാകും
പണ്ടുകനാക്കണ്ടു മറന്തതൈ മീണ്ടുനിനൈപ്പതു—
ചൊപ്നനനാവാം

മണ്ടുമിരുൺ മൂടുവതു ചുഴത്തിയാമജ്ഞാന—
വകൈകൾ ചൊന്നോം.
വിണ്ടുനിറൈ മുത്തിതരുജ്ഞാന ഭൂമികളേഴം—
വിളംപകേളായ്.

അത്ഥം:— ഭോജനം കഴിഞ്ഞു് നിദ്രാധീനരാകുമ്പോൾ ചെയ്യുവാനുള്ള മനോരാജ്യത്തെ സ്വപ്നം എന്നു പറയുന്നു. ആദ്യം ജാഗ്രത്തിൽ കണ്ടതിനെ മറന്നു് പിന്നീടു് ഓമ്മയിൽ വരുന്നതിനെ സ്വപ്നജാഗ്രം എന്നു പറയുന്നു. കഠിനമായ ഇരുട്ടുകൊണ്ടു് മൂടുന്നതിനെ സുഷുപ്തി എന്നു പറയുന്നു. ഇങ്ങനെ അജ്ഞാനഭൂമികളെപ്പററി പറഞ്ഞു. ജഡം മുതലായവകളിൽ നിന്നും പേർപെട്ടു് പരിപൂർണ്ണമായ ജ്ഞാനഭൂമികൾ ഏഴിനേയുംപററി അടുത്തതായി പറയാം. കേട്ടുകൊള്ളണം

താത്പയ്യം:— വിത്തുജാഗ്രം, ജാഗ്രം, മഹാജാഗ്രം, ഇവ മൂന്നും അറിവുരൂപമായി പരിണമിച്ചു് എതിരിടുന്നതിനാൽ ജാഗ്രം എന്നും എതിരുടുന്ന രൂപങ്ങളിൽ അറിവില്ലാഴികയോടുകൂടിയ വ്യവഹാരങ്ങൾ നടക്കുന്നതിനാൽ സ്വപ്നമെന്നും, സുഷുപ്തി മാത്രം സൃഷ്ട്യാരംഭം മുതൽ ഇന്നോളം തൻെറ യഥാത്ഥനില അറിയാതെ വിഷയാനന്ദസ്വരൂപമായി ഉറങ്ങുന്നതിനാൽ "സുഷുപ്തി" എന്നും പറയുന്നു. —148—

അവതാരിക:— അടുത്തതായി ഏഴു ജ്ഞാനഭൂമികളുടേയും പേരുകൾ പറയുന്നു.

149 പുലവർ പുകൾ മുതർ ഭൂമിചുപേച്ചൈ വിചാ—
രണൈയിരണ്ടാം പൂമിയാകും.
നലതനുമാനസിമൂൻറാം ഭൂമി, സത്തുവാപത്തി—
നാലാം പൂമി

ചൊല്ലുമസംസത്തിപ്പേരും പതാത്ത പാവനൈ—
ഭപ്പേരും തുരിയപ്പേരും
മലിനമറുമകനേയെന്താറേഴ ഭൂമികളാവക—
ത്തോർ മേലോർ.

**അർത്ഥം:—** നിഷ്കളങ്കനായ പുത്ര! ജ്ഞാനികളാൽ സ്തുതിക്കപ്പെടുന്ന ഈ ഏഴ ഭൂമികളിൽ ഒന്നാമത്തെ ഭൂമി ശുഭത്തെ ഇച്ഛിക്കുന്നതെന്നും രണ്ടാമത്തെ ഭൂമി വിചാരം ചെയ്യുന്നതെന്നും മൂന്നാം ഭൂമി മനസ്സിനെ സങ്കോചിപ്പിക്കുന്നതെന്നും നാലാം ഭൂമി സ്ഥിരമായി സത്യത്തിൽ ഉറപ്പിച്ചു നിൽക്കുന്ന മനസ്സെന്നും അഞ്ചാം ഭൂമി സങ്കല്പങ്ങളെല്ലാം നശിച്ചതെന്നും ആറാം ഭൂമി സൎവ്വ ചിന്തയും നശിച്ച സ്ഥാനമെന്നും ഏഴാം ഭൂമി ജ്ഞാനസ്വരൂപമെന്നും ഉള്ള മുറയ്ക്ക് അഞ്ചാം ഭൂമി, ആറാം ഭൂമി, ഏഴാം ഭൂമി എന്നിങ്ങനെ മഹാന്മാർ പിരിച്ചു പറയുന്നു. —149—

**അവതാരിക:—** അവയിൽ ആദ്യമായി നാലു ഭൂമികളുടെ ലക്ഷണത്തെ പറയുന്നു:—

150 തുർസംക നിവൎത്തിവന്ന് ചിവജ്ഞാനം വിരു—
മ്പുവതു ചുഭേച്ചൈയാകും
നർസംക മൊഴിവിന വിജ്ഞാനന്തൽ പഴകൽ—
വിചാരണൈയാനമ്പി
മുർസംകവിഷണൈകറ വിടൽ തനുമാനസി—
യിന്തമൂൻറിനാലും
ചർസംക മനതിലൂണൈയറിവുതിത്തൽ സത്തു—
വാപത്തിതാനേ.

**അർത്ഥം:—** ദുസ്സംഗത്തെ വിട്ടു ശിവജ്ഞാനം ആഗ്രഹിക്കു

ന്നതു് ശുഭേച്ഛയാകുന്നു. സജ്ജനസംഗം പ്രാപിച്ചു് അവർ പറയുന്ന വാക്കുകളിൽ വിശ്വസിച്ചു് ജ്ഞാനശാസ്ത്രം അഭ്യസിക്കുന്നതു് വിചാരണയാകുന്നു. വിചാരത്താൽ ലഭിക്കുന്ന അർത്ഥത്തെ വിശ്വസിച്ചു് ആദ്യമുണ്ടായിരുന്ന ഇച്ഛകളെ നശിപ്പിക്കുന്നതു് തനുമാനസിയാകുന്നു. ഈ ഭൂമികളിലുള്ള പഴക്കംകൊണ്ടു് സത്സംഗം പഴകിയ മനസ്സിൽ സത്യമായ ഉണർവ്വിനെ ഉണ്ടാക്കുന്നതു് (സത്യത്തിൽ നില്ക്കുന്നതു്) സത്വാപത്തിയാകുന്നു.

—150—

അവതാരിക:— മററു മൂന്നു ഭൂമികളുടെ ലക്ഷണം പറയുന്നു.

151 തത്ത്വത്തിൻ മനമുറെറന്തു് മിത്ഥ്യയെല്ലാമറ—
ത്തലസംസക്തിയാകും, അദ്വൈതാനന്ദം വരും—
തിരി.
പുടിപോം പദാർത്ഥ ഭാവനൈയതാകും.
വത്തുനിലൈയിരുന്ത പടിയിരുന്ത മവുന—
സ്വഭാവം തുരിയ
മാകും, ഇത്തുരിയ പൂമിയൈ മുൻതുരിയാതീത—
പ്പതമെൻറതുവും കേളായ്.

അർത്ഥം:— സത്യത്തിൽ മനസ്സുറച്ചു് സ്ഥിരപ്പെട്ടു മിഥ്യയെ പ്പാം മറക്കുന്നതു് – അതായതു സങ്കല്പങ്ങൾ നശിക്കുന്നതു് – അസംസക്തിയാകും. അദ്വൈതാനന്ദം ഉണ്ടാകുന്നതും ത്രിപുടി നശിക്കുന്നതും പദാർത്ഥ ഭാവനയാകും. ബ്രഹ്മവസ്തുവിൻെറ നിശ്ചയം സദാ ഇരിക്കുന്ന പ്രകാരമിരിക്കുന്ന മൌനസ്വഭാവം തന്നെ തുരിയം ഈ തുരിയഭൂമിയെത്തന്നെ മുൻപു് തുര്യാതീതപ്പദമെന്നു പറഞ്ഞുവെന്നും ധരിക്കണം.

താത്പര്യം:— സാധന ചതുഷ്ടയമുള്ളിച്ചു് വിഷയദോഷ

ദൃഷ്ടി ഉണ്ടായ തന്നെ ദർശിക്കാനാഗ്രഹിക്കുന്നതു് ശുഭേഛയെ ന്നും താത്പര്യത്തോടെ ആ വസ്തുവായ ചിദ്രൂപവും താനല്ലാത്ത തായ ജഡരൂപവും ഇന്നിന്ന പ്രകാരമെന്നു് ചിന്തിക്കുന്നതു് വിചാരണയെന്നും ജഡവാസനയൊഴിഞ്ഞു് മനസ്സു് നിശ്ചല മാകുന്നതു് തനുമാനസിയമെന്നും ആ ചിത്വാസന അധിക രിച്ചു് അതു് അനുഭവമായി വെളിപ്പെടുന്നതു് സത്വാപത്തി യെന്നും ആ ചിത്വർദ്ധനയാൽ ജഡഭാവം നശിക്കുന്നതു് അസംസക്തിയെന്നും ചിത്തിൽ ആനന്ദം ഉദയമായി രണ്ടില്ലാ തെ സർവ്വം താനായി ദർശിക്കുന്നതു് പദാർത്ഥ ഭാവനയെന്നും ഈ അനുഭവം സദാ സത്യമായി പ്രകാശിക്കുന്നതു് തുര്യമെന്നും ധരിക്കണം. —151—

അവതാരിക:— ഈ തുര്യഭൂമിയെത്തന്നെ, തുര്യാതീതമെന്ന സ്വഭാവം ഉണ്ടാകാൻ സപ്തഭൂമിയേയും അഞ്ചവസ്ഥയായി ഭാഗിച്ചു് അതിൻെറ വിധവും ലക്ഷണവും പറയുന്നു.

152 മുപ്പുവിമൂൻറിനു മുലകം തോൻറുതലാർ ജാക്കി—
രമാമൂൻറർകപ്പാൽ
ചൊപ്പനമാമതുവുമെള്ള നഴവുമഞ്ചാം ഭൂമിയേ—
സുഷുത്തിയാകും.
അർപ്പുതമാം സ്വാനുപവമാകും മാറാം പൂമിതു—
രിയമതർക—
പ്പാലോർ: കപ്പുനൈയിലാത വിടമതീതമെൻറു—
മവുനമാക്കാട്ടും വേതം.

അർത്ഥം:— ആദ്യം പറഞ്ഞ ഭൂമികൾ മൂന്നിലും ലോകം തോ ന്നുന്നതിനാൽ ആ മൂന്നു ഭൂമിയും ജാഗ്രമാകുന്നു. നാലാമത്തെ ഭൂമിസ്വപ്നമാകുന്നു. ആ സ്വപ്നം സാവധാധത്തിൽ നശി

ച്ച് ഇല്ലാതാകുന്ന അഞ്ചാം ഭൂമിതന്നെ സുഷുപ്തിയാകുന്നു. അതിശയകരമായ സ്വാനുഭവം വർദ്ധമാനമായിരിക്കുന്ന ആറാം ഭൂമി തുര്യമാകുന്നു. സങ്കല്പങ്ങളുടെ ഉന്മൂലനാശം വന്ന ഏഴാം ഭൂമി തുര്യാതീതമെന്നു് ശ്രുതിമൗനമായി ദർശിപ്പിക്കുന്നു.

താത്പര്യം:— ശുഭേച്ഛ, വിചാരണ, തനുമാനസി എന്നീ മൂന്നിലും ജഗം വിഷയരൂപമായി തോന്നുന്നതിനാൽ അവ ജാഗ്രമെന്നും സത്വാപത്തിയിൽ ജഗം ഓമ്മ സ്വരൂപമായി തോന്നുന്നതിനാൽ അതു സ്വപ്നമെന്നും അസംസക്തിയിൽ ജഗം തോന്നാത്തതിനാൽ സുഷുപ്തിയെന്നും പദാത്ഥ ഭാവനയിൽ ജഗം ചിന്മാത്രമായി തോന്നുന്നതിനാൽ അതു തുര്യമെന്നും തുര്യത്തിൽ കാണുന്നവനും കാഴ്ചയുമായിരിക്കുന്ന ജഗത്തു് സത്തുമാത്രമായി പ്രകാശിക്കുന്നതിനാൽ അതു തുര്യാതീതമെന്നും പറഞ്ഞു.

—152—

അവതാരിക:— ഈ ഏഴാം ഭൂമിയെ തുര്യം എന്നു പറയുന്നതിനു് അനുഭവം പറയുന്നു:—

153 തുരിയനിലംതനൈത്തുര്യാതീതമെനിൻ മയക്ക—
മെൻറു
കരുതിമേലോർ; അരിയതൊരു വിദേകമുത്തിയ—
തീത
മെൻപാരതു കണക്കിലാറാംഭൂമി; മരുവുസുഷുത്തി
യിർകാച്ചി സുഷുത്തിയെൻപാരെൻപതു നീമന—
ത്തിർകൊൾ—
വായ്; പെരുമൈതരു ജ്ഞാനഭൂമിയിൻ വികപ്പ്—
മിന്നുമുണ്ടു പേചക്കേളായ്.

അത്ഥം:— തുര്യഭൂമിയെ തുര്യാതീതമെന്നു പറഞ്ഞാൽ സംശ

യമുണ്ടാകുമെന്നു കരുതി വേദാന്തി പാരംഗതരായ മഹാന്മാർ അപ്രാപ്യവും അതുല്യവുമായ വിദേഹ കൈവല്യത്തെ തുര്യാതീതമെന്നു പറഞ്ഞു. അതിൻപ്രകാരം ആറാമത്തു ഭൂമിയായ പദാർത്ഥഭാവനയെ ഉൾക്കൊണ്ടിരിക്കുന്ന സുഷുപ്തിയെ കാണുന്ന ജ്ഞാനത്തെ സുഷുപ്തിയെന്നു പറയുന്നു. അതും നീ മനസ്സിൽ ധരിച്ചുകൊള്ളണം സദ്ഗതി പ്രദായിനികളായ ജ്ഞാനഭൂമികളുടെ വിഭാഗങ്ങൾ ഇനിയുമുണ്ട് അതിനേയും പറയാം കേട്ടുകൊള്ളണം.

താത്പര്യം:— ഏഴാം ഭൂമിയെ തുര്യമെന്നും തുര്യാതീതമെന്നും പറഞ്ഞാൽ സംശയമുണ്ടാകുമെന്നു കരുതി അതിനെ ജീവന്മുക്തി ദാർഢ്യമായതു് തുര്യമെന്നും അതു നശിച്ചു് അതും മാറിയ ശേഷമുണ്ടാകുന്ന വിദേഹമുക്തിയെ തുര്യാതീതമെന്നും പറഞ്ഞു. അങ്ങിനെയായാൽ അഞ്ചാം ഭൂമിയായ സുഷുപ്തിയിൽ ജഗം തോന്നാതെ താൻ മാത്രമായി നില്ക്കുന്നതു് തുര്യമായതിനാൽ അതിനെ തുര്യമെന്നും ആറാം ഭൂമിയെ കാണിച്ചു് സുഷുപ്തിയായതുകൊണ്ടു് അതിനോടു ചേർത്തു് രണ്ടിനേയും സുഷുപ്തി എന്നു പറഞ്ഞുവെന്നു സാരം. —153—

അവതാരിക:— ജ്ഞാനഭൂമികളെ പ്രാപിച്ച ജീവന്മുക്തരുടെ സന്ദർഭ നാമങ്ങളെ പറയുന്നു:—

154 മുന്നിലങ്കളേറിയ മൂവരുമപ്പിയാസികളാമുത്തരല്ലർ
പിന്നിലങ്കം വരൻ വരീയാൻ വരിട്ടനെന്ന—
ജീവന്മുത്തർ പേ
തമാകും, ചൊന്നനട്ടഭൂമിവന്തജ്ഞാനികളേ—
പിരമവിത്താം
തുയമുത്തർ, ഇന്നമുമപ്പൂമികളിൻ പെരുമൈതനൈ
നിയറിയയാൻ ചൊൽവേനേ.

അത്ഥം:– ആദ്യത്തെ മൂന്നു ഭൂമികളിൽ കയറിയ മൂന്നുപേരും സാധകരാകുന്നു, അവർ ജീവന്മുക്തരല്ല; ഒടുവിലത്തെ മൂന്നു ഭൂമികളിൽ അഞ്ചാം ഭൂമിയിൽ കയറിയവനു ബ്രഹ്മവരനും, ആറാം ഭൂമിയിൽ കയറിയവൻ ബ്രഹ്മവരിട്ടനും ആകുന്നു ഇവർ ജീവന്മുക്തരാണ്. ഇപ്പറഞ്ഞ ഭൂമികളുടെ മദ്ധ്യേയുള്ള നാലാം ഭൂമിയിൽ കയറിയ ജ്ഞാനിയെ ബ്രഹ്മവിത്തെന്നു പറയപ്പെടുന്നു. ഇവർ ഉയന്ന ജീവന്മുക്തരാകുന്നു. ഇനിയും ജ്ഞാനഭൂമികളുടെ മഹിമയെപ്പററി നിന്റെ അറിവിനുവേണ്ടി പറയാം.

താത്പയ്യം:– ആദ്യത്തെ മൂന്നു ഭൂമികളെ പ്രാപിച്ചവരെ അഭ്യാസികളെന്നും മററ നാലു ഭൂമികളെ പ്രാപിച്ചവരെ ജീവന്മുക്തരെന്നും പറഞ്ഞു എന്നു സാരം. —154—

അവതാരിക:– ജ്ഞാനഭൂമികളിൽ ആദ്യത്തെ മൂന്നിന്റെ അഭ്യാസത്തിനാലുണ്ടാകുന്ന പ്രയോജനത്തേയും അതിൽ ആദ്യ ഭൂമിയുടെ മഹിമയേയും പറയുന്നു:–

155 നാലാം ഭൂമിയിൽ വരുമുൻമൂൻറ പൂമിയുമടൈന്തു
നടൻതുമാണ്ടോർ, മേലാന പതമടൈന്തു പിറന്തു
മെല്ലമെല്ലവന്തു വീട്ടുചേർവാർ, മാലാന പത—
ത്തിൽവീഴാർ
മുതർപൂമികിടൈപ്പതുവേ വരുത്തമൈന്താ; കാലാന
മുതർപൂമികൈവന്താൽ മുക്തിയും കൈവന്തതാമേ.

അത്ഥം:– മകനേ! നാലാം ഭൂമിയെ പ്രാപിക്കുന്നതിനു മുൻപ് മററ മൂന്നു ഭൂമികളിലും അഭ്യസിച്ചു വരവേ മരണം സംഭവിക്കുന്നതായാൽ അവർ ഉയന്ന പദവിയോടെ വീണ്ടും ഭൂമിയിൽ ജനിച്ച് അല്പാല്പമായി കയറി മുക്തിയെ പ്രാപിക്കും. ഇഛാരൂപമായ ജനനത്തിൽ പതിക്കയില്ല ആദ്യ ഭൂമിയായ

ശുശ്രൂഷയുണ്ടാകുന്നതുതന്നെ വളരെ പ്രയാസമാണ്. ആദിയിലുള്ള ആദ്യഭൂമി കൈവന്നാൽ മോക്ഷവും കൈവശപ്പെട്ടു
—155—

**അവതാരിക:—** അഭ്യാസ ഭൂമിയെ പ്രാപിച്ചവർ ഏതു വിധേനയും അനുഭവി ആകും എന്നു നിശ്ചയിച്ചിട്ട് അവൻ അനുഭവി തന്നെന്നു പറയുന്നു:—

156 ഈവപൂമിയിലിജ്ഞാന പൂമിയൊൻറിലിരണ്ടി—
ലടൈന്തിരുന്താ
രാനാൽ, അപ്പുരുടർമിലേച്ചരാകിലുമുത്തർ—
കരുപാര
ത്താണൈമെയ്യേ, തപ്പുരൈയെൻറവർ കെട്ട—
വാർനട്ട
വാനമറൈകളൈനിചംകിയാതേ, ചെപ്പുമൊരു—
വഴി
തിടമായകം പിരമമെൻറിരുന്തു തെളിന്തിടായേ.

**അർത്ഥം:—** ഈ ലോകത്തിൽ മേൽപ്പറഞ്ഞ ജ്ഞാനഭൂമികളേഴിൽ ശുശ്രൂഷയിലോ വിചാരണയിലോ ഏർപ്പെട്ടിരിക്കുമെങ്കിൽ മ്ലേച്ഛനായാലും ആ പുരുഷൻ ഗുരുസത്യമായി ജീവന്മുക്തനാകും എന്നതു് സത്യം. ഇതിനെ അസത്യമെന്നു പറയുന്നവർ ഭവത്തിലഴിയും മദ്ധ്യനിലയായ വേദവാക്യങ്ങളിൽ സംശയിച്ചു് കുതൎക്കം ചെയ്യരുതു്. ഉപദേശിച്ചു തരുന്ന മാൎഗ്ഗത്തെ സ്ഥിരമായി ആശ്രയിച്ചു് സഹജസമാധി ദ്വാരാ കൂടസ്ഥനെ ബ്രഹ്മമെന്നറിഞ്ഞു ബോധവാനാകണം.

**താല്പര്യം:—** ഈ അഭ്യാസ ഭൂമിയെ ആവശ്യം പ്രാപിക്കുന്നതിനു് അവകളുടെ മഹിമയേയും അവകളിൽനിന്നുമുണ്ടാകാവുന്ന ഫലത്തേയും പറഞ്ഞു എന്നു ഭാവം. —156—

അവതാരിക:— മുക്തിയെ പ്രാപിക്കുന്നതിന് വർണ്ണാശ്രമഭേദത്തിന്റെ ആവശ്യമില്ല എന്ന് മനസ്സിലാക്കാൻ വേണ്ടി സപ്ത ഭൂമികളിൽ അവസാനത്തേതായ തുര്യാതീതം സന്യാസികൾക്കല്ലാതെ ഗൃഹസ്ഥാശ്രമികൾക്കും കിട്ടുമോ എന്ന സംശയത്തെ തീർത്തു തരണം എന്നപേക്ഷിക്കുന്നു.

157 പൊല്ലാത മ്ലേച്ഛരുക്കും വിതേകമുക്തിതരു—
ജ്ഞാനപൂമി
യെൻറും നെല്ലാകിമുളൈക്കുമെന്നൈ.തണ്ടു—
ലമാക്കിയ
കുരുവേനീർ ചൊന്നീരേ, ഇല്ലാളും കുടുംപംവിട്ടു
സന്നിയാസം പൂകും തേകംകിയാനോർ, അല്ലാമൽ
മുത്തി പെറാറെൻറു ചിലർ ചൊൽമയക്ക—
മകററുവീരേ

അർത്ഥം:— നികൃഷ്ടരായ മ്ലേച്ഛർക്കും ജ്ഞാനഭൂമി കൈവല്യമേകുമെന്നു അങ്ങ് അരുളിച്ചെയ്തുവല്ലോ. നെൽവിത്തെന്നപോലെ ജനിച്ചുകൊണ്ടിരിക്കുന്ന അടിയനെ ജനരഹിതമായ അരിയാക്കിത്തീർത്ത ഗുരുനാഥ! ഭാര്യാപുത്രാദി കുടുംബത്തെ ഉപേക്ഷിച്ച് സംന്യസിച്ചവർക്കല്ലാതെ ഗൃഹസ്ഥാശ്രമത്തിൽ കഴിയുന്നവർക്ക് മോക്ഷം ലഭിക്കയില്ലെന്നു ചിലർ പറയുന്നതിൽ നിന്നും എനിക്കുണ്ടായ സംശയം കൂടെ തീർത്തു തരണം എന്നപേക്ഷ.
—157—

അവതാരിക:— നാലുവിധമായ സംന്യാസ നാമങ്ങളേയും അവയുടെ കാരണത്തേയും പറയുന്നു.:—

158 ചിട്ടർപുകൾ മകനേ! നീ ചംകിത്ത ചംകൈ—
നൻറു

തെരിയക്കേളായ്, കട്ടഴിയും തുറവുനാൽ വകൈയാ
കുമവൈകളുക്കങ്കാകും പേർകൾ, പട്ടുയർ—
കെട്ടംകുടീ—
ചകം, പക്രുഗകമംസം പരമഹംസം, വിട്ടകല്വം—
തുറവുക്ക
വിരാഗം കരണമൻറ വേടമൻറേ;.

അൎത്ഥം:— ശിഷ്യന്മാരാൽ പുകഴ്ത്തപ്പെടുന്ന മകനേ! നിൻെറ ചോദ്യം വളരെ നല്ലതുതന്നെ. അതിൻെറ അറിവിനു വേണ്ടി ഞാൻ പറയുന്നതിനെ കേട്ടുകൊള്ളുക. ബന്ധം നശിക്കുന്ന സംന്യാസം നാലുവിധമാണ്. അവയുടെ നാമങ്ങൾ, ഉണ്ടായ ദുഃഖം നശിക്കുന്നതിനെ കുടീചക സന്ന്യാസമെന്നും, ബഹൂദക സംന്യാസമെന്നും, ഹംസസംന്യാസമെന്നും, പരമഹംസസംന്യാസമെന്നുമാകുന്നു. ബദ്ധവിമുക്തിയെ ചെയ്യുന്ന ഈ സംന്യാസങ്ങൾക്ക് കാരണം നിരാശയല്ലാതെ വേഷമല്ല.

—158—

അവതാരിക:— സംന്യാസകാരണമായ വിരാഗം മൂന്നിൻെറയും പേരും ലക്ഷണവും പറയുന്നു.

159 മന്തമും തീവിരമും തീവിരതരമു മെനമൂൻറു—
വകൈവിരാകം,
വെന്തുയരംവരും പൊഴുതുകുടുംപത്തൈ—
വെറുത്തു
വരും വിരാകമന്തം, ഇന്ത ഉടലളവുമനൈതന—
വേണ്ടാ

വെനവിടർ തീവിരമെൻ പാർകൾ, അന്തണർ—
ന്റൻമീതെ

യെന വിടലത്തു തീ വിരതരമാമറിന്തിടായേ.

അൎത്ഥം:— വിരാഗമായതു് മന്ദമെന്നും തീവ്രമെന്നും തീവ്രതരമെന്നും മൂന്നു വിധമാണു്. അവയിൽ പല വിധേനയുള്ള ദുഃഖങ്ങൾ മൂലം സംസാരത്തെ വെറുക്കുന്നതു് മന്ദവിരാഗവും, ഈ ദേഹം നശിക്കുംവരെ ഭാൎയ്യയും പുത്രരും ധനവും വേണ്ടാ എന്ന ഉപേക്ഷിക്കലിനെ തീവ്രവിരാഗമെന്നും, ബ്രാഹ്മണക്കു വിധിച്ചിട്ടുള്ള കൎമ്മകാണ്ഡങ്ങളെ സങ്കല്പമാത്രമെന്നു തള്ളുന്നതിനെ തീവ്രതര വിരാഗമെന്നും അറിഞ്ഞുകൊള്ളണം. —159—

അവതാരിക:— മന്ദവിരാഗം പ്രയോജന ശൂന്യമെന്നും തീവ്രവിരാഗത്തിൽ അനുഭവപ്പെടുന്ന രണ്ടുവിധസന്ന്യാസത്തിന്റെ ലക്ഷണത്തേയും പറയുന്നു.

160 പാവിമന്തവിരാഗത്തിർ സംന്യാസങ്കളൊൻറും—
പലിത്തിടാ

വേതീവിരത്തിർ കുടീചകമും പക്രുതമുമെൻറി—
രണ്ടു

തിറംകളുണ്ടാം, താവിനടന്തിടത്തിടമില്ലാതവൎക്കു—
കുടീ

ചകമും ജകംകളെംകും, മേവിനടന്തിട്ടത്തിടമുള്ളവർ
ക്കപക്രുതകമുമെനവിതിത്താർ മേലോർ

അൎത്ഥം:— നന്മയ്ക്കു കാരണമല്ലാത്ത മന്ദവിരാഗംകൊണ്ടു് യാതൊരു പ്രയോജനവും സിദ്ധിക്കില്ലെന്നും തീവ്രവിരാഗിക്കു് കുടീചകസന്ന്യാസവും ബഹൂദക സംന്യാസവും അനുഭവപ്പെട്ടു സഞ്ചാരം ചെയ്യാൻ വയ്യാത്തവൎക്കു് കുടീചകവും ലോക

മെന്തും നടക്കാൻ കഴിവുള്ളവൎക്ക് ബഹൂദകവും യോജിക്കുമെന്നും സത്തുക്കൾ പറയുന്നു.

താത്പൎയ്യം:— കുടീചക ബഹൂദകസംന്യാസലക്ഷണം പറഞ്ഞു എന്നു സാരം.

അവതാരിക:— തീവ്രതരവിരക്തിയുടെ രണ്ടുവിധ സംന്യാസലക്ഷണം പറയുന്നു.

161 ഇരുവകൈ തീവിരതരത്തു മംസനെൻറും പരമാംസനെ
ൻറും ചൊൽവാർ, വരുമംസനുക്കു മുത്തിസത്തിയ
ലോകത്തൻറി വാരാതെൻപാർ, പരമാംസനുക്കു
മുത്തി ഇവ്വുലകിൻ ജ്ഞാനത്താർ പലിക്കുമെൻപാർ,
തിറമരുവും പരമാംസൻ താനുമിരുവകൈയാകും—
ചെപ്പുക്കേളായ്

അൎത്ഥം:— തീവ്രതരസംന്യാസത്തിനു ഹംസ സംന്യാസമെന്നും പരമഹംസ സന്യാസമെന്നും സാധുക്കൾ രണ്ടുവിധമായി പറയുന്നു. ഹംസസന്യാസിക്ക് സത്യലോകത്തിലല്ലാതെ ഈ ലോകത്തിൽ മോക്ഷം കിട്ടുകയില്ലെന്നു പറയുന്നു. പരമഹംസ സന്യാസിക്ക് ഈ ലോകത്തിൽ തന്നെ ജ്ഞാനത്താൽ മോക്ഷം കിട്ടുമെന്നു പറയുന്നു. സുസ്ഥിരനായ പരമഹംസസന്യാസിയും രണ്ടു തരമുണ്ട്. അവയും പറയാം. കേട്ടുകൊൾക.

താത്പൎയ്യം:— ഹംസ, പരമഹംസ സന്യാസഫലം പറഞ്ഞു

—161—

അവതാരിക:— പരമഹംസ സന്യാസിമാർ അഭ്യാസികരം അനുഭവികരം എന്നും രണ്ടു തരക്കാരുണ്ടെന്നു പറയുന്നു.

162 ജിജ്ഞാസു ജ്ഞാനവാനെൻറി രണ്ടുപേർകളവ—
രിൽ ജിജ്ഞാ
സു,മെയ്ജ്ഞാനഭൂമിയിൻ മുൻമൂൻറു ഭൂമിയു—
ണ്ടാക്കും വിവേ
കിയാനോൻ, സുജ്ഞാനവാനെൻപോൽ ജീവ—
ന്മുത്തിയ—
ടൈന്തിരുക്കും തുയമേലോൻ, അജ്ഞാനമകലുമന്ത
ജിജ്ഞാസു മിരുവകൈയാമതുവും കേളായ്.

അർത്ഥം:— (പരമഹംസ സന്യാസി) ജിജ്ഞാസുവെന്നും സുജ്ഞാനി എന്നും രണ്ടു തരക്കാരുണ്ടു്. അതിൽ ജിജ്ഞാസു ഏഴു ജ്ഞാനഭൂമികളിൽ ആദ്യത്തെ മൂന്നു ഭൂമികളെ പ്രാപിച്ചിരിക്കുന്ന വിവേകമുള്ളവനായിരിക്കും. സുജ്ഞാനിയാകട്ടെ ജീവന്മുക്തനായ പരിശുദ്ധമഹാനായിരിക്കും. അജ്ഞാനവിമുക്തനായ ആ ജിജ്ഞാസുവും രണ്ടു വിധമായിരിക്കും. അതിനേയും പറയാം കേട്ടുകൊരംക.

താത്പയ്യം:— പരമഹംസൻെറ പിരിവുകളായ ജിജ്ഞാസു സുജ്ഞാനി എന്ന രണ്ടുതരം സംന്യാസിമാരുടേയും ലക്ഷണം പറഞ്ഞു എന്നു സാരം

അവതാരിക:— അതിൽ ജിജ്ഞാസു എന്ന വിഭാഗത്തിൽ പെട്ടവർ ഗൃഹസ്ഥധൎമ്മത്തിലോ പരിവ്രാജക ധൎമ്മത്തിലോ ഇരുന്നാ മുക്തിയടയുമെന്നു പറയുന്നു.

163 പന്തമനൈത്തുറന്തു ചിലരതിതികളായിരും തടൈ-
വർ പരമ-
ജ്ഞാനം; അന്തണർ മന്നവർ വണികർ ചൂത്തി-
രരായിരുന്തു
ചിലരടൈവർ ജ്ഞാനം; ഇന്തവകൈ പാത്തി—
രത്തു മുലകത്തു
നടപ്പതും കണ്ടിരുന്തു മൈയന്താ, ചിന്തൈനെ—
യിൻ മയക്ക
മെനചുരുതിയുത്തിയനുപവത്താർ തെളിന്തിടായ.

അൎത്ഥം:— മകനേ! ചിലർ ബന്ധകാരണമായ ഗൃഹസ്ഥ ധൎമ്മത്തിനെ വിട്ട് പരിവ്രാജകരായി സംന്യസിച്ച ബ്രഹ്മജ്ഞാനത്തെ പ്രാപിക്കും. ചിലർ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ ശൂദ്രർ എന്നീ വർണ്ണങ്ങളിലിരുന്ന് ബ്രഹ്മജ്ഞാനത്തെ പ്രാപിക്കും. ഈ വിധം പ്രമാണഗ്രന്ഥങ്ങളിലും ലോകത്തിലും നടന്നുവരുന്നവയെ പ്രത്യക്ഷത്തിൽ കണ്ടുകൊണ്ടിരിക്കവെ മനസ്സിൽ സംശയത്തിന സ്ഥാനമെന്തു്? അങ്ങിനെ ശ്രുതിയുക്തി അനുഭവം എന്നീ മൂന്നുകൊണ്ടും സംശയം തീൎത്തു ഉണൎന്നുകൊള്ളണം.

താത്പൎയ്യം:— മോക്ഷപ്രാപ്തിക്ക് വിരാഗജന്യമായ ശാന്തിയല്ലാതെ ഗൃഹസ്ഥ ധൎമ്മമോ സന്യാസ ധൎമ്മമോ അല്ല കാരണം എന്നു സാരം. തുറവു — പരിവ്രാജകം —163—

അവതാരിക:— മുൻ പറഞ്ഞ സൎവ്വാൎത്ഥങ്ങളുമടങ്ങിയ വേദങ്ങളുടെ അവസാന ഭാഗമായ വിദ്യാനന്ദത്തെ പറയാൻ വേണ്ടി ഈ പദ്യത്തിൽ ബ്രഹ്മം തന്നെ കൂടസ്ഥൻ എന്നു പറയുന്നു.

164 പിറന്തുണ്ടാനാലന്റോ പിറകു ചാവതു—
താനുണ്ടാം

പിറന്താതേയില്ലെയെന്നും പിരമമാമതുവു നാനേ,
പിറന്തു നാനെൻറാകിൻ പിരമമെൻറന്ത താനേ
പിറന്തു മിറന്തററ പിരമമാനാനേ നാനേ.

അൎത്ഥം:— ജനിച്ചു എന്നതു സത്യമാണെങ്കിൽ പിന്നീട്ട മരിക്കും എന്നതും സത്യംതന്നെ. ജനിച്ചിട്ടേയില്ലെങ്കിൽ ബ്രഹ്മമെന്നതു് ഞാൻ തന്നെയാകുന്നു. ജനിച്ചതു ഞാനല്ലെങ്കിൽ ബ്രഹ്മമെന്നറിയപ്പെടുന്ന ഞാൻ തന്നെ ഉത്പത്തിലയമില്ലാത്ത ബ്രഹ്മമായ കൂടസ്ഥൻ തന്നെ ഞാൻ—164—

അവതാരിക:— കൂടസ്ഥനെ ബ്രഹ്മമെന്നു പറയുന്നു:—

165 നാനെൻറ പിരമമാനനാനേ നാനറിയേനെൻറാൽ
നാനെൻ പതേതുപിന്നെ നമ്മുടെപ്പുന്തിയെന്നിൽ
താനതുമയക്കം തന്നിൽ ചാകുമേ ചാവാതാകിൽ
നാനെ നനിറൈന്തിരുന്തജ്ഞാനമാ, നാനേ നാനേ

അൎത്ഥം:— ഞാനെന്നു പറയുന്ന ബ്രഹ്മമായ എന്നെ ഞാൻ കാണുന്നില്ലെങ്കിൽ ഞാനെന്നതാരു്? പിന്നീടു് നമ്മുടെ ബുദ്ധിയെന്നു പറയാമെങ്കിൽ ആ ബുദ്ധിയും സുഷുപ്തിയിൽ നശിക്കുമല്ലോ? അങ്ങനെ നശിക്കാതിരിക്കുമെങ്കിൽ പൂൎണ്ണമായി പ്രകാശിക്കുന്ന സത്യജ്ഞാനം തന്നെ ഞാൻ എന്നറിയണം. —165—

അവതാരിക:— വിദ്യാനന്ദത്തിൻെറ യുക്തി പറയുന്നു.

166 നിറൈന്ത വാറെന്ത വാറനിലൈ തെരിന്തില—
നെൻറാ
അറിതതാം ചുഴത്തിതന്നിലാനന്ദമതുവേയാകും

കണ്ടെത്തുക്കാനന്ദം താൻ കുവലയം തന്നിലില്ലെ,
നിറെയ്ന്തദ്ദയിന്തവാത്മാ നിതാനമിവ്വറിവു—
താണേ

അത്ഥം:— ഞാൻ പരിപൂർണ്ണമായിത്തു എങ്ങിനെയാണു് അതിന്റെ നിശ്ചയം അറിയുന്നില്ലല്ലോ എന്നു് ചോദിച്ചാൽ ജാഗ്രത്തിൽ സുഷുപ്തിയിലുള്ള നിരതിശയാനന്ദമായ അപൂർണ്ണം തന്നെ ഞാൻ. ലോകത്തിലുള്ള സുഖദുഃഖങ്ങളുടേ ഒരു കണികപോലും അതിലില്ല. അങ്ങിനെയുള്ള ആത്മാവു തന്നെ പൂർണ്ണചൈതന്യമായ നിദാനം. —166—

അവതാരിക:— വിദ്യാനന്ദത്തിന്റെ യുക്തിക്കു് സ്വാനുഭൂതി തന്നെ താനെന്നു പറയുന്നു.

167 മനത്തിനാലെണ്ണിത്താനേ വന്നതിവ്വുലകമാകും
നിനൈത്തിടിലനേകലോകം നിർപ്പൂതവ്വറിവി—
ലന്റോ
അനൈത്തെയും കടന്തപ്പാലുമന്തമററവിതാ—
മെൻ
തനൈത്തനി വിചാരിത്തിട്ടാലേകമായ് നിറൈ—
ന്തോ നാനേ.

അത്ഥം: മനസ്സങ്കല്പത്താൽ ഈ ലോകം ഉത്ഭവിച്ചു. എന്നതിനെപ്പററി ആലോചിച്ചുനോക്കിയാൽ സവ്വലോകങ്ങളും ആ ജ്ഞാനത്തിൽ അടങ്ങിയിരിക്കുന്നുവല്ലോ. എല്ലാത്തിനേയും കടന്നശേഷവും അവസാനമില്ലാത്ത ജ്ഞാനം ഒന്നുമാത്രം അവശേഷിക്കുന്നു എന്നു് സ്വയം ചിന്തിക്കുമ്പോഠം താൻ തന്നെ പരിപൂർണ്ണമായി നിറഞ്ഞവനെന്നു് അറിയും.

താത്പര്യം:— നാല്വ വേദങ്ങളുടെ അവസാനമായ മഹാവാക്യത്തിൽജന്യമായ വിദ്യാനന്ദൈക്യരൂപമായ നിരതിശയാനന്ദസാക്ഷാത്കാരം തന്നെ താനെന്നു പറഞ്ഞു എന്നു സാരം.
—167—

അവതാരിക:— ആദ്യം പറഞ്ഞ സങ്കല്പങ്ങളാം സർവ്വവും വൃത്തിയാൽ ഇല്ലാതാക്കിയിട്ടു് അനന്തരം ആ വൃത്തിയേയും ഇല്ലാതാക്കിയാൽ സ്വാനുഭവം ഉത്പന്നമാകും എന്നു പറയുന്നു.

168 അന്തവാറിരുന്തുകൊണ്ടേയാനന്തമനുപവിക്ക
എന്തവാറിരുന്തുകൊണ്ടാലെനിക്കിതു തെരിയു—
മെന്നിൽ
ഇന്തമൂൻറവത്തൈ തമ്മുളെഴുന്തിടും വിരുത്തി—
നീക്കിൽ
അന്തവാറിരുന്തു നീയുമാനന്തമടൈയലാമേ

അർത്ഥം:— അങ്ങിനെ പൂർണ്ണമായിരുന്നുകൊണ്ടുതന്നെ പൂർണ്ണാനന്ദത്തിനെ അനുഭവിക്കാൻ എങ്ങനെ ഇരുന്നാൽ എനിക്കീ അനുഭവം ദൃഗ്ഗോചരമാകും എന്നു ചോദിക്കുന്നുവെങ്കിൽ ജാഗ്രത്സ്വപ്നസുഷുപ്തിയെന്ന മൂന്നവസ്ഥകളിലും നിന്നുണ്ടാവുന്ന വൃത്തിയെ നശിപ്പിച്ചാൽ, അങ്ങിനെ പരിപൂർണ്ണജ്ഞാനമായിരുന്നു നീ നിനക്കു് നിരതിശയാനന്ദത്തെ പ്രാപിക്കാം—168—

അവതാരിക:— വൃത്തി നശിക്കാൻ മൂന്നു വിധ മാർഗ്ഗങ്ങളെ പറയാൻ വേണ്ടി ഈ പദ്യത്തിൽ അനുഭവമാർഗ്ഗം പറയുന്നു.

169 വാസനാവചത്തിനാലേ വരുകിറ വിരുത്തിയെല്ലാം
വ്രുതിനാലടക്കലാകുമെൻറുതാൻ വിചാരം—
ചെയ്യിൻ

ചോതമാമിരാജൻ താനായ്പ്പൃന്തിയെപ്പലൻ–
കളെല്ലാം
താതരായിരുക്കപ്പെററാർ സകലമുമടങ്കും താനേ.

അൎത്ഥം:— പഴക്കവാസനയാൽ വരുന്ന എല്ലാ വൃത്തികളേയും എള്ളുകൊണ്ടു നശിപ്പിക്കാമെന്നു വിചാരിക്കുകയാണെങ്കിൽ താൻ ജ്ഞാനവാസനായി ബുദ്ധി മുതലായ വിഷയം സൎവ്വത്തിനേയും തന്റെ നിയന്ത്രണത്തിൽ നടത്തിക്കാൻ പഠിച്ചാൽ സൎവ്വവാസനയും നശിക്കും.

താത്പൎയ്യം:— താനായ നിത്യാനന്ദ ബോധം തന്നെ സ്ഫുരണം മുതലായ സൎവ്വത്തിലും പ്രകാശിച്ചാൽ വൃത്തികൾ നശിക്കുമെന്നു സാരം. —169—

അവതാരിക:— മററുപായങ്ങൾ രണ്ടിനേയും പറയുന്നു.

170 വിരുത്തികൾ താമുമിന്നും വിനോതമാം—
യോകത്താലേ
തുരുത്തിപോലൂതു മൂച്ചൈസുകമുടനടക്കിനിക്കും.
കരുത്തതക്കിരെല്ലയെന്നീർ കാരണചരീരമാകി–
പെരുത്തതോരവിത്തൈതന്നൈ പിടിങ്കിടി—
ലടങ്കും താനേ.

അൎത്ഥം:— വിനോദമായ യോഗത്താൽ വൃത്തികളെ അടക്കാം. ശ്വാസത്തിനെ ഊതുന്ന തുരുത്തിപോലെ വിനോദമായി അടക്കിയാൽ വൃത്തികൾ അടങ്ങും അതിന്നു കരുത്തില്ലെങ്കിൽ കാരണശരീരമെന്ന തടിച്ച അവിദ്യയെ ഇല്ലാതാക്കിയാലും വൃത്തി ഒടുങ്ങും.

താത്പൎയ്യം:— പ്രാണനിരോധമാൎഗ്ഗത്തെ ഗൗണമായി പറഞ്ഞിട്ട് അവിദ്യയെ നശിപ്പിക്കാനുള്ള മാൎഗ്ഗത്തെ മുഖ്യമായി പറയുന്നു എന്നു സാരം. —170—

അവതാരിക:— അവിദ്യയെ നീക്കുന്ന മാൎഗ്ഗം ഏതെന്നു പറയുന്നു:—

171 കാരണചരീരം തന്നെകളൈവതെവ്വാറെ—
 ൻറാതിൽ
 ആരണം പൊയ്ചൊല്ലാതെയതൻ പൊരുളക—
 ത്തിലുന്നി
 പൂരണമാകുമെൻ മേർപുവനങ്കൾ തോററുമെൻറു
 താരണൈവന്തതാകിർ തടിത്തിട്ടമവത്തൈക്കേ.

അൎത്ഥം:— കാരണ ശരീരത്തെ നശിപ്പിക്കുന്നതെങ്ങനെ എന്നു ചോദിച്ചാൽ അതിനു വേദത്തിൽ നിശ്ചയിച്ചിട്ടുള്ള വിധം അതിന്റെ മഹാവാക്യാൎത്ഥത്തെ മനസാ ചിന്തിച്ചിട്ട് പരിപൂൎണ്ണനായിരിക്കുന്ന എന്നിൽ ജഗങ്ങൾ ആരോപമായി തോന്നിയെന്നുറപ്പുവന്നാൽ അവിദ്യ എവിടെ ഇരിക്കും.

താത്പൎയ്യം:— വേദം നിശ്ചയിച്ച പ്രകാരം ഗുരുവാക്യത്താൽ "സൎവ്വം ബ്രഹ്മമയം" എന്ന അനുഭവമുണ്ടായാൽ അവിദ്യ നശിക്കുമെന്നു സാരം. —171—

അവതാരിക:— "സൎവ്വം ബ്രഹ്മമയം" എന്ന ജ്ഞാനോദയത്തിന്റെ അനുഭവം പറയുന്നു.

172 അപ്പടിയിരുക്ക ചിത്തമലൈതലാൽ വിവ—
 കാരത്തിൽ
 എപ്പടിക്കുട്ടമെന്നിലെന്നൈ വിട്ടോൻറു മില്ലൈ

ഇപ്പടികണ്ട വെല്ലാമെൻമയ മെൻ കനാപ്പോൽ
കപ്പിതമെൻറു താദേന കാൺകിൻറ ചിത്തുനാദേന.

അൎത്ഥം:— മനസ്സ് വ്യവഹാരങ്ങളിൽ ചുററിത്തിരിയുന്നതിനാൽ അതിനെ എങ്ങിനെ നിൎത്താൻ സാധിക്കും; എന്നാൽ എന്നെ കൂടാതെ മറെറാരു വസ്തുവുമില്ല; ഇങ്ങിനെ കാണുന്ന ദൃശ്യങ്ങൾ എല്ലാം എൻെറ സ്വരൂപമെന്നും ഇതു് എൻെറ സ്വപ്നം പോലെ സങ്കല്പമെന്നും കാണുന്ന ചൈതന്യം തന്നെ ഞാൻ.

താത്പൎയ്യം:— സങ്കല്പമായി കാണുന്ന എല്ലാ ദൃശ്യങ്ങളും തൻെറ ചിത്സ്വരൂപമായി പ്രകാശിക്കുന്നു എന്ന അന്തൎദ്ദൃഷ്ടിയാൽ സൎവ്വം തന്മയമായി തോന്നും എന്നു സാരം. —172—

അവതാരിക:— ചിത്തുതന്നെ ആനന്ദസ്വരൂപം എന്നു പറയുന്നു.

173 ചിത്തുതാനിറൈന്തോനെൻറ തിടമറവാതിരുന്താൽ
എത്തനൈയെണ്ണി നാലുമേതു ചെയ്താലുമെന്ന
നിത്തിരൈയുണർന്ത പിൻപുനിക്കിൻെറ—
കനാവൈപ്പോല
അത്തനൈയും പൊയ്തിനേയാനന്ത-
വടിവു നാദേന.

അൎത്ഥം:— ഞാൻ പരിപൂൎണ്ണ ചൈതന്യവാനെന്നുള്ള സ്ഥിരചിന്തയോടെയിരുന്നാൽ എന്തുതന്നെ സങ്കല്പിച്ചാലും ഏതു കൎമ്മം അനുഷ്ഠിച്ചാലും യാതൊരു കുററവുമില്ല. നിദ്രാനന്തരം നിലനില്ക്കുന്ന സ്വപ്നം പോലെ സൎവ്വം മിഥ്യാ ഞാൻ ആനന്ദസ്വരൂപം.

താത്പര്യം:— താൻ തന്നെ ചിത്തെന്ന അനുഭവം ഉണ്ടായാൽ സർവ്വം മിഥ്യയും താൻ ആനന്ദ സ്വരൂപനുമാകും എന്നാകുന്നു. —173—

അവതാരിക:— ഈ അനുഭവം ഉദിക്കുന്നതിനുവേണ്ട ഉറപ്പു പറയുന്നു.

174 നാനെനവുടലൈത്താനേ നമ്പിനേനനേകജന്മം
ഈനരായ് പെരിയോരാകിയിരുന്തവൈയെലാ—
മിപ്പോതു
കാനലിൽ വെള്ളംപോല കണ്ടുചർകുരുവിനാലേ.
നാനെനവെന്നൈത്താനേ നമ്പിയിടേറിനേനേ.

അർത്ഥം:— അനന്തജന്മങ്ങളിൽ ദേഹത്തിനെ ഞാനെന്നു വിശ്വസിച്ചുവന്നു. ഹീനരെന്നും ഉത്കൃഷ്ടരെന്നുമുള്ളതെല്ലാം ഇപ്പോൾ കാനൽ ജലമെന്നപോലെ മിഥ്യയെന്ന ഗുരൂപദേശത്താൽ അറിഞ്ഞിട്ട് ബ്രഹ്മസ്വരൂപമായ എന്റെ സ്വന്തരൂപത്തിലുള്ള വിശ്വാസത്താൽ രക്ഷപ്പെട്ടു.

താത്പര്യം:— ഗുരുകൃപയാൽ ഞാൻ ദേഹമാണെന്ന മിഥ്യാഭ്രമം മാറി, ഞാൻ ചൈതന്യംതന്നെന്ന വിശ്വാസമുണ്ടായാൽ ചിന്മാത്രമായമുക്തിയെ പ്രാപിക്കും എന്നു സാരം. —174—

അവതാരിക:— ഗുരുകൃപയെ അതിശയമായി സ്തുതിക്കുന്നു.

175 എന്നപുണ്ണിയമോ ചെയ്തേനേതു പാക്കിയമോ—
കാണേൻ
നന്നിലംതനിലെഴുന്ത നാരണൻ കിരുപൈ—
യാലേ

തന്നിയനാനേ നാനത്തരീയത്തെ വീചുകിന്റേറൻ
തന്നിയനെന്നുനാനേ താണ്ടവമാട്ടകിടന്റേറൻ.

അർത്ഥം:— എന്തൊരു ധർമ്മം ചെയ്തിട്ടെന്നും, എന്തൊരു ഭാഗ്യം കൊണ്ടെന്നും അറിഞ്ഞുകൂടാ, നന്നിലം എന്ന നഗരത്തിൽ മനുഷ്യാവതാരമെടുത്ത "നാരായണൻ" എന്ന എന്റെ ഗുരുനാഥന്റെ കൃപാതിരേകത്താൽ കൃതാർത്ഥനായ ഞാൻ എന്റെ അങ്കവസ്ത്രത്തെ (മേൽമുണ്ട്) ആകാശത്തിലെറിഞ്ഞു് കളിക്കുന്നേൻ; കൃതാർത്ഥതയോടെ ഞാൻ വീണ്ടും നൃത്തം ചെയ്യുന്നു:—

—175—

അവതാരിക:— തന്റെ അനുഭൂതി തെളിഞ്ഞു് താണ്ടവമാട്ടമെന്നു് മുൻകൂട്ടി അറിഞ്ഞു് അതിനു യോജിച്ച നാമധേയമരുളിയ മാതാപിതാക്കളെ സ്തുതിക്കുന്നു എന്നു പറയുന്നു.

176 തത്തുവജ്ഞാനംവന്ത സന്തോഷവതിചയത്താൽ
നിത്തമാട്ടുവൻ കാണെന്റ നിലൈമുന്നമയറിന്ത
സത്തിയമകനാലന്റോ താണ്ടവായെൻറൈത്താർ
അത്തനൈ മകിമൈയുള്ളോരന്നൈയുംപി—
താവും താമേ.

അർത്ഥം:— അദ്വൈത ജ്ഞാനലബ്ധിയാലുണ്ടായ സന്തോഷാധിരേകത്താൽ സദാ ആനന്ദ നൃത്തം ചെയ്യുമെന്ന സത്യാവസ്ഥയെ മുൻകൂട്ടി കണ്ടറിഞ്ഞു് താണ്ടവാ എന്നു് നാമധേയം കല്പിക്കത്തക്ക മാഹാത്മ്യശാലികളായിരുന്നു എന്റെ മാതാപിതാക്കാം.

—176—

അവതാരിക:— നിരതിശയാനന്ദാനുഭൂതിയുടെ സന്തോഷത്തെപറയുന്നു:—

177 വന്താവോരിവ്വാനന്ദമകിഴ്ന്താരോടേ ചൊൽവേൻ
ചിന്തൈയിലെഴുന്തു പൊങ്കിജകമെലാനിറൈന്തു-
തേങ്കി
അന്തമില്ലാത തായിർററപ്പടി കരുഃവതന്ത
മന്തിരമരുളുമീചൻ മലരടി വണങ്കിനേഃന.

<u>അർത്ഥം:–</u> അറിവിൽനിന്നും ഉടലെടുത്തതും അതുല്യവുമായ നിരതിശയാനന്ദം നിമിത്തമുണ്ടായ സന്തോഷത്തെ ആരോടു പറയാൻ? അതു് മനസ്സിൽനിന്നും ഊറി വർദ്ധിച്ചു് സർവ്വലോകത്തിലും പരിപൂർണ്ണവും അവസാനമില്ലാത്തതായും തീർന്നു. അങ്ങനെ വേദാന്ത മഹാവാക്യാർത്ഥ രഹസ്യത്തെ അരുളിച്ചെയ്ത സർവ്വേശ്വരനായ ദേശികരുടെ കമലമലർ പോലുള്ള തൃച്ചേവടികളിൽ നമസ്കരിച്ചു കൊള്ളുന്നു.

<u>താത്പര്യം:–</u> ചിന്തയിൽ നിന്നും ഉദിച്ച ആനന്ദത്തെ ലയിപ്പിക്കാൻ ജീവപരമായ സർവ്വവും താനായ ചിദാനന്ദ സ്വരൂപമായി പ്രകാശിക്കുന്നു എന്നു് വിദ്യാനന്ദത്തെ മുഴമിപ്പിച്ചു.

<u>അവതാരിക:–</u> ഈ ശാസ്ത്രം കൊണ്ടുള്ള പ്രയോജനത്തെ പറയുന്നു.

178 വിത്തിയാനന്തമിന്ത വിതമെന വിളംപിനോമേ
ററത്തിയായിന്തൂലൈ പാർത്തനുഭവിത്ത-
പേർകൾ
നിത്തിയ കരുമനിട്ടൈ നിലൈതനൈയറിന്തു-
ജീവൻ,
മുത്തിയൈ യടൈന്തിരുന്ത മുനീശ്വരരാകുവാരേ.

<u>അർത്ഥം:–</u> ജ്ഞാനാനന്ദം ഇന്ന വസ്തുവെന്നു പറഞ്ഞു. ഈ

ജ്ഞാന ശാസ്ത്രത്തെ ഭക്തിയോടുകൂടി പഠിച്ച്, അറിഞ്ഞ വണ്ണം അനുഭവത്തിൽ കൊണ്ടു വന്നാൽ നിത്യാനന്ദമായ ജ്ഞാനനിഷ്ഠയുടെ നിലയെ അറിഞ്ഞു് ജീവന്മുക്തി പദം ചേൎന്നു മുനിശ്രേഷ്ഠരായി ഭവിക്കും. —178—

അവതാരിക:— ഗുരു വാക്യാനുസാരേണ ഈ ശാസ്ത്രം സംപൂർണ്ണമായി എന്നു പറയുന്നു.

179 ആരണപൊരുളാം വിത്തെയാനന്ദ വിളക്കവേതും
കാരണം കുറവല്ലാമർ കൈവല്യനവനീതത്തെ
പൂരണമാക്കവേണ്ടി-പൂർവ്വമാ തന്നിലത്തിൽ
നാരണ കുരുനമുക്കനവിൻറനർ കനവിൽ വന്തേ.

അൎത്ഥം:— വേദാന്തത്തിലുള്ള മഹാവാക്യാൎത്ഥമായ ജ്ഞാനാനന്ദം തെളിയുന്നതിനു് കൈവല്യ നവനീതമെന്ന ജ്ഞാന ശാസ്ത്രത്തിനെ എത്രയും എടുത്തു കാണിക്കുന്ന കാരണങ്ങളിൽ കുറവുവരാതെ നിറവാക്കിച്ചെയ്യാൻ ആഗ്രഹിച്ച് പുരാതനമായ തന്നിലമെന്ന സ്ഥലത്തു് മനുഷ്യരൂപമായി എഴുന്നരുളിയ നാരായണ ദേശികരായ അദ്ദേഹം എനിക്കു് സ്വപ്നത്തിൽ അരുളിച്ചെയ്തു. —179—

അവതാരിക:— ഈ ശാസ്ത്രാചാൎയ്യരുടെ മേന്മയെ പറയുന്നു.

180 അണ്ണർ തന്നരുളിനാലെയകം പുറമിൻറിയൊ—
ൻറായ്
എണ്ണവിലിലക്കിയാത്തത്തിൻ പൊരുളതുതാനെന്ന
നണ്ണിനചരീരമാതി നാതത്തിനുപാതിയെൻേറ.
കണ്ണതായനൈത്തും കാണക്കാട്ടിനാൻതാണ്ടവേചൻ

അൎത്ഥം:— ദേശികരുടെ കൃപയാൽ ഉള്ളും പുറവും എന്ന

വ്യത്യാസമില്ലാതെ ഒന്നായി ചിന്തിക്കാൻ പ്രയാസമായ ലക്ഷ്യാൎത്ഥത്തിൻെറ അൎത്ഥപ്രകാരം ബ്രഹ്മം തന്നെ കൂടസ്ഥനായ ഞാനെന്നും ദേഹാദികൾ മായാ ഉപാധിയെന്നു തള്ളി എല്ലാത്തേയും ജ്ഞാനസ്വരൂപമായി ദൎശ്ശിക്കത്തക്കവിധം താണ്ഡവേശനെന്നു ഈ ശാസ്ത്രാചാൎയ്യൻ ദശിപ്പിച്ചു. —180—

**അവതാരിക:—** ഈ മുറ പ്രകാരം അനുഭവം സിദ്ധിക്കുന്നവരാണ്° സ്വാനുഭവികൾ എന്നു പറയുന്നു.

181 ആൻറപതമാമൂൻറൎക്കമത്തു നീയാനായെന്നും—
പൊരുളിൽ
ചാൻറതുരിയാതീതമെന്നും തടൈയററില്ലും—
കൊൺ ചൈതന്യം
ഉഠൻറിയുണന്തോർ വികൎപ്പമയക്കൊഴിത്തുത—
ടൈയു മൂടറത്തു°
തോൻറിത്താനേതാനാവർത്തുലംകുമവൎക്കേ—
സ്വാനുഭവം.

**അൎത്ഥം:—** മേന്മയോട്ടു കൂടിയ മഹാവാക്യത്തിൻെറ തത്°ത്വമസി എന്ന മൂന്നു പദത്തിനും അതു° എന്ന ബ്രഹ്മവും നീ എന്ന കൂടസ്ഥനുമായ രണ്ടിൻേറയും ഐക്യം എന്ന അൎത്ഥത്തിൽ നിറഞ്ഞ തുൎയ്യാതീതമെന്നും പറയപ്പെടുന്ന മറവില്ലാത്ത അപരോക്ഷമായിത്തെളിഞ്ഞ സ്വയം തേജസ്സുള്ള സത്യഉണൎവ്വിനെ നിശ്ചയമായി അറിഞ്ഞവർ ഭേദഭ്രമം നീങ്ങി അറിയായ്°മയും നശിച്ചു° സതോദയമായി തന്മയമാകും ആ ജ്ഞാനികൾക്കു° സ്വാനുഭവം പ്രകാശിക്കും. —181—

**അവതാരിക:—** ശാസ്ത്രാചാൎയ്യരുടെ ആചാൎയ്യസ്°തുതി.

182 എന്നുമാവാക്കിയനാൻ കുമീശൈക്കം വിത്തിയാ—
നന്ദമിതു
ചൊന്നനാരായണൻ പാതം തൊഴുതു തുതിത്തോർ—
തുകളറോർ
ഇന്നമാണാക്കർകൾ കരുവാർ സംതേകം തീർന്തി—
ട്ടപാതത്തേ.
തുന്നിനിറൈന്തു നിൻറാർകൾ തൂയമുത്തരാകുവരേ

അർത്ഥം:— സ്വഭാവം എന്നു പറയുന്ന നാലു വേദത്തിന്റെ അവസാനമായ മഹാവാക്യങ്ങൾ പറയുന്ന ജ്ഞാനാനന്ദം ഇതാകുന്നു. ഇതിനെ അരുളിയ നാരായണനെന്ന ആചാര്യരുടെ പാദദ്വയത്തെ വണങ്ങി സ്തുതിച്ചവർ കളങ്കമില്ലാത്തവരാകും. ഈ സ്വഭാവമുള്ള ശിഷ്യർ ആചാര്യരാൽ സംശയം നീങ്ങി ആനന്ദത്തിനെ പ്രാപിച്ച് പൂർണ്ണമായിരുന്ന് പരിശുദ്ധമായ ജീവന്മുക്തരാകും.

താത്പര്യം:— നാലുവേദങ്ങളുടെ അവസാനമായ നാലുമാവാക്യാർത്ഥവും ഏകമായ വിദ്യാനന്ദമെന്നും അതിനെ പ്രാപിച്ചവർ ജീവന്മുക്തരെന്നും സാരം. —182—

അവതാരിക:— ഈ ശാസ്ത്രം രചിച്ച വിധം പറയുന്നു.

183 തത്ത്വവിളക്കത്താലും സന്ദേകം തെളിതലാലും
ഒത്തിരുൾ വിടാതമായാവുള്ളിരുളിരിയവോംകും
ചിത്തതാമൊളിവിളംകച്ചെയ്തു പിൻവിരുത്തി—
പോത
പ്പുത്തിയാൽ വരുമൈയത്തൈപ്പുരൈയറത്തെളി—
വിത്താണ്ടാൻ.

അൎത്ഥം:— തത്വപ്രകാശം സന്ദേഹനിവൎത്തി എന്ന രണ്ടു ഭാഗങ്ങളാൽ, ഒരു വിധത്തിലും നശിക്കാത്ത അന്ധകാരമയംം യമായ എന്നു പേരുള്ള ഉള്ളിലെ ഇരുട്ടു് നശിപ്പിക്കാൻ വേണ്ടി ഏററവും ഉന്നതമായ ജ്ഞാനപ്രകാശം ഉണ്ടാകത്തക്കവണ്ണമാക്കിത്തീൎത്തു പിന്നീടു വൃത്തി വികല്പമായ അറിവിനാൽ വരുന്ന സംശയത്തെ കുററമററതക്കവിധം തെളിച്ചു രക്ഷിച്ചു (ഈ ആചാൎയ്യർ)

അവതാരിക:— ശാസ്ത്രാചാൎയ്യരെ സ്തുതിക്കുന്നു.

184 ആണ്ട തേചിക നാമൈയനാരണ നനന്തൻപാതം
പൂണ്ടുമൂവാരോപത്താർ പൊയ്മയക്കായ്—
വന്തതൈ
മാണ്ടനല്പപവാതത്താൻ മായ്ത്തരുണോക്ക—
ത്തെൻറം
കാണ്ടിടവൈത്തളിത്ത കാരണാ പോററി പോററി.

അൎത്ഥം:— തടുത്തു രക്ഷിച്ച ഗുരുസ്വാമിയായ നാരായണനെന്ന അന്തമില്ലാത്ത തിരുവടിയെ ശിരസിൽ ധരിച്ചു് ജീവേശാജഗമെന്ന മൂന്നു വിധ സങ്കല്പത്താൽ ഇല്ലാത്തതുണ്ടെന്നതിനെ ശ്രേഷ്ടമായിരിക്കുന്ന നന്മയായ അപവാദയുക്തിയാൽ നശിപ്പിച്ചു് കൃപാ കടാക്ഷത്തിനാൽ സദാ അപരോക്ഷ ജ്ഞാനമായി ദർശിക്കാൻ തിരുവടിചേർത്തു രക്ഷിച്ച കാരണനേ ശരണം ശരണം. —184—

അവതാരിക:— ശാസ്ത്രത്തിനെ സ്തുതിക്കുന്നു.

185 കലവുയർ കുരുവിൻപാതക്കളിൻ പുനൽ തലൈ—
മേർകൊണ്ടാൽ

ഉലകിനീർ തീർത്തെല്ലാമുററംപേരദൈവാർ പോല
നലമൈയാകിയ കൈവല്യ നവനീതന്തലൈ-
കററാൻ
പലകലൈ ജ്ഞാനന്തൽകൾ പടിത്തജ്ഞാനി—
കളായ് വാഴ്വർ.

അർത്ഥം:— ഏപ്രകാരം സദ്ഗുരുദേവൻെറ പാദതീർത്ഥമാണോ അകവും പുറവും ഒന്നു പോലെ തണുപ്പിക്കുന്നതു് ഏതൊരു പാദതീർത്ഥത്തെ ശിരസ്സിൽ ധരിച്ചാൽ ലോകത്തിലുള്ള എല്ലാ പുണ്യതീർത്ഥങ്ങളിലും സ്നാനം ചെയ്ത ഫലം സിദ്ധിക്കുന്നതു് അപ്രകാരം കൈവല്യനവനീതമെന്ന ജ്ഞാനശാസ്ത്രത്തെ അഭ്യസിച്ചാൽ അനന്തങ്ങളായ ശാസ്ത്രസമുച്ചയങ്ങളുടെ സാരമായ ആത്മജ്ഞാനശാസ്ത്രത്തെ അഭ്യസിച്ച ഫലമുണ്ടായി ജ്ഞാനികളായി വാഴും എന്നാകുന്നു. —185—

താത്പര്യം:— ശ്രുതി, ഗുരു സ്വാനുഭവങ്ങളെ നവം നവമായി സ്തുതിച്ചു എന്നാകുന്നു.

സംദേഹ നിവൃത്തിമാർഗ്ഗം സമാപ്തം

ശുഭമസ്തു

കൈവല്യനവനീതം സമാപനം

ശുഭംഭൂയാത്

# കൈവല്യ നവനീതം

## തെറ്റ് തിരുത്ത്

തത്വപ്രകാശമാർഗ്ഗ സ്തുതിയിൽ

| പദ്യം | വരി | തെറ്റ് | ശരി |
|---|---|---|---|
| 1 | 1 | മാതരാചൈ | മാതരാശൈ |
| 7 | 4 | ചെയ്തിൻേറനേ | ചൈകിൻേറനേ |

ഒന്നാം ഭാഗം

തത്വപ്രകാശ മാർഗ്ഗത്തിൽ

| | | | |
|---|---|---|---|
| 1 | 3 | ചമാതിയെൻറാറുകൂട്ടം | ശമാതിയെൻറാറുകൂട്ടം |
| 2 | 1 | സമിത്തൽ | സകിത്തൽ |
| 6 | 1 | ആനവിമനൈവി | ആനപിൻമനൈവി |
| 7 | 3 | കോചപാച | കോശപാശ |
| | | പിന്നാലൈ | പിന്നലൈ |
| 8 | 1 | അന്നതൻ ചിച്ചുവൈ | അന്നൈതൻ ശിശ്രൂ. വൈ |
| 9 | 2 | ശശീരവും കുളുന്തുള്ളാറി | ചരീരമും കുളിർന്തുള്ളാറി |
| ,, | 4 | പാതം വീണ്ടും | പാതം മീണ്ടും |
| 15 | 4 | | പീഴൈയും |
| 17 | 2 | ച്ചുഴത്തി | ച്ചുഴത്തി |
| 20 | 2 | വോർതൻ | വോർതൽ |
| 22 | 1 | അതുതാനപ്പടി | അതുതാനൈപ്പടി |
| 53 | | അശുദ്ധ സംബന്ധവും | അശുദ്ധമായാ സംബന്ധവും |
| 54 | | ദൃഷ്ടാന്തമായി | ദൃഷ്ടാന്തമായി |
| 60 | | കൂടസ്ഥബ്രഹ്മ | കൂടസ്ഥ ബ്രഹ്മ |

| | | | |
|---|---|---|---|
| | | അധിഷ്ഠാനനെ | അധിഷ്ഠാനത്തിനെ |
| 62 | | അനത്ഥ ജഡദുഃഖാദി | അനിർത്തജഡ ദുഃഖാദി കാരണമായവയെ പ്രാപിക്കാതെ അതിൽ നിന്നും നീങ്ങി കൊള്ളണം |
| 78 | 2 | വന്തിടഉർന്താൻ | വന്തിടഉണർന്താൻ |
| 80 | 4 | നിനട്ടായിരുപ്പായാകി | നിഷ്ഠനായിരുപ്പായാകി |
| 81 | | ശൃഷ്യനായി | ശിഷ്യനായി |
| 88 | 4 | തീന്നനിലൈവിട | തീർന്തനിലൈവിടാ |
| 89 | | അനിച്ഛാപ്രാരാബ്ധമാകയാൽ | അനിച്ഛാപ്രാരബ്ധമാകയാൽ |
| 90 | | പ്രാരാബ്ധമല്ലാതെ | പ്രാരബ്ധമല്ലാതെ |
| 92 | | ജീവമുക്തരും | ജീവൻ മുക്തരും |
| 93 | | ജീവമുക്തന്മാർ | ജീവൻ മുക്തന്മാർ |
| 96 | 1 | പഞ്ചിനൈഴ്ഴിത്തീപ്പോർ | പഞ്ചിനൈയ്യഴിത്തീപോർ |
| 101 | | ഈ ഗജത്തു് | ഈ ജഗത്തു് |

ശുഭം

5-ാമതു പദ്യത്തിന്റെ— രണ്ടാം ഭാഗം: സന്ദേഹനിവർത്തിമാർഗ്ഗം

അവതാരികയിൽ അവസാനത്തിൽ ഇനിയും ചിലതു് അറിയേണ്ടതുണ്ടു്.

| | | | |
|---|---|---|---|
| 9 | 4 | പിൻപരിപ്പിതമം | പിൻ പരപ്പിരമം |
| 12 | 3 | മാപാസശംതോററവിക്കം | മാപാസം തോററവിക്കം |
| 27 | 2 | ഇകപരവികാരം | ഇകപരവിവകാരം |
| 38 | 2 | അന്തഃകരണവുപാതികള്ളവില്ലൈയാതലിനാൽ | അന്തക്കരണ ഉപാതി കളള വില്ലൈയാതലിനാൽ |
| 45 | 2 | പോതമുംതരുമൈന്താ | പോതമുംതരുമൈന്ത |

| | | | |
|---|---|---|---|
| 62 | | സങ്കല്പനായുണ്ടായ | സങ്കൽപ്പമായുണ്ടായ |
| 75 | | 57 | 75 |
| 87 | | വൃത്തിരൂപമായ തത്വജ്ഞാനം | വൃത്തിരൂപമായ തത്വജ്ഞാനവും ചേർന്ന് (അർത്ഥത്തിൽ) |
| 88 | | സുഖിച്ചിരിക്കുന്ന വരത്രേ | സുഖസ്വരൂപമായിരിക്കും (അർത്ഥത്തിൽ) |
| 102 | 3 | നിനൈന്തിടാതിരു | നിനൈന്തിടാ- തിരുപ്പായേൻ |
| 114 | | കുറയാത്ത പ്രിയമാത്ത് | കുറയാത്ത പ്രീയമായത്ത് (അർത്ഥത്തിൽ) |
| 119 | 6 | മീവമാത്മാ | ജീവ വാത്മാ |
| 128 | | | വാസനാനന്ദം |
| 128 | 2 | | വെളി വരുവാനേൻ |
| 129 | | | ഇങ്ങനെതന്റെ |
| 146 | 4 | ഇയംപകേളായ് | യിയംപ കേളായ് |
| 157 | | അരിയാക്കിത്തീർത്ത ഗുരുധാഥ | അരിയാക്കിത്തീർത്ത ഗുരു നാഥ |
| 158 | 1 | നീ ചംകിത്ത | നീ ശങ്കിത്തശങ്കൈനൻറ് |
| 158 | 4 | വിരാഗം കരണമൻറ | വിരാഗം കാരണമൻറി |
| 160 | 3 | താവിനടന്തിടത്തിട മില്ലാതവക്ക് | താവിനടന്തിടതിടമില്ലാ തവക്ക് |
| 160 | 4 | ജകംകളൊങ്കം | ജകങ്കളെങ്കും |
| 162 | 3 | ജ്ഞാനവനെൻ പോൽ | സുജ്ഞാനവാന്മെൻപോ ന |
| 164 | 3 | നാനെൻറാകിർ | പിരമമെൻറന്തനാനെ |
| 165 | 1 | പിരമമാനനാനേ | പിരമമാനാനേ |
| 166 | 1 | തെരിന്തിലനെൻറാ | തെരിന്തിലനെൻറായേൻ |
| | 2 | ചുഴത്തി | ചഴത്തി |
| | 3 | കുനൈതുളുക്കാനന്ദം | കുറൈന്തുളുക്കാനന്ദംതാൻ |

| | | | |
|---|---|---|---|
| | 4 | നിറൈയ്ന്തനേ യിന്തവാത്മാ | നിറൈന്തതേയിന്തവാത്മ |
| 167 | 3 | അന്തമറററിവിതാ മെൻതനൈ | മന്തമറററിവിതാമെൻ ൻറനൈ |
| 171 | 4 | തടിത്തിട്ടും | തരിത്തിട്ടും |
| 173 | 1 | ചിത്തുതാനിററ ന്തോനെൻറ | ചിത്തുനാനിററന്തോ നെൻറ |
| ,, | 4 | അത്തനൈയും പൊയ്തിനേ | അത്തനൈയും പൊയ്താനെ |
| 174 | | മിഥ്യയെന്ന ഗുരു പദേശം | മിഥ്യ എന്ന ഗുരുപദേശം |
| 176 | 3 | സത്തിയമകനാ ലൻേറാ | സത്യമകനാലൻറോ |
| 177 | 3 | തായിർററപ്പടി കുരുവേതന്ത | |
| 179 | 3 | പൂവ്മാ തന്നി ലത്തിൽ | പൂർവ്വമാം നന്നിലത്തിൽ |

